*ഓം നമോ ഭഗവതേ വാസുദേവായ*

# മലയാളഗീത

*(ഭഗവദ്ഗീതയുടെ ഒരു സ്വതന്ത്ര പരിഭാഷ)*

## അദ്ധ്യായം - ഒന്ന്
## അർജുനവിഷാദയോഗം

*ഹരിഃ ശ്രീ ഗണപതയെ നമഃ അവിഘ്നമസ്തു.*

***ധൃതരാഷ്ട്ര ഉവാച***

*ധർമ്മക്ഷേത്രേ കുരുക്ഷേത്രേ സമവേതാ യുയുത്സവഃ*
*മാമകാഃ പാണ്ഡവാശ്ചൈവ കിമകുർവത സഞ്ജയ ൧*

**ധൃതരാഷ്ട്രർ പറഞ്ഞു**

ചൊല്ലെടൊ സഞ്ജയ ധർമ്മ രക്ഷാർത്ഥമാ-
യിക്കുരുക്ഷേത്രത്തിലെത്തിനിൽക്കുന്നൊരെൻ
മക്കളും; പാണ്ഡുതൻ പുത്രരും ചെയ്തിടും
വേലകളെന്തെന്നു കേൾപ്പിക്ക സഞ്ജയ! 01

***സഞ്ജയ ഉവാച***

*ദൃഷ്ട്വാ തു പാണ്ഡവാനീകം വ്യൂഢം ദുര്യോധനസ്തദാ*
*ആചാര്യമുപസംഗമ്യ രാജാ വചനമ-ബ്രവീത് ൨*

**സഞ്ജയൻ പറഞ്ഞു**

നിന്നുടെ പുത്രനാം കൌരവരാജന-
പ്പാണ്ഡവപ്പടയുടെ കാഹളം കേൾക്കയാൽ
തൻ ഗുരുനാഥന്റെ ചാരത്തു ചെന്നിട്ടു-
ചോദിചിടുന്നതാം വാക്കുകൾ കേൾക്കുക! 02

*പശ്യൈതാം പാണ്ഡുപുത്രാണാം ആചാര്യ മഹതീം ചമൂം*
*വ്യൂഢാം ദ്രുപദപുത്രേണ തവ ശിഷ്യേണ ധീമതാ ൩*

ആചാര്യ; നിന്നുടെ വൈരിയം ദ്രൗപദ-
രാജാവു തന്നുടെ പുത്രനാം ശിഷ്യനാൽ
വ്യൂഹീകരിച്ചിടും പാണ്ഡവ സേനയെ
കണ്ടിട്ടു ചിന്തിച്ചുറച്ചിട്ടു ചൊല്ലുക! 03

*അത്ര ശൂരാ മഹേഷ്വാസാ ഭീമാർജുനസമാ യുധി*
*യുയുധാനോ വിരാടശ്ച ദ്രുപദശ്ച മഹാരഥഃ ൪*

പാണ്ഡവ സൈന്യത്തിലുള്ളതാം വീര-
വിരാട, ദ്രുപദ, യുയുധാന വീരരെ-
ക്കണ്ടിട്ടു ചിന്തയുണ്ടാകുന്നതുണ്ടവർ
തുല്യരാണർജുന-ഭീമരോടൊക്കുമെ! 04

*ധൃഷ്ടകേതുശ്ചേകിതാനഃ കാശിരാജശ്ച വീര്യവാൻ*
*പുരുജിത്കുന്തിഭോജശ്ച ശൈബ്യശ്ച നരപുങ്ഗവഃ ൫*

ഉണ്ടവർതന്നുടെ കൂട്ടത്തിലുണ്ടെടൊ
വീര്യനാം കാശിരാജന്നും; പുരുജിത്തുമാ-
കുന്തിഭോജന്നും; നരപുംഗവനായ
ശൈബ്യനും, ചേകിതാനൻ, ദൃഷ്ടകേതുവും. 05

*യുധാമന്യുശ്ച വിക്രാന്ത ഉത്തമൌജാശ്ച വീര്യവാൻ*
*സൗഭദ്രോ ദ്രൗപദേയാശ്ച സർവ ഏവ മഹാരഥാഃ ൬*

വിക്രമിയായ യുധാമന്യു-യുത്തമൗജസ്സു-
സുഭദ്രതൻ പുത്രരും പിന്നെയാ-
ദ്രൗപദീപുത്രരുമുണ്ടവരേവരും
വീര മഹാരഥന്മാർ തന്നെയാണെടൊ! 06

*അസ്മാകം തു വിശിഷ്ടാ യേ താന്നിബോധ ദ്വിജോത്തമ*
*നായകാ മമ സൈന്യസ്യ സംജ്ഞാർഥം താൻബ്രവീമി തേ*

ദ്രോണദ്വിജോത്തമ; നമ്മുടെ സേനതൻ
നായക വീരരാം ധീരരെ കേൾക്കനീ!
ദ്രോണദ്വിജോത്തമ; നമ്മുടെ സേനതൻ
നായക വീരരാം ധീരരെ കേൾക്കനീ! 07

*ഭവാൻ ഭീഷ്മശ്ച കർണ്ണശ്ച കൃപശ്ച സമിതിംജയഃ*
*അശ്വത്ഥാമാ വികർണശ്ച സൗമദത്തിസ്തഥൈവ ച*

അങ്ങയും, ഭീഷ്മപിതാമഹനും പിന്നെ-
കർണ്ണ, വികർണ്ണ, കൃപനെയും കാൺക നീ.
എന്നുമേ പോരിൽ ജയിക്കുന്നൊരശ്വത്ഥാ-
മാവുണ്ടു പിന്നെയാ ഭൂരിശ്രവസ്സുണ്ട്. 08

*അന്യേ ച ബഹവഃ ശൂരാ മദർഥേ ത്യക്തജീവിതാഃ*
*നാനാശസ്ത്ര-പ്രഹരണാഃ സർവേ യുദ്ധവിശാരദാഃ ൯*

രാജാവിനായിട്ടു ജീവൻ ത്യജിക്കുവാ-
നായിട്ടു നിൽക്കുന്ന വീരരാം യോദ്ധര-
നേകമായുണ്ടവർ നാനാവിധത്തിലു-

ള്ളായുധ ധാരികളാണവർ കാൺക നീ. 09
*അപര്യാപ്തം തദസ്മാകം ബലം ഭീഷ്മാഭിരക്ഷിതം*
*പര്യാപ്തം ത്വിദമേതേഷാം ബലം ഭീമാഭിരക്ഷിതം ൧൦*

നമ്മുടെ സേനതൻ രക്ഷകനായിട്ടു-
നിൽക്കുന്നതല്ലയോ ഭീഷ്മ പിതാമഹൻ.
പാണ്ഡവ സേനതൻ രക്ഷകനായിട്ടു-
മേവുന്ന ഭീമന്റെ വിക്രമം തുച്ഛവും. 10
*അയനേഷു ച സർവേഷു യഥാഭാഗമവസ്ഥിതാഃ*
*ഭീഷ്മമേവാഭിരക്ഷന്തു ഭവന്തഃ സർവ ഏവ ഹി ൧൧*

വീരരാം നിങ്ങളിനിയേവരും ചെന്നങ്ങു-
വ്യൂഹത്തിലുള്ളതാം മർമ്മസ്ഥലങ്ങളിൽ
മേവീട്ടു നമ്മുടെ ഭീഷ്മ പിതാമഹ-
നാചാര്യ രക്ഷകരായിട്ടു മേവുക.' 11
*തസ്യ സഞ്ജനയൻഹർഷം കുരുവൃദ്ധഃ പിതാമഹഃ*
*സിംഹനാദം വിനദ്യോച്ചൈഃ ശംഖം ദധ്മൗ പ്രതാപവാൻ ൧൨*

കേൾക്ക നീ നിന്നുടെ പുത്രനുസന്തോഷ-
മേകുവാനായിതാ ഭീഷ്മ പിതാമഹൻ
തന്നുടെ കയ്യിലെ ശംഖുമെടുത്തതിൽ-
നിന്നുമുഴക്കുന്ന സിംഹനാദത്തെ നീ. 12
*തതഃ ശംഖാശ്ച ഭേര്യശ്ച പണവാനകഗോമുഖാഃ*
*സഹസൈവാഭ്യഹന്യന്ത സ ശബ്ദസ്തുമുലോഭവത് ൧൩*

പിന്നെയനേകമാം ശംഖനാദങ്ങളും,
ചെണ്ട, പെരുമ്പറ, കാഹളനാദവും;
പെട്ടന്നൊരുമിച്ചുയർന്നൊരു ഘോഷമാ-
യങ്ങനെ നാലുദിക്കിങ്കൽ മുഴങ്ങുന്നു. 13
*തതഃ ശ്വേതൈർഹയൈർയുക്തേ മഹതി സ്യന്ദനേ സ്ഥിതൗ*
*മാധവഃ പാണ്ഡവശ്ചൈവ ദിവ്യൗ ശംഖൗ പ്രദധ്മതുഃ ൧൪*

വെള്ളക്കുതിരയെ പൂട്ടിയ തേരത്തിൽ
മേവുന്ന ലക്ഷ്മീപതിയായ കൃഷ്ണനും,
പാണ്ഡുതൻ പുത്രരും തന്താങ്ങൾ തന്നുടെ
ശംഖുവിളിക്കുന്ന നാദത്തെ കേൾക്ക നീ. 14
*പാഞ്ചജന്യം ഹൃഷീകേശോ ദേവദത്തം ധനഞ്ജയഃ*
*പൌണ്ഡ്രം ദധ്മൗ മഹാശംഖം ഭീമകർമ്മാ വൃകോദരഃ ൧൫*

ഇന്ദ്രിയമഞ്ചും നിയന്ത്രിച്ചിടുന്നൊരീ-
യീശ്വരൻ തന്നുടെ പാഞ്ചജന്യത്തെയും,
അർജുനൻ തന്റെയാ ദേവദത്തത്തെയും,
പൌണ്ഡ്രത്തെ ഭീമനും ഊതുന്നതുണ്ടതും. 15

*അനന്തവിജയം രാജാ കുന്തീപുത്രോ യുധിഷ്ഠിരഃ*
*നകുലഃ സഹദേവശ്ച സുഘോഷമണിപുഷ്പകൗ ൧൬*

അനന്തവിജയമാം ശംഖുമെടുത്തിതാ
രാജാ...യുധിഷ്ഠിരൻ ഊതുന്ന കാൺക നീ.
'സുഘോഷം' മുഴക്കുന്നു നകുലനും പിന്നെ-
'മണിപുഷ്പക'മൂതുന്നതുണ്ടു സഹദേവനും. 16

*കാശ്യശ്ച പരമേഷ്വാസഃ ശിഖണ്ഡീ ച മഹാരഥഃ*
*ധൃഷ്ടദ്യുമ്നോ വിരാടശ്ച സാത്യകിശ്ചാപരാജിതഃ ൧൭*

കാശിരാജാവ്, ശിഖണ്ഡിമഹാരഥൻ,
ദ്രുപദരാജാപുത്രനാം ധൃഷ്ടധ്യുമ്നനും;
പാണ്ഡവർക്കാശ്രയമായ വിരാടനും,
തോൽവിയെ കാണാത്ത സാത്യകി പിന്നെയും; 17

*ദ്രുപദോ ദ്രൗപദേയാശ്ച സർവശഃ പൃഥിവീപതേ*
*സൗഭദ്രശ്ച മഹാബാഹുഃ ശംഖാന്ദധ്മുഃ പൃഥക്പൃഥക്*

പാഞ്ചാലരജാ...ദ്രുപദമഹാരഥൻ,
ദ്രൌപദി തന്നുടെ പുത്രരും പിന്നെ
സുഭദ്രാതനയരും വെവ്വേറെ തന്നുടെ
ശംഖുമുഴക്കുന്ന നാദത്തെ കേൾക്ക നീ. 18

*സ ഘോഷോ ധാർതരാഷ്ട്രാണാം ഹൃദയാനി വ്യദാരയത്*
*നഭശ്ച പൃഥിവീം ചൈവ തുമുലോഭ്യനുനാദയൻ ൧൯*

ഒന്നിച്ചുപൊങ്ങുന്നൊരീ ശംഖനാദങ്ങ-
ളാകാശഭൂമി നിറഞ്ഞങ്ങുചെന്നിട്ടു-
നിന്നുടെ പുത്രമഹാരഥന്മാരവർ
തന്നുടെ ഹൃത്തുപിളർക്കുന്ന കാൺക നീ. 19

*അഥ വ്യവസ്ഥിതാന്ദൃഷ്ട്വാ ധാർതരാഷ്ട്രാൻകപിധ്വജഃ*
*പ്രവൃത്തേ ശസ്ത്രസമ്പാതേ ധനുരുദ്യമ്യ പാണ്ഡവഃ*
*ഹൃഷീകേശം തദാ വാക്യമിദമാഹ മഹീപതേ ൨൦*

ഹേ...രാജ; പിന്നെയാ പാണ്ഡുതൻ പുത്രനാ-
മർജുനൻ തൻ 'കപിധ്വജ'മുള്ള തേരത്തിൽ
നിന്നുതൻ വില്ലുമെടുത്തുനിൻപുത്രരെ

വീക്ഷിച്ചുനിന്നിതാ കൃഷ്ണനോടോതുന്നു! 20

***അർജുന ഉവാച***

*സേനയോരുഭയോർമദ്ധ്യേ രഥം സ്ഥാപയ മേച്യുത*
*യാവദേതാന്നിരീക്ഷേഹം യോദ്ധുകാമാനവസ്ഥിതാൻ ൨൧*
*കൈർമയാ സഹ യോദ്ധവ്യമസ്മിൻരണസമുദ്യമേ ൨൨*

ആരൊക്കെയീ ധർമ്മയുദ്ധത്തിലെന്നുടെ
വൈരിയായ് നിൽക്കുന്നതെന്നു വീക്ഷിക്കുവാൻ
തെറ്റുപറ്റാത്ത നീ നിർത്തീടവേണമേ-
യിരുസേന മദ്ധ്യത്തിലെന്റെ രഥത്തിനെ. 21/22

*യോത്സ്യമാനാനവേക്ഷേഹം യ ഏതേത്ര സമാഗതാഃ*
*ധാർതരാഷ്ട്രസ്യ ദുർബുദ്ധേര്യുദ്ധേ പ്രിയചികീർഷവഃ ൨൩*

ധാർത്തരാഷ്ട്രൻതന്റെ പുത്രന്റെ ദുർബുദ്ധി-
യായിടും യുദ്ധത്തിലിച്ഛയുണ്ടായിട്ടു-
വന്നിട്ടു യുദ്ധം ജയിക്കുവാനായിട്ടു-
നിൽക്കുന്ന യോദ്ധരെ കാൺക നീ മാധവാ. 23

***സഞ്ജയ ഉവാച***

*ഏവമുക്തേ ഹൃഷീകേശോ ഗുഡാകേശേന ഭാരത*
*സേനയോരുഭയോർമധ്യേ സ്ഥാപയിത്വാ രഥോത്തമം*

**സഞ്ജയൻ പറഞ്ഞു**

അജ്ഞാനമായിടും നിദ്ര ജയിക്കുന്നൊ-
രർജുനൻ തന്നുടെ വാക്കുകൾ കേൾക്കയാൽ
പാർഥന്റെ സാരഥിയിരുസേന മദ്ധ്യത്തി-
ലായിട്ടു നിർത്തിയ തേരുനീ കാണുക! 24

*ഭീഷ്മദ്രോണപ്രമുഖതഃ സർവേഷാം ച മഹീക്ഷിതാം*
*ഉവാച പാർഥ പശ്യൈതാൻസമവേതാൻകുരൂനിതി ൨൫*

ഭീഷ്മ, ദ്രോണമുഖ്യന്മാരു പിന്നെയാ
രാജാക്കന്മാരവർ തന്നുടെ മുൻപിൽവ-
ച്ചാ പാർത്ഥ സാരഥി കാട്ടിക്കൊടുക്കുന്ന-
തുണ്ടു നിൻ മക്കളെ കാൺക നീ ഭാരത ! 25

*തത്രപശ്യത്സ്ഥിതാൻപാർഥ പിതൄനഥ പിതാമഹാൻ*
*ആചാര്യാന്മാതുലാൻഭ്രാതൄൻ പുത്രാൻ പൌത്രാൻ സഖീംസ്തഥാ*
*ശ്വശുരാൻസുഹൃദശ്ചൈവ സേനയോരുഭയോരപി ൨൬*

സൈന്യങ്ങൾ രണ്ടിലുമുള്ളതാം തൻ പിതൃ-
തുല്യർ, പിതാമഹർ, പിന്നെ ഗുരുക്കളും;

മാതുലന്മാരും, സഹോദരർ, പുത്രരും,
പൌത്രർ, സഖാക്കളും പിന്നെ ശ്വശൂരരും; 27

*താൻസമീക്ഷ്യ സ കൌന്തേയഃ സർവാൻബന്ധൂനവസ്ഥിതാൻ*
*കൃപയാ പരയാവിഷ്ടോ വിഷീദന്നിദമ-ബ്രവീത് ൨൭*

എന്നീ പലവിധം ബന്ധുക്കളായുള്ള
സർവ്വരേം കണ്ടിട്ടു കാരുണ്യമാകയാ-
ലാവേശപൂർവ്വം വിഷണ്ണനായിട്ടിതാ
പാർത്ഥൻ പറയുന്ന വാക്കുകൾ കേൾക്കുക ! 27

***അർജുന ഉവാച***

*ദൃഷ്ട്വേമം സ്വജനം കൃഷ്ണ യുയുത്സും സമുപസ്ഥിതം*
*സീദന്തി മമ ഗാത്രാണി മുഖം ച പരിശുഷ്യതി ൨൮*

**അർജുനൻ പറഞ്ഞു**

യുദ്ധേച്ഛയോടെന്റെ മുൻപിലായ് നിൽക്കുന്നൊ-
രെന്റെയീ ബന്ധുക്കളെ കാൺകയാലഹോ!
എന്നംഗപ്രത്യംഗമാകെ തളരുന്ന-
തുണ്ടു; വരളുന്നതുണ്ടെൻ മുഖവുമെ. 28

*വേപഥുശ്ച ശരീരേ മേ രോമഹർഷശ്ച ജായതേ*
*ഗാണ്ഡീവം സ്രംസതേ ഹസ്താത്ത്വക്ചൈവ പരിദഹ്യതേ ൨൯*

എൻ ദേഹമാകെ വിറയ്ക്കുന്നതുണ്ടു രോ-
മാഞ്ചമണിയുന്നതുണ്ടെന്റെ കേശവ!
എൻ ദേഹമാകെ വിറയ്ക്കുന്നതുണ്ടെന്റെ
ഗാണ്ഡീവ വില്ലിതും വഴുതുന്നതുണ്ടുമേ. 29

*ന ച ശക്നോമ്യവസ്ഥാതും ഭ്രമതീവ ച മേ മനഃ*
*നിമിത്താനി ച പശ്യാമി വിപരീതാനി കേശവ ൩൦*

എൻ മനസ്സാകയും ചുറ്റിത്തിരിയുന്നി-
താകയാൽ നിൽക്കുവാനാവില്ല കേശവ!
കേശിയെ കൊന്നതാം കേശവ; കാണുന്ന
ശകുന്നങ്ങളാകയും ശുഭമല്ല മാധവ. 30

*ന ച ശ്രേയോനുപശ്യാമി ഹത്വാ സ്വജനമാഹവേ*
*ന കാംക്ഷേ വിജയം കൃഷ്ണ ന ച രാജ്യം സുഖാനി ച ൩൧*

ഈ യുദ്ധഭൂമിയില് നിൽക്കുന്നൊരെന്റെയീ-
ബന്ധു മിത്രാദികളേവരേം ഹിംസിച്ചു-
ലഭ്യമായീടുവാൻ പോകുന്ന രാജ്യവും,

ഭോഗവും, കീർത്തിയും വേണ്ടന്റെ കേശവ! 31

*കിം നോ രാജ്യേന ഗോവിന്ദ കിം ഭോഗൈർജീവിതേന വാ*
*യേഷാമർഥേ കാംക്ഷിതം നോ രാജ്യം ഭോഗാഃ സുഖാനി ച ൩൨*

*ത ഇമേവസ്ഥിതാ യുദ്ധേ പ്രാണാംസ്ത്യക്ത്വാ ധനാനി ച*
*ആചാര്യാഃ പിതരഃ പുത്രാസ്തഥൈവ ച പിതാമഹാഃ ൩൩*

*മാതുലാഃ ശ്വശുരാഃ പൌത്രാഃ സ്യാലാഃ സംബന്ധിനസ്തഥാ*
*ഏതാന്ന ഹന്തുമിച്ഛാമി ഘ്നതോപി മധുസൂദന ൩൪*

*അപി ത്രൈലോക്യരാജ്യസ്യ ഹേതോഃ കിം നു മഹീകൃതേ*
*നിഹത്യ ധാർത്തരാഷ്ട്രാന്നഃ കാ പ്രീതിഃ സ്യാജ്ജനാർദന ൩൫*

അല്ലയോ ഗോവിന്ദ; ഏവർക്കു വേണ്ടിയി-
ട്ടായിട്ടു മോഹിച്ചു രാജ്യവും, ഭോഗവും:
ആയവരൊക്കെയും പ്രാണൻ ത്യജിക്കുവാ-
നായിട്ടു നിൽക്കുന്ന കാഴ്ച നീ കാണുക! 32/33

ആചാര്യന്മാരും; പിതൃക്കൾ, പിതാമഹർ
മാതുലന്മാരുമീ പുത്ര-പൌത്രാദിയും;
സ്യാലാ, ശ്വശൂരരുമായുള്ള ബന്ധുക്ക-
ളായവരൊക്കയും നിൽക്കുന്ന കാണുക! 33/34

ആയവരെക്കൊലചെയ്തിട്ടു ത്രൈലോക്യ-
മാകയും കൈവരുമെന്നിരുന്നീടിലു-
മാവില്ല ഹേ മധുസൂദന കൊല്ലുവാ-
നാവില്ല സോദരരാം ധാർത്തരാഷ്ട്രരെ! 35/35

*പാപമേവാശ്രയേദസ്മാൻഹത്വൈതാനാതതായിനഃ*
*തസ്മാന്നാർഹാ വയം ഹന്തും ധാർത്തരാഷ്ട്രാൻസബാന്ധവാൻ*
*സ്വജനം ഹി കഥം ഹത്വാ സുഖിനഃ സ്യാമ മാധവ ൩൬*

ഞങ്ങളെ കൊല്ലുവാൻ വന്നവരാകിലും
ബന്ധുഹത്യാപാപമേൽക്കുവാൻ വയ്യമേ.
സ്വന്തമായുള്ളതാം ബന്ധുജനത്തിനെ-
ഹിംസിച്ചു കിട്ടുന്ന സൗഖ്യവും നിഷ്ഫലം! 36

*യദ്യപ്യേതേ ന പശ്യന്തി ലോഭോപഹതചേതസഃ*
*കുലക്ഷയകൃതം ദോഷം മിത്രദ്രോഹേ ച പാതകം ൩൭*

*കഥം ന ജ്ഞേയമസ്മാഭിഃ പാപാദസ്മാന്നിവർത്തിതും*
*കുലക്ഷയകൃതം ദോഷം പ്രപശ്യദ്ഭിർജനാർദന ൩൮*

ലാഭനഷ്ടത്തിൽ മദിക്കും മനസ്സുള്ള
കൗരവർ കാണുന്നതില്ലാ കുലക്ഷയം!

ആയതാം ദോഷത്തെയറിവുള്ള നമ്മളീ
പാപത്തെയെന്തിനായ് പേറുന്നു മാധവാ? 37/38

*കുലക്ഷയേ പ്രണശ്യന്തി കുലധർമാഃ സനാതനാഃ*
*ധർമ്മേ നഷ്ടേ കുലം കൃത്സ്നമധർമോഭിഭവത്യുത ൩൯*

*അധർമാഭിഭവാത്കൃഷ്ണ പ്രദുഷ്യന്തി കുലസ്ത്രിയഃ*
*സ്ത്രീഷു ദുഷ്ടാസു വാർഷ്ണേയ ജായതേ വർണസങ്കരഃ ൪൦*

വംശ നാശത്താൽ നശിക്കുന്നു ധർമ്മവും;
ധർമ്മ നാശത്താലുദിക്കുന്നധർമ്മവും.
അധർമ്മികളാം കുലസ്ത്രീകൾ ദുഷിച്ചിട്ടു
സൃഷ്ടിച്ചിടുന്നതീ സങ്കര വർഗ്ഗവും. 39/40/41

*സങ്കരോ നരകായൈവ കുലഘ്നാനാം കുലസ്യ ച*
*പതന്തി പിതരോ ഹ്യേഷാം ലുപ്തപിണ്ഡോദകക്രിയാഃ ൪൧*

സങ്കര വർഗ്ഗത്തിലുള്ളതാം സന്തതിക-
ളാചരിക്കില്ല പിണ്ഡോദക കർമ്മങ്ങൾ.
ആയവർ തന്റെ പിതൃക്കൾ പതിക്കുന്ന-
തുണ്ടിന്നു ഘോരമാം നരകത്തീച്ചൂളയിൽ. 42

*ദോഷൈരേതൈഃ കുലഘ്നാനാം വർണസങ്കരകാരകൈഃ*
*ഉത്സാദ്യന്തേ ജാതിധർമാ കുലധർമാശ്ച ശാശ്വതാഃ ൪൨*

ആയതാം സങ്കര വർഗ്ഗത്തെ സൃഷ്ടിച്ചി-
ടുന്നവർ തന്നുടെ ദോഷത്താലാണുവേ-
രറ്റുപോകുന്നതീ കുലധർമ്മമാകയാൽ
നിർത്തിടാം നമ്മൾക്കു യുദ്ധം ജനാർദ്ദന! 43

*ഉത്സന്നകുലധർമാണാം മനുഷ്യാണാം ജനാർദന*
*നരകേ നിയതം വാസോ ഭവതീത്യനുശുശ്രുമ ൪൩*

ഗുരുവരർ ചൊല്ലി നാം കേട്ടിരിക്കുന്നതാം
തത്ത്വത്തെയൊന്നുഞാൻ ചൊല്ലുന്ന കേൾക്കുക!
വംശ നാശത്തിന്റെ ബീജം വിതച്ചിടും
മർത്ത്യർക്കു വാഴ്ചയീ നരകത്തിലാണതും! 44

*അഹോ ബത മഹത്പാപം കർതും വ്യവസിതാ വയം*
*യദ്രാജ്യസുഖലോഭേന ഹന്തും സ്വജനമുദ്യതാഃ ൪൪*

എന്തൊരു കഷ്ടമീ രാജ്യത്തെ മോഹിച്ചു-
തൻ ബന്ധു, പുത്ര, കളത്രാദി സർവ്വരേ-
മന്തകൻ തന്നുടെ നാട്ടിലേക്കാക്കുവാ-
നായിട്ടൊരുമ്പെട്ടു പോന്നിതോ നമ്മളും! 45

*യദി മാമ-പ്രതീകാരമശസ്ത്രം ശസ്ത്രപാണയഃ*
*ധാർതരാഷ്ട്രാ രണേ ഹന്യുസ്തന്മേ ക്ഷേമതരം ഭവേത് ൪൬*

പ്രതികാരമില്ലാതെയായുധമേന്താതെ-
യിരുസേന മദ്ധ്യേ വിഷണ്ണനായ് നിൽക്കുന്നൊ-
രെന്നെയെൻ സോദരർ യുദ്ധേ വധിക്കുകി-
ലെത്രയും പത്ഥ്യമായ്ത്തീരുമെനിക്കതും! 46

***സഞ്ജയ ഉവാച***

*ഏവമുക്ത്വാർജുനഃ സംഖ്യേ രഥോപസ്ഥ ഉപാവിശത്*
*വിസൃജ്യ സശരം ചാപം ശോകസംവിഗ്നമാനസഃ ൪൭*

**സഞ്ജയൻ പറഞ്ഞു**

ഇപ്രകാരം തന്റെ സാരഥി തന്നോടു-
കേണു വിലപിച്ച പാർത്ഥനവനുടെ-
യമ്പുകുലച്ചതാം വില്ലുമുപേക്ഷിച്ചു
തേരത്തിൽ ദുഃഖിച്ചിരിക്കുന്ന കാൺക നീ! 47

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*അർജുനവിഷാദയോഗോ നാമ പ്രഥമോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ അർജുനവിഷാദയോഗം
എന്നപേരിലുള്ള ഒന്നാം അദ്ധ്യായം സമാപിക്കുന്നു.

* * *

## അധ്യായം - രണ്ട്
# സാംഖ്യയോഗം

***സഞ്ജയ ഉവാച***
*തം തഥാ കൃപയാവിഷ്ടമശ്രുപൂർണ്ണാകുലേക്ഷണം*
*വിഷീദന്തമിദം വാക്യമുവാച മധുസൂദനഃ ൧*

**സഞ്ജയൻ പറഞ്ഞു:**
മധുവെന്നൊരസുരനെ കൊന്നതാം കൃഷ്ണന-
ക്കണ്ണുനീർ വാർത്തിടും പാർത്ഥനോടോതുന്നു! 01

***ശ്രീഭഗവാനുവാച***
*കുതസ്ത്വാ കശ്മലമിദം വിഷമേ സമുപസ്ഥിതം*
*അനാര്യജുഷ്ടമസ്വർഗ്ഗ്യമകീർത്തികരമർജ്ജുന ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ജീവിതമൂല്യത്തെയറിയാത്തവർക്കൊക്കെ-
യപ്രാപ്യമാനെടൊ കീർത്തിയും, സ്വർഗ്ഗവും. 02

*ക്ലൈബ്യം മാ സ്മ ഗമഃ പാർത്ഥ നൈതത്ത്വയ്യുപപദ്യതേ*
*ക്ഷുദ്രം ഹൃദയദൌർബ്ബല്യം ത്യക്ത്വോത്തിഷ്ഠ പരന്തപ ൩*

ശത്രുക്കളെ സംഹരിക്കുവാൻ പാർത്ഥ നിൻ
ഹൃദയദൌർബല്യത്തെ സംഹരിച്ചീടുക.
യോഗ്യമല്ലാത്ത നപുംസകഭാവത്തെ
സംഹരിച്ചിട്ടു നീയുദുദ്ധരിച്ചീടുക. 03

***അർജ്ജുന ഉവാച***
*കഥം ഭീഷ്മമഹം സംഖ്യേ ദ്രോണം ച മധുസൂദന*
*ഇഷുഭിഃ പ്രതിയോത്സ്യാമി പൂജാർഹാവരിസൂദന ൪*

**അർജുനൻ പറഞ്ഞു**:
പൂജ്യരാം ഭീഷ്മരേം പൂജ്യരാം ദ്രോണരേ-
മേതു ശരങ്ങളാലെതിരിടും ചൊല്ലു നീ. 04

*ഗുരൂനഹത്വാ ഹി മഹാനുഭാവാൻ*
*ശ്രേയോഭോക്തും ഭൈക്ഷ്യമപീഹ ലോകേ*
*ഹത്വാർഥകാമാംസ്തു ഗുരൂനിഹൈവ*
*ഭുഞ്ജീയ ഭോഗാൻരുധിരപ്രദിഗ്ധാൻ ൫*

ഗുരുവരന്മാരെയുപദ്രവിക്കാതിന്നു
ഭിക്ഷാടനം ചെയ്തു ഭോജിക്കതുത്തമം.

ഗുരുഭൂതന്മാരുടെ ചോര പുരട്ടിയി-
ട്ടന്നം ഭുജിക്കണോ? ചൊല്ലുവിൻ കൃഷ്ണ നീ! 05

*ന ചൈതദ്വിദ്മഃ കതരന്നോ ഗരീയോ*
*യദ്വാ ജയേമ യദി വാ നോ ജയേയുഃ*
*യാനേവ ഹത്വാ ന ജിജീവിഷാമ*
*സ്തേവസ്ഥിതാഃ പ്രമുഖേ ധാർത്തരാഷ്ട്രാഃ ൬*

നമ്മൾ ജയിക്കണോ? സോദരർ വാഴണോ?
ഏതതുനല്ലതെനിക്കറിയില്ലതും.
സോദരരെക്കൊല ചെയ്തിട്ടിജീവനി-
ലിഛയില്ലായവർ വന്നിതാ വെട്ടുന്നു. 06

*കാർപ്പണ്യദോഷോപഹതസ്വഭാവഃ*
*പൃച്ഛാമി ത്വാം ധർമ്മസമ്മൂഢചേതാഃ*
*യച്ഛ്രേയഃ സ്യാന്നിശ്ചിതം ബ്രൂഹിതന്മേ*
*ശിഷ്യസ്തേഽഹം ശാധി മാം ത്വാം പ്രപന്നം ൭*

ധർമ്മത്തെ കാണ്മതിന്നാവാതെയുഴലുന്നൊ-
രർജുനൻ വന്നിതാ ശരണമായ് കേഴുന്നു.
യാതൊന്നു ശ്രേയസിന്നായതെനിക്കെന്നു-
ചൊല്ലിത്തരേണമേ, കൃഷ്ണാ... ഹരേജയ.07

*ന ഹി പ്രപശ്യാമി മമാപനുദ്യാ-*
*ദ്യച്ഛോകമുച്ഛോഷണമിന്ദ്രിയാണാം*
*അവാപ്യ ഭൂമാവസപത്നമൃദ്ധം*
*രാജ്യം സുരാണാമപി ചാധിപത്യം ൮*

ശത്രുക്കളില്ലാത്ത സമ്പൽസമൃദ്ധമാം
സാമ്രാജ്യ സിംഹാസനത്തിൽ മേവുമ്പൊഴും
എന്നിന്ദ്രിയത്തെ വരട്ടുവാൻ പോരുന്നൊ-
രീ 'ശോകരാക്ഷാസ' നാശകനാരതും? 08

***സഞ്ജയ ഉവാച***

*ഏവമുക്ത്വാ ഹൃഷികേശം ഗുഡാകേശഃ പരന്തപഃ*
*ന യോത്സ്യ ഇതി ഗോവിന്ദമുക്ത്വാ തൂഷ്ണീം ബഭൂവ ഹ ൯*

**സഞ്ജയൻ പറഞ്ഞു:**
'ഇല്ലിനി ഞാനൊരു യുദ്ധത്തിനില്ലെ'ന്നു-
ശത്രുസംഹാരിയാമജ്ഞാന നാശകൻ,
അർജുനൻ കൃഷ്ണനോടേവം പറഞ്ഞിട്ടു-
മൌനിയായ് തേരത്തിൽ മേവുന്നു മന്നവ. 09

*തമുവാച ഹൃഷീകേശഃ പ്രഹസന്നിവ ഭാരത*
*സേനയോരുഭയോർമദ്ധ്യേ വിഷീദന്തമിദം വ ചഃ ൧൦*

ഇരുസേനമദ്ധ്യേ വിഷണ്ണനായ് വീണൊരു
പാർത്ഥനെ നോക്കിയ-പ്പുഞ്ചിരി തൂകീട്ടു-
കണ്ണുനീർ വാർക്കുന്നൊരർജുനനോടിതാ:
ഇന്ദ്രിയാധീശനുരയ്ക്കുന്നു മന്നവ ! 10

***ശ്രീഭഗവാനുവാച***

*അശോച്യാനന്വശോചസ്ത്വം പ്രജ്ഞാവാദാംശ്ച ഭാഷസേ*
*ഗതാസൂനഗതാസൂംശ്ച നാനുശോചന്തി പണ്ഡിതാഃ ൧൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
എന്തിനു വെറുതെ നീ പണ്ഡിതന്മാരുടെ
ഭാഷണം ചെയ്തുകൊണ്ടിങ്ങനെ കേഴുന്നു!
ജീവിചിരിക്കിലൊ; മൃതരായിരിക്കിലൊ;
ദഃഖിക്കയില്ലവർ പണ്ഡിതശ്രേഷ്ഠന്മാർ. 11

*നത്വേവാഹം ജാതു നാസം ന ത്വം നേമേ ജനാധിപാഃ*
*നചൈവ നഭവിഷ്യാമഃ സർവേ വയമതഃ പരം ൧൨*

നീയില്ലയെന്നില്ല; ഞാനില്ലയെന്നില്ല-
രാജാവു ജീവിച്ചിരുന്നില്ലയെന്നില്ല. 12

*ദേഹിനോസ്മിന്യഥാ ദേഹേ കൌമാരം യൌവനം ജരാ*
*തഥാ ദേഹാന്തരപ്രാപ്തിർധീരസ്തത്ര ന മുഹ്യതി ൧൩*

എപ്രകാരത്തിൽ നിൻ ദേഹത്തിലെ ജീവൻ
കൌമാര, യൌവന വാർദ്ധക്യമാവുന്നു;
അപ്രകാരത്തിലീ ദേഹാന്തരപ്രാപ്തി;
ആയതിൽ ധീരരൊ മോഹമില്ലാത്തവർ. 13

*മാത്രാസ്പർശാസ്തു കൌന്തേയ ശീതോഷ്ണസുഖദുഃഖദാഃ*
*ആഗമാപായിനോ നിത്യാസ്താം സ്തിതിക്ഷസ്വ ഭാരത ൧൪*

ഹേ...കുന്തിപുത്രയീയിന്ദ്രിയ ബോധത്താ-
ലുണ്ടായി ശീതോഷ്ണ സുഖ-ദുഃഖ ബോധങ്ങൾ:
ആയവയെല്ലാമെ വന്നിടും, പോയിടും
ആയതുകൊണ്ടവ നീ സഹിച്ചീടണം. 14

*യം ഹി ന വ്യഥയന്ത്യേതേ പുരുഷം പുരുഷർഷഭ*
*സമദുഃഖസുഖം ധീരം സോമൃതത്വായ കൽപതേ ൧൫*

സുഖ-ദുഃഖ ഭേദങ്ങളില്ലാത്ത ധീരനാം

പൂരുഷനീ വ്യഥ ബാധിക്കയില്ലവൻ
യോഗ്യനായീടുന്നു മോക്ഷത്തിനാകയാൽ
പൂരുഷശ്രേഷ്ഠ; നീ ദുഃഖിയായ്കേതുമേ! 15

*നാസതോ വിദ്യതേ ഭാവോ നാഭാവോ വിദ്യതേ സതഃ*
*ഉഭയോരപി ദൃഷ്ടോന്തസ്ത്വനയോസ്തത്ത്വദർശിഭിഃ ൧൬*

ഇല്ലാത്തതുണ്ടന്ന തോന്നലതുമില്ലല്ലൊ:
ഇല്ലായ്മയില്ലാത്തതാണല്ലൊ ശാശ്വതം.
ഈ രണ്ടവസ്ഥയും കണ്ടിട്ടുചൊല്ലിയോ-
രല്ലയോ തത്ത്വത്തെ ദർശ്ശിച്ച പണ്ഡിതർ. 16

*അവിനാശി തു തദ്വിദ്ധി യേന സർവമിദം തതം*
*വിനാശമവ്യയസ്യാസ്യ ന കശ്ചിത്കർത്തുമർഹതി ൧൭*

യാതൊന്നിനാലൊരു ദേഹം നിറയുന്നു:
ആയതു നാശമില്ലാത്തതറിഞ്ഞിടു!
ആയതാമാത്മാവതിനെ ഛേദിക്കുവാ-
നാവില്ല പാർത്ഥ; നീ ശക്തനുമല്ലടൊ. 17

*അന്തവന്ത ഇമേ ദേഹാ നിത്യസ്യോക്താഃ ശരീരിണഃ*
*അനാശിനോ പ്രമേയസ്യ തസ്മാദ്യുധ്യസ്വ ഭാരത ൧൮*

ശാശ്വതനാണവൻ; നാശമില്ലാത്തവ-
നാരാലുമാകില്ലതിനെയളക്കുവാൻ.
ദേഹത്തിനുള്ളൊരു നാശമതോ വെറും-
തോന്നലാണായതുകൊണ്ടു നീ പോരിടു! 18

*യ ഏനം വേത്തി ഹന്താരം യശ്ചൈനം മന്യതേ ഹതം*
*ഉഭൌ തൌ ന വിജാനീതോ നായം ഹന്തി ന ഹന്യതേ ൧൯*

ആത്മാവിനെത്താൻ 'ഹനിച്ചെ'ന്നു ചൊല്ലുവോ-
രാത്മാവിതാ 'മൃത' മായെന്നു ചൊല്ലുവോ-
രായവരജ്ഞരാണതുകൊണ്ടിതറിവീല-
യാത്മാവിനില്ലൊരു നാശവും; ഹാനിയും. 19

*ന ജായതേ മ്രിയതേ വാ കദാചി-*
*ന്നായം ഭൂത്വാ ഭവിതാ വാ ന ഭൂയഃ*
*അജോ നിത്യഃ ശാശ്വതോ/യം പുരാണോ*
*ന ഹന്യതേ ഹന്യമാനേ ശരീരേ ൨൦*

ജനനമില്ലാത്തവൻ; മരണമില്ലാത്തവ-
നാവിർഭവിച്ചില്ല-താവിർഭവിക്കില്ല.

അജനനവൻ നിത്യ ശാശ്വതനാണവൻ:
പ്രാചീനനാണവനില്ലെടൊ മരണവും. 20

*വേദാവിനാശിനം നിത്യം യ ഏനമജമവ്യയം*
*കഥം സ പുരുഷഃ പാർഥ കം ഘാതയതി ഹന്തി കം ൨൧*

നേരോടിതറിയുന്ന പൂരുഷരാരെയും
കൊല്ലുകയല്ലമേ കൊല്ലിക്കയല്ലെടൊ. 21

*വാസാംസി ജീർണ്ണാനി യഥാ വിഹായ*
*നവാനി ഗൃഹ്ണാതി നരോ പരാണി*
*തഥാ ശരീരാണി വിഹായ ജീർണ്ണാ-*
*ന്യന്യാനി സംയാതി നവാനി ദേഹീ ൨൨*

പഴകിച്ചു പിഞ്ചിയ വസ്ത്രമുപേക്ഷിച്ചു-
പുതുവസ്ത്രമെങ്ങിനെ നാം ധരിച്ചീടുന്നു;
ആയതുപോലെ ജീർണ്ണിച്ചൊരീ ദേഹവും
ദേഹി കൈവെടിയുന്നു , നവമത്തിൽ കേറുന്നു. 22

*നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ*
*ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ ൨൩*

ശസ്ത്രാസ്ത്ര പ്രയോഗത്താൽ 'ഛേദി'ക്കപ്പെടാത്തവൻ!
ഇക്കൊടും കാറ്റേറ്റിട്ടും 'ശോഷി'ക്കപ്പെടാത്തവൻ!
പ്രളയത്തിൻ ജലത്തിലും 'ലയി'ക്കപ്പെടാത്തവൻ!
കത്തുന്നൊരിത്തീയാൽ 'ദഹി'ക്കപ്പെടാത്തവൻ! 23

*അച്ഛേദ്യോയമദാഹ്യോയമക്ലേദ്യോശോഷ്യ ഏവ ച*
*നിത്യഃ സർവഗതഃ സ്ഥാണുരചലോയം സനാതനഃ ൨൪*

*അവ്യക്തോയമചിന്ത്യോ യമവികാര്യോയമുച്യതേ*
*തസ്മാദേവം വിദിത്വൈനം നാനുശോചിതുമർഹസി ൨൫*

നിത്യനചഞ്ചലൻ പരിണമിക്കാത്തവൻ,
ശാശ്വതനും സർവ്വവ്യാപിയായ് മേവുവോൻ.
അവ്യക്തനചിന്ത്യൻ മാറാതിരിക്കുവോ-
നായതാ'ണാത്മാവ'തറിക നീയർജുന. 24/25

*അഥ ചൈനം നിത്യജാതം നിത്യം വാ മന്യസേ മൃതം*
*തഥാപി ത്വം മഹാബാഹോ നൈനം ശോചിതുമർഹസി ൨൬*

ലോകായതികളും വൈഭാഷികന്മാരു-
മായവർ തന്നുടെ വിശ്വാസിയായി നീ;
'ജനനമരണ'മുണ്ടായിടു മാത്മാവി-
നെന്നുധരിക്കിലും വേദിക്കവേണ്ടടൊ! 26

*ജാതസ്യ ഹി ധ്രുവോ മൃത്യുർധ്രുവം ജന്മ മൃതസ്യ ച*
*തസ്മാദപരിഹാര്യേർഥേ ന ത്വം ശോചിതുമർഹസി ൨൭*
*അവ്യക്താദീനി ഭൂതാനി വ്യക്തമദ്ധ്യാനി ഭാരത*
*അവ്യക്തനിധനാന്യേവ തത്ര കാ പരിദേവനാ ൨൮*

മരിച്ചിടും ജനിച്ചതും; ജനിച്ചിടും മരിച്ചതും;
മടിച്ചിടേണ്ട ചെയ്തിടേണ്ട വേലചെയ്ക പാർത്ഥ നീ!
കണ്ടിടാ തുടക്കവു-മൊടുക്കവുമതങ്ങിനെ:
വ്യക്തമായിടുന്നതല്ലോ മദ്ധ്യമാണതോർക്കെടൊ. 27/28

*ആശ്ചര്യവത്പശ്യതി കശ്ചിദേന-*
*മാശ്ചര്യവദ്വദതി തഥൈവ ചാന്യഃ*
*ആശ്ചര്യവച്ചൈനമന്യഃ ശൃണോതി*
*ശ്രുത്വാപ്യേനം വേദ ന ചൈവ കശ്ചിത് ൨൯*

അതിശയിപ്പതെന്നു കണ്ടിടുന്നൊരാളതിന്നെയും
അതിശയിപ്പതെന്നു ചൊല്ലിടുന്നൊരാളതിന്നെയും
അതിശയിപ്പതെന്നു കേട്ടിടുന്നൊരാളതിന്നെയും
ഒന്നുമേ മനസ്സിലാക്കിടാത്ത മർത്ത്യരനവധി. 29

*ദേഹീ നിത്യമവധ്യോയം ദേഹേ സർവസ്യ ഭാരത*
*തസ്മാത്സർവാണി ഭൂതാനി ന ത്വം ശോചിതുമർഹസി ൩൦*

ദേഹി മേവിടുന്നു സർവ്വ ദേഹമുള്ളിലർജുന:
ആവതില്ലൊരിക്കലും വധിക്കുവാൻ നിനക്കെടൊ!
സർവ്വ ജീവജാലമോർത്തു ഖേദിയായ് കുമാര നീ-
നീയുണർന്നെണീറ്റുനിന്നു വില്ലെടുത്തു പോരിടൂ! 30

*സ്വധർമമപി ചാവേക്ഷ്യ ന വികമ്പിതുമർഹസി*
*ധർമ്യാദ്ധി യുദ്ധാച്ഛ്രേയോന്യത്ക്ഷത്രിയസ്യ ന വിദ്യതേ ൩൧*

സ്വധർമ്മമായിടുന്ന നിന്റെ ക്ഷത്രിയ പ്രവൃത്തിയെ
ചെയ്തിടുന്നതാണു നല്ല ശ്രേയസ്സിന്നതോർക്ക നീ.
യുദ്ധവൃത്തിയാണു നിന്റെ ധർമ്മമെന്നതാകയാൽ
കൈവിടാനതാവതില്ല പാർത്ഥ നീയതോർക്കെടൊ. 31

*യദൃച്ഛയാ ചോപപന്നം സ്വർഗ്ഗദ്വാരമപാവൃതം*
*സുഖിനഃ ക്ഷത്രിയാഃ പാർഥ ലഭന്തേ യുദ്ധമീദൃശം ൩൨*

അപ്രതീക്ഷമായി നിന്റെ സ്വർഗ്ഗവാതിലിന്നിതാ-
തുറന്നിരിക്കുമായതാണു ധർമ്മയുദ്ധമോർക്ക നീ.
ക്ഷത്രിയന്റെ ധർമ്മമായ യുദ്ധവും ജയിച്ചു നീ

സ്വർഗ്ഗരാജ്യമായതിൽ സുഖിച്ചു വാണരുളുക. 32

*അഥ ചേത്ത്വമിമം ധർമ്യം സംഗ്രാമം ന കരിഷ്യസി*
*തതഃ സ്വധർമം കീർതിം ച ഹിത്വാ പാപമവാപ്സ്യസി ൩൩*

ആയതല്ല ധർമ്മമായ യുദ്ധഭൂമി വിട്ടു നീ
പോയിതെങ്കിലാണകീർത്തിയായിടുന്നതർജുന.
ധർമ്മമായിടുന്നതിന്നെ വിട്ടു നീ പിരിഞ്ഞിലോ
പാപിയാം നിനക്കു പൂകിടാമെടോ നരകവും. 33

*അകീർതിം ചാപി ഭൂതാനി കഥയിഷ്യന്തി തേവ്യയാം*
*സംഭാവിതസ്യ ചാകീർത്തിർമരണാദതിരിച്യതേ ൩൪*

മാത്രമല്ല ലോകരും ചമച്ചിടുന്നതുണ്ടടൊ
ഭീരുവായൊരർജുനന്റെ പോർക്കളത്തിലെ ക്കഥ.
ആയതാമകീർത്തിയാം ശരങ്ങളിൽ ശയിക്കിലും-
ഭേദമാണു ധർമ്മയുദ്ധമെന്നു നീ ധരിക്കുക. 34

*ഭയാദ്രണാദുപരതം മംസ്യന്തേ ത്വാം മഹാരഥാഃ*
*യേഷാം ച ത്വം ബഹുമതോ ഭൂത്വാ യാസ്യസി ലാഘവം ൩൫*

*അവാച്യവാദാംശ്ച ബഹൂൻവദിഷ്യന്തി തവാഹിതാഃ*
*നിന്ദന്തസ്തവ സാമർഥ്യം തതോ ദുഃഖതരം നു കിം ൩൬*

നിസ്സാരനായിടാതെയെന്റെ ധീരനായ പാർത്ഥ നീ;
നീ ഭയന്നു യുദ്ധഭൂമിയെ ത്യജിച്ചു പോയിടിൽ
പ്രശസ്തനായ നിന്നെയും നമിച്ചിരുന്ന യോദ്ധരും
വിളിച്ചിടുന്നതുണ്ടു നിന്നെ ഭീരുവെന്നതോർക്കടൊ. 35/36

*ഹതോ വാ പ്രാപ്സ്യസി സ്വർഗ്ഗം ജിത്വാ വാ ഭോക്ഷ്യസേ മഹീം*
*തസ്മാദുത്തിഷ്ഠ കൌന്തേയ യുദ്ധായ കൃതനിശ്ചയഃ ൩൭*

ധർമ്മയുദ്ധഭൂമിയിൽ കിടന്നു നീ മരിക്കിലോ
ലഭിചിടുന്നതുണ്ടു മോക്ഷമായ സ്വർഗ്ഗ ലോകവും.
ആയതല്ല പാണ്ഡവർ ജയിച്ചിടുന്നതാകിലോ
ഭുജിചിടാം നിനക്കു രാജ്യമായിടുന്ന ഭൂമിയെ. 37

*സുഖദുഃഖേ സമേ കൃത്വാ ലാഭാലാഭൌ ജയാജയൌ*
*തതോ യുദ്ധായ യുജ്യസ്വ നൈവം പാപമവാപ്സ്യസി ൩൮*

ഭേദമൊന്നുമില്ല നീ ജയിക്കിലൊ മരിക്കിലൊ;
ഭേദമില്ല നഷ്ട-ലാഭ മൊന്നുതന്നെയാണെടോ.
ഭേദമൊന്നുമില്ലയീ ചിരിയിലും-കരച്ചിലും;
പാപിയായിടാതെ പാർത്ഥ നേരെനിന്നു പിരിടൂ. 38

*ഏഷാ തേഽഭിഹിതാ സാംഖ്യേ ബുദ്ധിർയോഗേ ത്വിമാം ശൃണു*
*ബുദ്ധ്യാ യുക്തോ യയാ പാർഥ കർമബന്ധം പ്രഹാസ്യസി ൩൯*

സാംഖ്യതത്വമായിടുന്ന ജ്ഞാനബുദ്ധി കേട്ടു നീ:
കേട്ടുകൊള്ളു കർമ്മബന്ധമുക്തനായിടാനെടൊ:
ആശ കൈവെടിഞ്ഞു നിന്റെ കർമ്മമാചരിച്ചിടിൽ
മുക്തമായിടുന്നതുണ്ടു നിന്റെ കർമ്മ ബന്ധനം. 39

*നേഹാഭിക്രമനാശോസ്തി പ്രത്യവായോ ന വിദ്യതേ*
*സ്വൽപമപ്യസ്യ ധർമ്മസ്യ ത്രായതേ മഹതോ ഭയാത് ൪൦*

ഭയത്തിൽനിന്നു മോചനം ലഭിച്ചിടുന്നതിന്നു നീ-
കർമ്മബുദ്ധിയായിടുന്ന യോഗവും ധരിക്കണം.
നഷ്ടമില്ല, ലാഭമില്ല, നേട്ടമില്ല കോട്ടവും:
ആയതായ യോഗവും ധരിച്ചിടേണമർജ്ജുന! 40

*വ്യവസായാത്മികാ ബുദ്ധിരേകേഹ കുരുനന്ദന*
*ബഹുശാഖാ ഹ്യനന്താശ്ച ബുദ്ധയോ വ്യവസായിനാം ൪൧*

ലഭിച്ചിടേണ്ടതൊന്നുതന്നെയാണതാണു മോക്ഷവും:
ആയതിന്നുറച്ചിടേണ്ട ബോധമാണു ഭക്തിയും.
കൃഷ്ണബോധമേറ്റിടാത്ത മന്ദബുദ്ധികൾക്കെടൊ:
അനന്തമാണനേകമാണു ലക്ഷ്യബോധമോർക്ക നീ. 41

*യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ*
*വേദവാദരതാഃ പാർഥ നാന്യദസ്തീതി വാദിനഃ ൪൨*

*കാമാത്മാനഃ സ്വർഗ്ഗപരാ ജന്മകർമ്മഫലപ്രദാം*
*ക്രിയാവിശേഷബഹുലാം ഭോഗൈശ്വര്യഗതിം പ്രതി ൪൩*

അല്പബുദ്ധിയായിടുന്ന മൂഢമർത്ത്യരൊക്കെയും
ഫലേച്ഛയോടെയുള്ള വേദവാക്യ സൂക്തമായത്തിൽ
ഭ്രമിച്ചിടുന്നതാകയാലവർക്കു വേണ്ടിടുന്നതും:
അതിന്ദ്രിയ പ്രധാനമായ സൌഖ്യമാണതോക്കെടൊ. 42/43

*ഭോഗൈശ്വര്യപ്രസക്താനാം തയാപഹൃതചേതസാം*
*വ്യവസായാത്മികാ ബുദ്ധിഃ സമാധൌ ന വിധീയതേ ൪൪*

ഇന്ദ്രിയസ്സുഖത്തിനായി സേവ ചെയ്യുവോർക്കെടോ:
ആവതില്ലതായവർക്കു ഭക്തിപൂർവ്വ സാധകം. 44

*ത്രൈഗുണ്യവിഷയാ വേദാഃ നിസ്ത്രൈഗുണ്യോ ഭവാർജ്ജുന*
*നിർദ്വന്ദ്വോ നിത്യസത്ത്വസ്ഥോ നിര്യോഗക്ഷേമ ആത്മവാൻ ൪൫*

മുക്തമാക്കിടേണമിന്നു മൂന്നു വേദവിഷയമീ-
പ്രകൃതിതൻ ഗുണങ്ങളെയതിക്രമിക്കുകർജ്ജുന.
ലാഭ-നഷ്ടമെന്നുമുള്ള ചിന്തകൾ വെടിഞ്ഞുനിൻ
മനസ്സുറച്ചു നിന്നിടട്ടെ നിത്യമായ ദേഹിയിൽ. 45

*യാവാനർഥ ഉദപാനേ സർവത സംപ്ളുതോദകേ*
*താവാൻസർവേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ ൪൬*

കിണറുവെള്ളമായതാൽ ചെയ്തിടുന്നതാകയും
ചെയ്തിടാമെടൊ നിനക്കു ഭീമനണക്കെട്ടിലും.
ബ്രഹ്മജ്ഞാനിയായിടുന്നതുണ്ടു നീയതെങ്കിലൊ:
നേടിടാമെടൊ നിനക്കു നാലുവേദമാകയും. 46

*കർമണ്യേവാധികാരസ്തേ മാ ഫലേഷു കദാചന*
*മാ കർമഫലഹേതുർഭൂർമാ തേ സങ്ഗോസ്ത്വകർമണി ൪൭*

നിയതകർമ്മമാണതിന്നു ചെയ്തിടേണ്ടതർജ്ജുന:
ആളതല്ലതോർത്തിടേണ്ടതായതിൻ ഫലത്തിലും.
ഭവിച്ചിടൊല്ലെ ചെയ്തതിൻ ഫലത്തിലിച്ഛയൊട്ടുമേ-
യൊഴിഞ്ഞു പോയിടൊല്ലെ നിന്റെ കർമ്മമായതിന്നെ നീ. 47

*യോഗസ്ഥഃ കുരു കർമാണി സംഗം ത്യക്ത്വാ ധനഞ്ജയ*
*സിദ്ധ്യസിദ്ധ്യോഃ സമോ ഭൂത്വാ സമത്വം യോഗ ഉച്യതേ ൪൮*

ചിത്തമായതിന്നെയൊന്നു പോലെയാക്കുകർജ്ജുന:
ജയിച്ചിടട്ടെ; തോറ്റിടട്ടെ രണ്ടുമൊന്നുതന്നെടൊ!
ആയതായ മനസ്സതിൻ സമത്ത്വമായതിന്നെയും
യോഗമെന്നു ചൊല്ലിടുന്നതുണ്ടു നീ ധരിക്കുക. 48

*ദൂരേണ ഹ്യവരം കർമ ബുദ്ധിയോഗാദ്ധനഞ്ജയ*
*ബുദ്ധൌ ശരണമൻവിച്ഛ കൃപണാഃ ഫലഹേതവഃ ൪൯*

നികൃഷ്ടമായതിന്നെ ദൂരെയാക്കിടേണമാർജ്ജുന:
ആയതിനു നേടിടേണ്ടതാണു ബുദ്ധിയോഗവും!
കർമ്മമായതിൻ ഫലത്തെയാഗ്രഹിച്ചിടൊല്ലെടൊ;
കൃപണനായിടൊല്ലെയെന്റെ ധീര നീ ധനഞ്ജയ. 49

*ബുദ്ധിയുക്തോ ജഹാതീഹ ഉഭേ സുകൃതദുഷ്കൃതേ*
*തസ്മാദ് യോഗായ യുജ്യസ്വ യോഗഃ കർമസു കൌശലം ൫൦*

ബുദ്ധിയോഗിയായവർ ത്യജിച്ചിടുന്നതുണ്ടെടൊ-
യിഹത്തിൽവച്ചു തന്നെ തന്റെ പുണ്യ-പാപ ഫലമതും.
യോഗിയായിടേണമെന്റെ ധീരയായ പാർത്ഥ നീ:
കർമ്മയോഗമാണതിന്നു ചെയ്തിടേണ്ടതർജ്ജുന. 50

*കർമജം ബുദ്ധിയുക്താ ഹി ഫലം ത്യക്ത്വാ മനീഷിണഃ*
*ജന്മബന്ധവിനിർമുക്താഃ പദം ഗച്ഛന്ത്യനാമയം ൫൧*

ചെയ്തിടേണ്ട കർമ്മവും കഴിഞ്ഞതിൻ ഫലത്തിനെ
ത്യജിച്ചിടുന്ന യോഗി മുക്തനായിടുന്നതുണ്ടെടൊ:
തന്റെ ജന്മബന്ധനത്തിൽ നിന്നുവേർപിരിഞ്ഞവന്നു-
ലഭ്യമായിടുന്നതുണ്ടു മോക്ഷമായതിന്നെയും. 51

*യദാ തേ മോഹകലിലം ബുദ്ധിർവ്യതിതരിഷ്യതി*
*തദാ ഗന്താസി നിർവേദം ശ്രോതവ്യസ്യ ശ്രുതസ്യ ച ൫൨*

മോഹമായിടുന്ന നിന്റെ കാടുകൾ കടന്നു നിന്റെ
ബുദ്ധി യാത്ര ചെയ്തിടുമ്പൊളെത്തിടുന്നതുണ്ടു നീ:
എന്തുതന്നെ കേട്ടിടട്ടെ: കേട്ടതൊക്കെയെന്തുമാട്ടെ-
യായതാം വിരക്തിഭാവമെത്തിടുന്നതുണ്ടടൊ. 52

*ശ്രുതിവിപ്രതിപന്നാ തേ യദാ സ്ഥാസ്യതി നിശ്ചലാ*
*സമാധാവചലാ ബുദ്ധിസ്തദാ യോഗമവാപ്സ്യസി ൫൩*

കാമ്യകർമ്മമായിടുന്ന വേദസൂക്തി കേട്ടുനിന്റെ
ബുദ്ധി കെട്ടുപോയിടാതുറച്ചുനിന്നുകൊള്ളുക.
ആയതാം സമാധിയാമവസ്ഥ കൈവരിക്കിലൊ;
ലഭിച്ചിടുന്നതുണ്ടെടൊ നിനക്കു ദിവ്യബോധവും. 53

***അർജ്ജുന ഉവാച***

*സ്ഥിതപ്രജ്ഞസ്യ കാ ഭാഷാ സമാധിസ്ഥസ്യ കേശവ*
*സ്ഥിതധീഃ കിം പ്രഭാഷേത കിമാസീത വ്രജേത കിം ൫൪*

**അർജ്ജുനൻ പറഞ്ഞു**

സമാധിയാമാവസ്ഥയെത്തിടുന്ന ബുദ്ധിയോഗിതന്റെ
ലക്ഷണങ്ങളെന്തതെന്നു ചൊല്ലിടെന്റെ കേശവ.
ഭാവമെന്തു-ഭാഷയെന്തവന്റെ ഭാഷണങ്ങളെന്ത-
വന്റെ യാത്രയെപ്രകാരമെന്നു ചൊല്ലിടേണമെ. 54

***ശ്രീഭഗവാനുവാച***

*പ്രജഹാതി യദാ കാമാൻസർവാൻപാർഥ മനോഗതാൻ*
*ആത്മന്യേവാത്മനാ തുഷ്ടഃ സ്ഥിതപ്രജ്ഞസ്തദോച്യതേ ൫൫*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**

'സ്ഥിതപ്രജ്ഞ'നെന്നു ചൊല്ലിടേണമെങ്കിലായതുണ്ട-
തിന്ദ്രിയ:സുഖങ്ങളഞ്ചുമായതും ത്യജിക്കണം.
ആയതല്ല: നിന്റെയുള്ളിലുള്ളതാം മനസതിന്നെ-

ശുദ്ധമാക്കിടേണ്ടതുണ്ടതോർക്ക പാർത്ഥ നീയെടൊ. 55
*ദുഃഖേഷ്വനുദ്വിഗ്നമനാഃ സുഖേഷു വിഗതസ്പൃഹഃ*
*വീതരാഗഭയക്രോധഃ സ്ഥിതധീർമുനിരുച്യതേ ൫൬*

ആയതാമാവസ്ഥയെത്തിടുന്ന യോഗിയായവർക്കു-
രാഗമില്ല, ക്രോധമില്ല, പേടിയില്ല കേളെടൊ.
മനസ്സതൊന്നുപോലെയുണ്ടവർക്കതില്ല ക്ലേശവും:
സുഖത്തെയാഗ്രഹിക്കയില്ലതായതാണു മുനിയെടൊ. 56
*യഃ സർവത്രാനഭിസ്നേഹസ്തത്തത്പ്രാപ്യ ശുഭാശുഭം*
*നാഭിനന്ദതി ന ദ്വേഷ്ടി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ ൫൭*

മോശമാട്ടെ; ഭേദമാട്ടെ; പുച്ഛമില്ല, പുകൾവുമില്ല-
തായതാമാവസ്ഥയെത്തിടുന്നതാണു മുനിയെടൊ. 57
*യദാ സംഹരതേ ചായം കൂർമോങ്ഗാനീവ സർവശഃ*
*ഇന്ദ്രിയാണീന്ദ്രിയാർഥേഭ്യസ്തസ്യ പ്രജ്ഞാ പതിഷ്ഠിതാ ൫൮*

കൂർമ്മമെപ്രകാരമാണതിന്റെയംഗമായതൊക്കെ-
യുൾവലിച്ചിടുന്നതുണ്ടുറച്ചതായ തോടത്തിൽ:
അപ്രകാരമാത്മജ്ഞാനിയായിടുന്ന യോഗിതന്റെ-
യിന്ദ്രിയസ്സുഖത്തെയുൾവലിച്ചിടുന്നതുണ്ടെടൊ . 58
*വിഷയാ വിനിവർതന്തേ നിരാഹാരസ്യ ദേഹിനഃ*
*രസവർജം രസോപ്യസ്യ പരം ദൃഷ്ട്വാ നിവർതതേ ൫൯*

നിരാഹാരമാദിയായ വിധികളാചരിച്ചിടുന്ന
യോഗിയെത്തിടുന്നതുണ്ടു ശ്രേഷ്ഠമായ രസമത്തിൽ.
ആയതാമാവസ്ഥയെത്തിടുന്ന യോഗിയായവർക്ക-
തിന്ദ്രിയസുഖങ്ങളൊന്നുമേശുകില്ല കേളെടൊ. 59
*യതതോ ഹ്യപി കൌന്തേയ പുരുഷസ്യ വിപശ്ചിതഃ*
*ഇന്ദ്രിയാണി പ്രമാഥീനി ഹരന്തി പ്രസഭം മനഃ ൬൦*

ഇന്ദ്രിയസ്സുഖത്തിനായി വേല ചെയ്തിടുന്നൊരീ-
യോഗിയായിടുന്നവന്റെ ബുദ്ധിയെക്കെടുത്തുവാൻ-
പോന്നിടുന്ന ശേഷിയുള്ളതാണതഞ്ചുമിന്ദ്രിയങ്ങ-
ളായതെന്നു കേട്ടു നീ ധരിച്ചുകൊള്ളുകർജ്ജുന. 60
*താനി സർവാണി സംയമ്യ യുക്ത ആസീത മത്പരഃ*
*വശേ ഹി യസ്യേന്ദ്രിയാണി തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ ൬൧*

ആയതായൊരിന്ദ്രിയങ്ങളഞ്ചുമായതിന്നെയും
ജയിച്ചിടുന്ന യോഗി തന്റെ ബോധമായതിന്നെയും

ഒന്നുപോലെയാക്കിടേണമെങ്കിലാകയാലവന്നു-
സാദ്ധ്യമായിടുന്നതുണ്ടു മോക്ഷമായതിന്നെയും. 61

*ധ്യായതോ വിഷയാൻപുംസഃ സങ്ഗസ്തേഷൂപജായതേ*
*സങ്ഗാത്സഞ്ജായതേ കാമഃ കാമാത്ക്രോധോഭിജായതേ ൬൨*

ഇന്ദ്രിയസ്സുഖത്തെയചരിച്ചിടുന്ന പൂരുഷന്നു-
സംഗമത്തിലാശയായിടുന്നതുണ്ടു കേളെടൊ.
ആയതാലുദിച്ചിടുന്ന ബോധമാണു 'കാമ'വും:
കാമമായതാലുദിച്ചിടുന്നതാണു 'ക്രോധ'വും. 62

*ക്രോധാദ്ഭവതി സമ്മോഹഃ സമ്മോഹാത്സ്മൃതിവിഭ്രമഃ*
*സ്മൃതിഭ്രംശാദ്ബുദ്ധിനാശോ ബുദ്ധിനാശാത്പ്രണശ്യതി ൬൩*

'സമ്മോഹം' ഭവിക്കുന്നു ക്രോധത്തിൽനിന്നു-
'സ്മൃതി-വിഭ്രമ'മാകുന്നതുണ്ടു സമ്മോഹത്താൽ.
പിന്നെയാണീ'ബുദ്ധിനാശം' ഭാവിക്കുന്ന-
താകയാൽ സർവ്വനാശം ഭവിക്കുന്നെടൊ. 63

*രാഗദ്വേഷവിമുക്തൈസ്തു വിഷയാനിന്ദ്രിയൈശ്ചരൻ*
*ആത്മവശ്യൈർവിധേയാത്മാ പ്രസാദമധിഗച്ഛതി ൬*

രാഗവും ക്രോധവുമേശാതെ നിന്നുടെ
ജീവിത മൂല്യങ്ങളായവയൊക്കെയും
പാലിച്ചിടുന്നൊരീ മർത്ത്യർക്കുമാകയും
ലഭ്യമായീടുന്നതീ ഭവൽക്കാരുണ്യം. 64

*പ്രസാദേ സർവദുഃഖാനാം ഹാനിരസ്യോപജായതേ*
*പ്രസന്നചേതസോ ഹ്യാശു ബുദ്ധിഃ പര്യവതിഷ്ഠതേ ൬൫*

ഭഗവാന്റെ കാരുണ്യമേൽക്കുന്ന മർത്ത്യന്നു-
സംസാരദുഃഖമുണ്ടാകുന്നതില്ലെടൊ.
ആയതാം സന്തോഷചിത്തന്റെ ബുദ്ധിക്ക-
തുണ്ടാകയില്ലൊരു ചാഞ്ചല്യമിന്നെടൊ. 65

*നാസ്തി ബുദ്ധിരയുക്തസ്യ ന ചായുക്തസ്യ ഭാവനാ*
*ന ചാഭാവയതഃ ശാന്തിരശാന്തസ്യ കുതഃ സുഖം ൬൬*

കൃഷ്ണാവബോധമിന്നേൽക്കാത്ത മർത്ത്യന്നു-
റയ്ക്കില്ലദിവ്യമാം ബുദ്ധിയെന്നോർക്കെടൊ.
മനസുറയ്ക്കാത്തതാം മർത്ത്യന്നസാദ്ധ്യമാ-
യീടുന്നതുണ്ടിന്നു ശാന്തിയും സൌഖ്യവും. 66

*ഇന്ദ്രിയാണാം ഹി ചരതാം യന്മനോനുവിധീയതേ*
*തദസ്യ ഹരതി പ്രജ്ഞാം വായുർനാവമിവാംഭസി ൬൭*

എപ്രകാരത്തിലീ വെള്ളത്തിലുള്ളതാം
തോണിയുലയുന്നതുണ്ടൊരു കാറ്റിനാൽ:
അപ്രകാരത്തിലീ ബുദ്ധിയുലയുന്ന-
തുണ്ടിന്ദ്രിയങ്ങളാലുള്ള രസത്തിനാൽ. 67

*തസ്മാദ്യസ്യ മഹാബാഹോ നിഗൃഹീതാനി സർവശഃ*
*ഇന്ദ്രിയാണീന്ദ്രിയാർഥേഭ്യസ്തസ്യ പ്രജ്ഞാ പ്രതിഷ്ഠിതാ ൬൮*

ഇന്ദ്രിയമഞ്ചും നിയന്ത്രിച്ചിടുന്നൊരീ-
മർത്ത്യന്റെ ബുദ്ധിയുറക്കുന്നതുണ്ടെടൊ.
ആയവൻ യോഗ്യനായീടുന്നു 'മുക്തി'ക്ക-
താകയാലാണവൻ സാധകൻ തന്നെടൊ. 68

*യാ നിശാ സർവഭൂതാനാം തസ്യാം ജാഗർതി സംയമീ*
*യസ്യാം ജാഗ്രതി ഭൂതാനി സാനിശാ പശ്യതോ മുനേഃ ൬൯*

സകലജീവജാലമിന്നുറങ്ങിടുന്ന രാവിതിൽ
ഉണർന്നിരുന്നു ചിന്ത ചെയ്തിടുന്നതാണു മുനിയെടൊ.
സകലജീവജാലമിന്നുണർന്നിടുന്ന നേരമാണ്;
ദൃഷ്ടിയിയുള്ളിലായിടുന്ന മുനിയതങ്ങുറക്കവും. 69

*ആപൂര്യമാണമചലപ്രതിഷ്ഠം*
*സമുദ്രമാപഃ പ്രവിശന്തി യദ്വത്*
*തദ്വത്കാമാ യം പ്രവിശന്തി സർവേ*
*സ ശാന്തിമാപ്നോതി ന കാമകാമി ൭൦*

തന്നിലേക്കൊഴുകിടും നദികളുൾക്കൊണ്ടിട്ടി-
'തചലപ്രതിഷ്ഠ'മായ് മേവും സമുദ്രങ്ങൾ:
തന്നിലെക്കൊഴുന്നൊരാഗ്രഹമാകയു-
മുൾവലിച്ചിട്ടിന്നു ശാന്തിയെപ്പൂകെടൊ. 70

*വിഹായ കാമാന്യഃ സർവാൻപുമാംശ്ചരതി നിഃസ്പൃഹഃ*
*നിർമോ നിരഹംകാരഃ സ ശാന്തിമധിഗച്ഛതി ൭൧*

മിധ്യാഹങ്കാര രഹിതനായിട്ടിന്നു-
സർവ്വകാമങ്ങളിൽ മുക്തനായീടുന്ന-
പൂരുഷൻ പൂർണ്ണമാം ശാന്തിയെ പ്രാപിച്ചു-
വർത്തിച്ചിടുന്നതുമുണ്ടെന്റെയർജ്ജുന. 71

*ഏഷാ ബ്രാഹ്മീ സ്ഥിതി പാർഥ നൈനാം പ്രാപ്യ വിമുഹ്യതി*
*സ്ഥിത്വാസ്യാമന്തകാലേ പി ബ്രഹ്മനിർവാണമൃച്ഛതി ൭൨*

ഇപ്രകാരം തന്റവസ്ഥയെ പ്രാപിച്ചിടുന്നതാം-
പൂരുഷർ: മോഹമില്ലാത്തവർ,
ആയവർ ശാന്തിയെ പ്രാപിച്ചതിൻ ശേഷ-
മെത്തുണനതാണെടൊ 'ബ്രഹ്മനിർവ്വാണ'വും. 72

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*സാംഖ്യയോഗോ നാമ ദ്വിതീയോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ സാംഖ്യയോഗം
എന്നപേരിലുള്ള രണ്ടാം അദ്ധ്യായം സമാപിക്കുന്നു.

x x x

### അദ്ധ്യായം - മൂന്ന്

## കർമ്മയോഗം

***അർജുന ഉവാച***

*ജ്യായസീ ചേത്കർമണസ്തേ മതാ ബുദ്ധിർജനാർദന*
*തത്കിം കർമണി ഘോരേ മാം നിയോജയസി കേശവ ൧*

**അർജുനൻപറഞ്ഞു**

നീതന്നെയല്ലയോ കേശവാ ചൊല്ലിയീ
ബുദ്ധിയോഗംതന്നെ ശ്രേഷ്ഠമെന്നുള്ളതും
പിന്നെ നീയെന്തിനീ ക്രൂരമാംയുദ്ധത്തി-
നായിട്ടു കൂട്ടുന്നതെന്നെ ജനാർദ്ദന. 01

*വ്യാമിശ്രേണേവ വാക്യേന ബുദ്ധിം മോഹയസീവ മേ*
*തദേകം വദ നിശ്ചിത്യ യേന ശ്രേയോഹമാപ്നുയാം ൨*

അർത്ഥമനേകമായുള്ളതാം വാകൃങ്ങ-
ളാലെന്റെ ബുദ്ധിയെ മോഹിപ്പയായ്കനീ–
യേതൊന്നു ശ്രേയസിന്നായതെനിക്കെന്നു
ചൊല്ലിത്തരേണമേ…കൃഷ്ണാഹരേ…ജയ. 02

*ശ്രീഭഗവാനുവാച*

*ലോകേസ്മിന്ദ്വിവിധാ നിഷ്ഠാ പുരാ പ്രോക്താ മയാനഘ*
*ജ്ഞാനയോഗേന സാംഖ്യാനാം കർമയോഗേന യോഗിനാം ൩*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**

പാപരഹിതനാമർജുനാ മോക്ഷത്തിനായി-
ചരിക്കേണ്ട മാർഗങ്ങൾ രണ്ടടൊ;
ഒന്നതു സാംഖ്യമാം തത്വമെന്നുള്ളതും,
ബുദ്ധിയോഗത്തിലെ ത്യാഗമോ മററതും. 03

*ന കർമണാമനാരംഭാന്നൈഷ്കർമ്യം പുരുഷോശ്നുതേ*
*ന ച സന്ന്യസനാദേവ സിദ്ധിം സമധിഗച്ഛതി ൪*

നിയതമാം കർമ്മത്തെയാചരിക്കായ്കയാൽ
മുക്തമാവില്ലെടൊ കർമ്മഫലങ്ങളും.
നിയതമാം കർമ്മത്തെയാചരിക്കാതുള്ള
സന്യാസയോഗവും നിഷ്ഫലമാണെടൊ. 04

*ന ഹി കശ്ചിത്ക്ഷണമപി ജാതു തിഷ്ഠത്യകർമകൃത്*
*കാര്യതേ ഹ്യവശഃ കർമ സർവഃ പ്രകൃതിജൈർഗുണൈഃ ൫*

കർമ്മങ്ങളൊന്നുമേ ചെയ്യാതെയുള്ളൊരീ
മാനുഷരില്ലെന്നു കേട്ടു ധരിക്കുക;
പ്രകൃതിതൻ മൂന്നുഗുണത്തിനാലുള്ളൊരീ
വാസനയാലെടൊ കർമ്മങ്ങളാകെയും. 05

*കർമേന്ദ്രിയാണി സംയമ്യ യ ആസ്തേ മനസാ സ്മരൻ*
*ഇന്ദ്രിയാർഥാന്വിമൂഢാത്മാ മിഥ്യാചാരഃ സ ഉച്യതേ ൬*

പഞ്ചേന്ദ്രിയങ്ങളെ സംയമിപ്പിച്ചതിൻ
ശേഷം മനസിനാലിന്ദ്രിയാർത്ഥങ്ങളെ-
ഭോഗിച്ചിടുന്നതാം മാനുഷർക്കാണെടൊ
ചൊല്ലുന്നതുണ്ടുനാം കപടസന്യാസിമാർ. 06

*യസ്ത്വിന്ദ്രിയാണി മനസാ നിയമ്യാരഭതേർജുന*
*കർമേന്ദ്രിയൈഃ കർമയോഗമസക്തഃ സ വിശിഷ്യതേ ൭*

പഞ്ചേന്ദ്രിയങ്ങളെ സംയമിപ്പിച്ചതിൻ
ശേഷം മനസിനാൽ ഭക്തിയോഗത്തിനെ-

സാധിച്ചിടുന്നതാം പൂരുഷനുത്തമ-
നായിടും യോഗിയായ്ത്തീരുന്നതുണ്ടെടൊ. 07

*നിയതം കുരു കർമ ത്വം കർമ ജ്യായോ ഹ്യകർമണഃ*
*ശരീരയാത്രാപി ച തേ ന പ്രസിദ്ധ്യേദകർമണഃ ൮*

നിഷ്ക്രിയനാകാതിരിക്കണം പാർത്ഥനീ:
വേണ്ടിടും വേലകൾചെയ്യെന്റെയർജുന;
കർമ്മത്തെയാചരിക്കാത്തതാം മർത്ത്യന്റെ
ദേഹം ക്ഷണത്താൽ ദ്രവിക്കുന്നതുണ്ടെടൊ. 08

*യജ്ഞാർഥത്കർമണോന്യത്ര ലോകോയം കർമബന്ധനഃ*
*തദർഥം കർമ കൌന്തേയ മുക്തസങ്ഗഃ സമാചര ൯*

ചെയ്യേണ്ട കർമ്മങ്ങളാണു നിൻ യജ്ഞങ്ങ-
ളെന്നു ധരിച്ചു നീ കർമ്മത്തെപ്പുൽകിലൊ;
കർമ്മത്താലുള്ളതാം ബന്ധങ്ങളററുനീ
പൂകുന്നതുണ്ടെടൊ വിഷ്ണുപാദാംബുജം. 09

*സഹയജ്ഞാഃ പ്രജാഃ സൃഷ്ട്വാ പുരോവാച പ്രജാപതിഃ*
*അനേന പ്രസവിഷ്യധ്വമേഷ വോസ്ത്വിഷ്ടകാമധുക് ൧൦*

യജ്ഞങ്ങളായിടും കർമ്മത്തിനൊപ്പമീ
ബ്രഹ്മാവുസൃഷ്ടിച്ചിടുന്നീ പ്രജകളെ.
ആയതിൻശേഷം പ്രജാപതിചൊല്ലിയെ-
ജ്ഞാദികൾ ചെയ്തുനീ മോക്ഷത്തെപ്പുൽകുക. 10

*ദേവാൻഭാവയതാനേന തേ ദേവാ ഭാവയന്തു വഃ*
*പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവാപ്സ്യഥ ൧൧*

യജ്ഞാദിഹോമങ്ങളായവയാലവർ
ദേവാദിദേവകൾ സംപ്രീതരായിട്ടു–
പ്രീതിപ്പെടുത്തുന്നതുണ്ടവർ നിങ്ങളെ,
യോഗികളായിടും മർത്യരെയൊക്കവെ· 11

*ഇഷ്ടാൻഭോഗാൻഹി വോ ദേവാ ദാസ്യന്തേ യജ്ഞഭാവിതാഃ*
*തൈർദത്താനപ്രദായൈഭ്യോ യോ ഭുങ്ക്തേ സ്തേന ഏവ സഃ ൧൨*

സംപ്രീതരായിടും ദേവകളാലിന്നു
ദാനമായ് കൈവരും ധാന്യ, ധനാദികൾ,
ആയവയേകനായ് ഭോജിച്ചിടുന്നതാം
മർത്യനായീടുന്നു ചോരനായുള്ളവൻ. 12

*യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവകിൽബിഷൈഃ*
*ഭുഞ്ജതേ തേ ത്വഘം പാപാ യേ പചന്ത്യാത്മകാരണാത് ൧൩*

യജ്ഞശിഷ്ടത്തെ ഭുജിക്കുന്നമർത്യരോ
മുക്തമായീടുന്നു പാപഫലങ്ങളിൽ.
ഭഗവാനു നേദിച്ചിടാതെ ഭുജിക്കുന്ന
മർത്ത്യർ ഭുജിക്കുന്നതുണ്ടു പാപത്തിനെ. 13

*അന്നാദ്ഭവന്തി ഭൂതാനി പർജന്യാദന്നസംഭവഃ*
*യജ്ഞാദ്ഭവതി പർജന്യോ യജ്ഞഃ കർമസമുദ്ഭവഃ ഫ൪*

ധാന്യങ്ങൾ ഭക്ഷിച്ചു ജീവിച്ചിടുന്നു നാം,
ധാന്യങ്ങളൊ; വൃഷ്ടിഹേതുവായീടുന്നു.
വൃഷ്ടിക്കു ഹേതുവാണെജ്ഞങ്ങളാകയും,
യജ്ഞങ്ങളൊ-നിയത കർമ്മങ്ങളാണെടൊ. 14

*കർമ ബ്രഹ്മോദ്ഭവം വിദ്ധി ബ്രഹ്മാക്ഷരസമുദ്ഭവം*
*തസ്മാത്സർവഗതം ബ്രഹ്മ നിത്യം യജ്ഞേ പ്രതിഷ്ഠിതം ഫ൫*

നിയതമാം കർമ്മങ്ങൾ വേദത്തിലുണ്ടടൊ;
വേദത്തിൻമൂലം പരബ്രഹ്മമാണടൊ.
ആകയാലെജ്ഞമാം കർമ്മത്തിലൂടെനീ
പ്രാപിച്ചിടുന്നൂ പരബ്രഹ്മമായതിൽ. 15

*ഏവം പ്രവർതിതം ചക്രം നാനുവർതയതീഹ യഃ*
*അഘായുരിന്ദ്രിയാരാമോ മോഘം പാർഥ സ ജീവതി ഫ൬*

ബ്രഹ്മമായീടുന്ന വേദത്തിലുള്ളതാം
നിയതകർമ്മങ്ങളെയാചരിക്കാതെയീ–
യിന്ദ്രിയാർത്ഥങ്ങളിൽ വ്യാപരിച്ചീടുന്ന
പാപമാംജീവിതം നിഷ്ഫലമാണടൊ. 16

*യസ്ത്വാത്മരതിരേവ സ്യാദാത്മതൃപ്തശ്ച മാനവഃ*
*ആത്മന്യേവ ച സന്തുഷ്ടസ്തസ്യ കാര്യം ന വിദ്യതേ ഫ൭*

ആത്മാവിതായതിൽ സന്തുഷ്ടരാകുന്നൊ-
രാത്മാ–രാമനായീടുന്ന മാനുഷർ;
ആയതാം യോഗികളാചരിക്കേണ്ടിടും,
കർമ്മങ്ങളൊന്നുമേയില്ലന്നറികനീ. 17

*നൈവ തസ്യ കൃതേനാർഥോ നാകൃതേനേഹ കശ്ചന*
*ന ചാസ്യ സർവഭൂതേഷു കശ്ചിദർഥവ്യപാശ്രയഃ ഫ൮*

ആത്മസാക്ഷാത്ക്കാരമെത്തിടും യോഗിക്കി-
താശ്രയം വേണ്ടതില്ലൊന്നിലുമിന്നെടൊ.

കർമ്മത്തെ ചെയ്യിലൊ; ചെയ്യാതിരിക്കിലൊ;
നേടുവാനൊന്നുമേയില്ലവനിന്നെടൊ. 18
*തസ്മാദസക്തഃ സതതം കാര്യം കർമ സമാചര*
*അസക്തോ ഹ്യാചരൻകർമ പരമാപ്നോതി പൂരുഷഃ ൧൯*

ആയതുകൊണ്ടനാസക്തനായിട്ടുനീ,
സർവ്വദാ കർമ്മത്തെയാചരിച്ചീടുക.
നിഷ്കാമനായിട്ടു കർമ്മത്തെയാചരി-
ച്ചീടുന്ന പൂരുഷൻ മുക്തനാകുന്നെടൊ. 19
*കർമണൈവ ഹി സംസിദ്ധിമാസ്ഥിതാ ജനകാദയഃ*
*ലോകസംഗ്രഹമേവാപി സംപശ്യൻകർതുമർഹസി ൨൦*

ജനകരാജാവാദിയായുള്ളയോഗികൾ-
നിയതകർമ്മങ്ങളാൽ സംസിദ്ധിനേടിയോർ;
ആയതുപോലെനീ രാജ്യരക്ഷാർത്ഥമായ്,
നിയതകർമ്മംചെയ്തു സിദ്ധനായീടടൊ. 20
*യദ്യദാചരതി ശ്രേഷ്ഠസ്തത്തദേവേതരോ ജനഃ*
*സ യത്പ്രമാണം കുരുതേ ലോകസ്തദനുവർതതേ ൨൧*

ശ്രേഷ്ഠനായീടുന്ന പൂരുഷനാചരി-
ച്ചീടുന്ന കർമ്മങ്ങളായവയൊക്കെയും,
ആചരിച്ചീടുന്നതുണ്ടിന്നുമാലോക-
രായതുകൊണ്ടുനീ കർമ്മത്തെപ്പൂകുക. 21
*ന മേ പാർഥാസ്തി കർതവ്യം ത്രിഷു ലോകേഷു കിഞ്ചന*
*നാനവാപ്തമവാപ്തവ്യം വർത ഏവ ച കർമണി ൨൨*

ഇത്രിലോകത്തിങ്കലില്ലാത്തതായിട്ട-
തൊന്നുമെനിക്കില്ലതൊന്നുമേവേണ്ടടൊ;
എന്നിട്ടുമീ ധർമ്മയുദ്ധത്തിൽ നിന്നുടെ
സാരഥിയാകേണ്ടതാണെൻ നിയോഗവും. 22
*യദി ഹ്യഹം ന വർതേയം ജാതു കർമണ്യതന്ദ്രിതഃ*
*മമ വർത്മാനുവർതന്തേ മനുഷ്യാഃ പാർഥ സർവശഃ ൨൩*

നിയതമാം കർമ്മത്തെയാചരിക്കാതി-
ന്നലസനായിട്ടുഞാൻ മേവുന്നതുണ്ടെങ്കി–
ലെന്നുടെ മാർഗത്തെക്കണ്ടിട്ടുലോകരും
നിയതമാം കർമ്മത്തെയാചരിക്കില്ലെടൊ. 23
*ഉത്സീദേയുരിമേ ലോകാ ന കുര്യാം കർമ ചേദഹം*
*സങ്കരസ്യ ച കർതാ സ്യാമുപഹന്യാമിമാഃ പ്രജാഃ ൨൪*

ആചരിക്കേണ്ടതാം കർമ്മങ്ങളിന്നുഞാൻ,
ചെയ്യാതിരിക്കിലീ മർത്യർ ദുഷിച്ചിടും.
അയതാം സങ്കരവർഗ്ഗങ്ങൾതന്നുടെ,
ഹേതുവായിട്ടിന്നു ലോകം നശിച്ചിടും. 24

*സക്താഃ കർമണ്യവിദ്വാംസോ യഥാ കുർവന്തി ഭാരത*
*കുര്യാദ്വിദ്വാംസ്തഥാസക്തശ്ചികീർഷുർലോകസംഗ്രഹം ൨൫*

മൂഢരാം മർത്യരാസക്തരായിട്ടിന്നി-
തരുതാത്ത കർമ്മങ്ങളാചരിച്ചീടുന്നു.
കൃഷ്ണാവബോധമുണ്ടായിടും മർത്യര-
നാസക്തരായിട്ടു കർമ്മവും ചെയ്തിടും. 25

*ന ബുദ്ധിഭേദം ജനയേദജ്ഞാനാം കർമസംഗിനാം*
*ജോഷയേത്സർവകർമാണി വിദ്വാന്യുക്തഃ സമാചരൻ ൨൬*

ഫലത്തിലുള്ളിച്ഛയാൽ വേലചെയ്യുന്നൊരീ-
യജ്ഞരാം മർത്യരെ ജ്ഞാനിയായുള്ളവർ;
യുക്തമായിട്ടിന്നു മോക്ഷത്തിനായി-
ച്ചരിക്കേണ്ട പന്ഥാവിലൂടെ നയിക്കുക. 26

*പ്രകൃതേഃ ക്രിയമാണാനി ഗുണൈഃ കർമാണി സർവശഃ*
*അഹങ്കാരവിമൂഢാത്മാ കർതാഹമിതി മന്യതേ ൨൭*

മിഥ്യാഭിമാനിയാം ജീവന്റെയാത്മാ
വുരയ്ക്കുന്നു കർത്താവു ഞാനെന്നുറക്കവെ;
പ്രകൃതിതൻ മൂന്നുഗുണത്തിനാലാണടൊ;
കർത്താവു ചെയ്യുന്നു കർമ്മങ്ങളൊക്കവെ. 27

*തത്ത്വവിത്തു മഹാബാഹോ ഗുണകർമവിഭാഗയോഃ*
*ഗുണാ ഗുണേഷു വർതന്ത ഇതി മത്വാ ന സജ്ജതേ ൨൮*

ഹേ...മഹാബാഹുവീതത്ത്വങ്ങളൊക്കെ
ഗ്രഹിച്ചിട്ടു യോഗിയാസക്തനാകാതിന്നി–
തിന്ദ്രിയം തന്നുടെ ഭോഗേച്ഛയെത്യജി-
ച്ചിട്ടിന്നു ശാന്തിയെപ്പൂകുന്നതുണ്ടടൊ. 28

*പ്രകൃതേർഗുണസമ്മൂഢാഃ സജ്ജന്തേ ഗുണകർമസു*
*താനകൃത്സ്നവിദോ മന്ദാൻകൃത്സ്നവിന്ന വിചാലയേത് ൨൯*

പ്രകൃതിതൻ മൂന്നു ഗുണത്തിനാൽ കർമ്മങ്ങൾ
ചെയ്യുന്ന മൂഢരാം കർത്തക്കൾ തന്നുടെ–

മാർഗ്ഗത്തെമാറ്റുവൻ ജ്ഞാനിയായുള്ളതാം
യോഗികൾ വർത്തിച്ചിടേണ്ടതുമില്ലെടൊ. 29
*മയി സർവാണി കർമാണി സന്ന്യസ്യാധ്യാത്മചേതസാ*
*നിരാശീർനിർമമോ ഭൂത്വാ യുധ്യസ്വ വിഗതജ്വരഃ ൩൦*

ആയതുകൊണ്ടുനിൻ കർമ്മങ്ങളൊക്കെയു-
മെന്നിലേക്കർപ്പിച്ചിതെന്നയറിഞ്ഞിട്ടു–
നിഷ്കാമനായിട്ടു നിർമ്മമനായി നീ
സന്താപമുക്തനായ് യുദ്ധം നയിക്കുക. 30
*യേ മേ മതമിദം നിത്യമനുതിഷ്ഠന്തി മാനവാഃ*
*ശ്രദ്ധാവന്തോനസൂയന്തോ മുച്യന്തേ തേപി കർമഭിഃ ൩൧*

ശ്രദ്ധയോടെന്റെയീ തത്വങ്ങളൊക്കെ
ഗ്രഹിച്ചിട്ടസൂയാലുവാകാതെയാകയും;
ചെയ്യുന്നതായുള്ള മർത്ത്യർക്കു മോചനം
കിട്ടുന്നതുണ്ടിന്നു കർമ്മഫലങ്ങളിൽ. 31
*യേ ത്വേതദഭ്യസൂയന്തോ നാനുതിഷ്ഠന്തി മേ മതം*
*സർവജ്ഞാനവിമൂഢാംസ്താന്വിദ്ധി നഷ്ടാനചേതസഃ ൩൨*

അസൂയാലുവായിട്ടിന്നെന്റെയീ തത്വത്തെ-
യാചരിക്കാത്തൊരീ മൂഢരാം മാനുഷർ;
ആയവർ തന്നുടെ യജ്ഞങ്ങളാകയും;
പൂർണ്ണമാകാതിന്നു നഷ്ടപ്പെടുന്നെടൊ. 32
*സദൃശം ചേഷ്ടതേ സ്വസ്യാഃ പ്രകൃതേർജ്ഞാനവാനപി*
*പ്രകൃതിം യാന്തി ഭൂതാനി നിഗ്രഹഃ കിം കരിഷ്യതി ൩൩*

ജ്ഞാനിയായുള്ളതാം യോഗികൾപോലുമീ
പ്രകൃതിതൻ മൂന്നു ഗുണത്തിനാൽ കൈവരി–
ക്കുന്ന ദുർബുദ്ധിയെ നിഗ്രഹിച്ചീടുവാ-
നാവാതെ വർത്തിച്ചിടുന്നെന്റെയർജുന. 33
*ഇന്ദ്രിയസ്യേന്ദ്രിയസ്യാർഥേ രാഗദ്വേഷൌ വ്യവസ്ഥിതൌ*
*തയോർന വശമാഗച്ഛേത്തൌ ഹ്യസ്യ പരിപന്ഥിനൌ ൩൪*

ഇന്ദ്രിയസൗഖ്യത്തിനായുള്ള ചിന്തക-
ളാലിന്നുദിക്കുന്നു; രാഗ ദ്വേഷാദികൾ.
ആയവരണ്ടുമേയാത്മസാക്ഷാത്ക്കാര
മാർഗ്ഗ-വിഘ്നങ്ങളാണെന്നു ധരിക്കുക. 34
*ശ്രേയാൻസ്വധർമോ വിഗുണഃ പരധർമാത്സ്വനുഷ്ഠിതാത്*
*സ്വധർമേ നിധനം ശ്രേയഃ പരധർമോ ഭയാവഹഃ ൩൫*

തെറ്റെന്നുതോന്നുന്നുവെങ്കിലും നിന്നുടേ-
തായുള്ള കർമ്മങ്ങൾ ചെയ്യുന്നതുത്തമം.
അന്യന്റെ കർമ്മങ്ങൾ വൃത്തിയായിട്ടു നീ
ചെയ്തീടുമെങ്കിലുമാപത്തു തന്നെടൊ. 35

*അർജുന ഉവാച*

*അഥ കേന പ്രയുക്തോയം പാപം ചരതി പൂരുഷഃ*
*അനിച്ഛന്നപി വാർഷ്ണേയ ബലാദിവ നിയോജിതഃ ൩൬*

**അർജുനൻ പറഞ്ഞു**

അല്ലയോ വാർഷ്ണേയ; യെന്തുകൊണ്ടാണൊരാ-
ളിച്ഛയില്ലാത്തതാം പാപകർമ്മങ്ങളെ;
മറ്റൊരുത്തന്റെയാം പ്രേരണയെന്നപോ-
ലാചരിച്ചീടുവാൻ കാരണം ചൊല്ലുക? 36

*ശ്രീഭഗവാനുവാച*

*കാമ ഏഷ ക്രോധ ഏഷ രജോഗുണസമുദ്ഭവഃ*
*മഹാശനോ മഹാപാപ്മാ വിദ്ധ്യേനമിഹ വൈരിണം ൩൭*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**

രജോഗുണത്താലിന്നതുത്ഭവിച്ചീടുന്ന-
തുണ്ടതു;പിന്നെയോ ക്രോധമായ്ത്തീരുന്നി–
തായതോ; പിന്നെയീ കാമമായീടുന്നി-
തായതാം കാമമീയിഹലോക വൈരിയും. 37

*ധൂമേനാവ്രിയതേ വഹ്നിര്യഥാദർശോ മലേന ച*
*യഥോൽബേനാവൃതോ ഗർഭസ്ഥാ തേനേദമാവൃതം ൩൮*

'ധൂമ'ത്താലാവൃതമാകുന്നിതഗ്നിയും;
'ധൂളി'കൾകൊണ്ടുമൂടുന്നു കണ്ണാടിയും.
'ഭ്രൂണ'മിതാവൃതം ഗർഭാശയത്തിനാൽ;
കമത്താലാവൃതം ജീവന്റെയാത്മാവ്. 38

*ആവൃതം ജ്ഞാനമേതേന ജ്ഞാനിനോ നിത്യവൈരിണാ*
*കാമരൂപേണ കൌന്തേയ ദുഷ്പൂരേണാനലേന ച ൩൯*

കാമമാം രൂപിണിയായിട്ടിരിക്കുന്ന;
ജ്ഞാനിതൻ വൈരിയായ് വർത്തിച്ചിടുന്നൊരീ–
ദാഹാർത്തി മൂത്തൊരീ കാമാഗ്നിതന്നെയാ-
ലാവൃതമാണടൊ; ജ്ഞാനമാം ബോധവും. 39

*ഇന്ദ്രിയാണി മനോ ബുദ്ധിരസ്യാധിഷ്ഠാനമുച്യതേ*
*ഏതൈർവിമോഹയത്യേഷ ജ്ഞാനമാവൃത്യ ദേഹിനം ൪൦*

പഞ്ചേന്ദ്രിയം; പിന്നെ ബുദ്ധി മനസ്സിതാ-
മായിടത്തൊക്കെയിന്നാവാസമാക്കിയീ;
കാമാം രൂപിണി ജ്ഞനത്തെ മൂടിയി-
ദ്ദേഹിയേയിന്നു മോഹിപ്പിപ്പതുണ്ടടൊ. 40

*തസ്മാത്ത്വമിന്ദ്രിയാണ്യാദൌ നിയമ്യ ഭരതർഷഭ*
*പാപ്മാനം പ്രജഹി ഹ്യേനം ജ്ഞാനവിജ്ഞാനനാശനം ൪൧*

ആയതാൽഭാരതശ്രേഷ്ഠനാമർജുനാ,
നിഗ്രഹിച്ചീടേണ്ടതുണ്ടു നീ; യിന്ദ്രിയ–
സൗഖ്യമായീടുന്ന വിജ്ഞാനനാശിനി-
യായിടും കമത്തെയെന്നു ധരിക്കുക. 41

*ഇന്ദ്രിയാണി പരാണ്യാഹുരിന്ദ്രിയേഭ്യഃ പരം മനഃ*
*മനസസ്തു പരാ ബുദ്ധിര്യോ ബുദ്ധേഃ പരതസ്തു സഃ ൪൨*

'ജഡ'ത്തിനേക്കാളിന്നു ശ്രേഷ്ഠമീ'യിന്ദ്രിയം';
പിന്നെ 'മനസ്സ'തിന്നപ്പുറം 'ബുദ്ധി'യും;
ആയതാം ബുദ്ധിക്കുമപ്പുറത്തുള്ളൊരീ
പരമമായീടുന്നിടത്തുണ്ടതാത്മവ്. 42

*ഏവം ബുദ്ധേഃ പരം ബുദ്ധ്വാ സംസ്തഭ്യാത്മാനമാത്മനാ*
*ജഹി ശത്രും മഹാബാഹോ കാമരൂപം ദുരാസദം ൪൩*

ഇപ്രകാരം നിന്റെ ബുദ്ധിയിൽനിന്നു നീ
ശ്രേഷ്ഠമാമാത്മാവുതന്നെയറിഞ്ഞിട്ടു;
ബുദ്ധിയാൽനിന്റെ മനസ്സിനെ നിശ്ചല-
മാക്കിയിട്ടീ കാമരൂപമായിട്ടുള്ള;
ശത്രുവാം കാമത്തെ നിഗ്രഹിച്ചീടാൻ
വേണ്ടുന്നവേലകൾ ചെയ്യെന്റെയർജുന. 43

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*കർമയോഗോ നാമ ത്രിതീയോദ്ധ്യായഃ സമാപ്തഃ*

മലയാളഗീതയുടെ കർമ്മയോഗം എന്ന പേരിലുള്ള
മൂന്നാമത്തെ അദ്ധ്യായം ഇപ്രകാരം സമാപിക്കുന്നു.

x x x

### അദ്ധ്യായം – നാല്

# ജ്ഞാനകർമ്മസന്യാസയോഗം

*ശ്രീഭഗവാനുവാച*

*ഇമം വിവസ്വതേ യോഗം പ്രോക്തവാനഹമവ്യയം*
*വിവസ്വാന്മനവേ പ്രാഹ മനുരിക്ഷ്വാകവേബ്രവീത് ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
സനാതനമായീടും യോഗത്തെയന്നു ഞാൻ
ചൊല്ലിക്കൊടുത്തു വിവസ്വനാം സുര്യന്.
സുര്യനാം ദേവനതുപദേശിച്ചു മനുവിനാ-
യായവനിക്ഷ്വാകുവിന്നെ പഠിപ്പിച്ചു. (01)

*ഏവം പരമ്പരാപ്രാപ്തമിമം രാജർഷയോ വിദുഃ*
*സ കാലേനേഹ മഹതാ യോഗോ നഷ്ടഃ പരന്തപ ൨*

ഗുരു ശിഷ്യ ബന്ധത്തിലുടന്നുകൈമാറി-
വന്ന സനാതനമായിടും ശാസ്ത്രത്തെ-
യുൾക്കൊണ്ടിരുന്നു രാജർഷിമാർ പിന്നീടു
ബന്ധങ്ങളറ്റവ വിസ്മൃതമാകുന്നു. (02)

*സ ഏവായം മയാ തേദ്യ യോഗഃ പ്രോക്തഃ പുരാതനഃ*
*ഭക്തോസി മേ സഖാ ചേതി രഹസ്യം ഹ്യേതദുത്തമം ൩*

എൻ ഭക്ത-മിത്രമീ നീയതുകൊണ്ടിന്നു
ചൊല്ലിത്തരുന്നതീ യോഗശാസ്ത്രങ്ങളെ.
ആയതുകൊണ്ടിട്ടതീന്ദ്രിയമായിടും
തത്വം ഗ്രഹിച്ചു നീയുദ്ധരിച്ചീടുക. (03)

***അർജുന ഉവാച***

*അപരം ഭവതോ ജന്മ പരം ജന്മ വിവസ്വതഃ*
*കഥമേതദ്വിജാനീയാം ത്വമാദൌ പ്രോക്തവാനിതി ൪*

**അർജുനൻ പറഞ്ഞു:**
സുര്യനാം ദേവൻ വിവസ്വാനവനുടെ
കാലതിനെത്രയോ ശേഷം പിറന്നൊരു
ദേഹമായീടുന്ന നീയെപ്രകാരത്തി-
ലീയുപദേശങ്ങളൊക്കെ കൊടുത്തതും? (04)

***ശ്രീ ഭഗവാനുവാച***

*ബഹൂനി മേ വ്യതീതാനി ജന്മാനി തവ ചാർജുന*
*താന്യഹം വേദ സർവാണി ന ത്വം വേത്ഥ പരന്തപ ൫*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ശത്രുസംഹാരിയാമാർജുനാ നിന്റെയു-
മെന്റെയും ജന്മങ്ങളെത്ര കഴിഞ്ഞിത്:
ആയവയൊക്കെയും ഞാനിന്നുമോർക്കുന്നി-
*തോർക്കുന്നതില്ല നീയൊന്നുമേയിന്നെടൊ (05)*

*അജോപി സന്നവ്യയാത്മാ ഭൂതാനാമീശ്വരോപി സൻ*
*പ്രകൃതിം സ്വാമധിഷ്ഠായ സംഭവാമ്യാത്മമായയാ ൬*

ഞാൻപിറക്കുന്നില്ലതീന്ദ്രിയമാകുന്നൊ-
രെന്റെയീ ദേഹത്തിനില്ലൊരു നാശവും.
ഈ ജീവജാലത്തിനൊക്കെയധിപതി-
യാണു ഞാനെങ്കിലുമെല്ലാ യുഗത്തിലും
സംഭവിക്കുന്നു ഞാനെന്നാത്മശക്തികൊ-
ണ്ടാദിമ രൂപമായിട്ടുൽഭവിക്കുന്നു. (06)

*യദാ യദാ ഹി ധർമസ്യ ഗ്ലാനിർഭവതി ഭാരത*
*അഭ്യുത്ഥാനമധർമസ്യ തദാത്മാനം സൃജാമ്യഹം ൭*

ധർമ്മത്തിനെപ്പപ്പോൾ കോട്ടം ഭവിക്കുന്ന-
ധർമ്മത്തിനൊക്കെയും, വൃദ്ധിയുണ്ടായിടും:
അപ്പപ്പഴൊക്കെയുമെന്നാത്മ ശക്തികൊ-
ണ്ടുത്ഭവിച്ചീടുന്നതുണ്ടു ഞാൻ ഭാരത. (07)

*പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം*
*ധർമസംസ്ഥാപനാർഥായ സംഭവാമി യുഗേ യുഗേ ൮*

ദുഷ്കർമ്മകാരി വിനാശത്തിനായിട്ടീ-
സാധുക്കൾതന്നുടെ രക്ഷക്കുവേണ്ടിയി-
ട്ടയിട്ടു സംഭവിച്ചീടുന്നതുണ്ടു ഞാ-
നെല്ലായുഗങ്ങളിൽക്കൂടിയുമർജുന. (08)

*ജന്മ കർമ ച മേ ദിവ്യമേവം യോ വേത്തി തത്ത്വതഃ*
*ത്യക്ത്വാ ദേഹം പുനർജന്മ നൈതി മാമേതി സോർജുന ൯*

എന്റെയീ ദിവ്യമാം ജന്മ കർമ്മങ്ങളാ-
മാദിയാം തത്വത്തെയുൾക്കൊണ്ടിടുന്നൊരീ
മർത്ത്യർ പുനർജ്ജനിക്കുന്നതുമില്ലവർ
പ്രാപിചിടുന്നുണ്ടതെന്നിലുമർജുന. (09)

*വീതരാഗഭയക്രോധാ മന്മയാ മാമുപാശ്രിതാഃ*
*ബഹവോ ജ്ഞാനതപസാ പൂതാ മദ്ഭാവമാഗതാഃ ൧൦*

രാഗ, ഭയ, ക്രോധ മോചിതരായിട്ടി-
തെന്നെയറിഞ്ഞിട്ടിതെന്നെയുൾക്കൊള്ളുന്ന
ജ്ഞാനിയാം താപസ്സരായുള്ള യോഗിക-
ളായവർ പ്രാപിച്ചിടുന്നിതെൻ പ്രേമവും. (10)

*യേ യഥാ മാം പ്രപദ്യന്തേ താംസ്തഥൈവ ഭജാമ്യഹം*
*മമ വർത്മാനുവർതന്തേ മനുഷ്യാഃ പാർഥ സർവശഃ ൧൧*

എന്നെ ശരണമായ് പ്രാപിച്ചിടുന്നതാം-
ഭക്തർക്കു ലഭ്യമാണായതിന്റെ ഫലം.
അല്ലയോ പാർഥയീ മാനുഷരൊക്കെയും-
പിന്തുടരുന്നതെൻ മാർഗ്ഗത്തെയിന്നെടോ. (11)

*കാങ്ക്ഷന്തഃ കർമണാം സിദ്ധിം യജന്ത ഇഹ ദേവതാഃ*
*ക്ഷിപ്രം ഹി മാനുഷേ ലോകേ സിദ്ധിർഭവതി കർമജാ ൧൨*

കാമ്യ കർമ്മത്തിന്റെ പൂർണ്ണതക്കായിട്ടു
മർത്യരിന്നെജ്ഞങ്ങളാകെയും ചെയ്യുന്നി-
തായതാം മർത്യന്നു ലഭ്യമായീടുന്ന-
തുണ്ടിന്നിതായതിൻ സിദ്ധികളാകെയും. (12)

*ചാതുർവർണ്യം മയാ സൃഷ്ടം ഗുണകർമവിഭാഗശഃ*
*തസ്യ കർതാരമപി മാം വിദ്ധ്യകർതാരമവ്യയം ൧൩*

പ്രകൃതിതൻ മൂന്നു ഗുണത്തിനാലുള്ളതാം-
വസനക്കൊത്തുള്ള കർമ്മത്തെ വേർതിരി-
ച്ചിന്നുഞാൻസൃഷ്ടിച്ചു നാലു വർണ്ണങ്ങളു-
മായതിൻ കർത്താവതുഞാനുമല്ലെടൊ. (13)

*ന മാം കർമാണി ലിമ്പന്തി ന മേ കർമഫലേ സ്പൃഹാ*
*ഇതി മാം യോഭിജാനാതി കർമഭിർന സ ബധ്യതേ ൧൪*

കർമങ്ങളൊന്നുമേ ബാധിക്കയില്ലെനി-
ക്കായതിന്റെ ഫലം വേണ്ടുന്നതില്ലെടൊ.
എന്റെയീ സത്യത്തെയുൾക്കൊണ്ടിടുന്നതാം-
മർത്യന്നതില്ല കർമ്മത്തിന്റെ ബന്ധനം. (14)

*ഏവം ജ്ഞാത്വാ കൃതം കർമ പൂർവൈരപി മുമുക്ഷുഭിഃ*
*കുരു കർമൈവ തസ്മാത്ത്വം പൂർവൈഃ പൂർവതരം കൃതം ൧൫*

ആയതാം ജ്ഞാനത്തെയുൾക്കൊണ്ടു കർമ്മവും
ചെയ്തങ്ങു മോക്ഷത്തെ പ്രാപിച്ച ജ്ഞാനികള്:
ആയതാം പൂർവ്വികർ ചെയ്ത പുരാതന-

മായിടും കർമ്മത്തെ ചെയ്യെന്റെയർജുന. (15)

*കിം കർമ കിമകർമേതി കവയോപ്യത്ര മോഹിതാഃ*
*തത്തേ കർമ പ്രവക്ഷ്യാമി യജ്ജ്ഞാത്വാ മോക്ഷ്യസേശുഭാത് ൧൬*

വിവേകികളായുള്ള മാനുഷർപോലും
ഭ്രമിക്കുന്നിതേതാ'ണകർമ്മ'വും 'കർമ്മ'വും.
വേണ്ടുന്ന കർമ്മത്തെ ചൊല്ലുന്നതുണ്ടുഞാ-
നായതു ചെയ്തുനീ മോചിതനാകുക. (16)

*കർമണോ ഹ്യപി ബോദ്ധവ്യം ബോദ്ധവ്യം ച വികർമണഃ*
*അകർമണശ്ച ബോദ്ധവ്യം ഗഹനാ കർമണോ ഗതിഃ ൧൭*

'കർമ്മ'; 'വികർമ്മണം': പിന്നെ'യകർമ്മണം':
ആയതു മൂന്നിന്റെ തത്വം ഗ്രഹിക്കണം.
സങ്കീർണ്ണമായിടും സത്കർമ്മമായത്തിൻ
മാർഗ്ഗങ്ങളൊക്കെ ഗ്രഹിക്കേണ്ടതുണ്ടുനീ. (17)

*കർമണ്യകർമ യഃ പശ്യേദകർമണി ച കർമ യഃ*
*സ ബുദ്ധിമാൻമനുഷ്യേഷു സ യുക്തഃ കൃത്സ്നകർമകൃത് ൧൮*

'കർമ്മത്തിനുള്ളിലകർമ്മവും; പിന്നെ-
യകർമ്മതിലോ ഫലോദ്ദിഷ്ടമാം കർമ്മവും-
കാണുന്ന ബുദ്ധിമാൻ യാതൊരുകർമ്മത്തെ
ചെയ്കിലോ തെറ്റില്ലതീന്ദ്രിയനാണവൻ. (18)

*യസ്യ സർവേ സമാരംഭാഃ കാമസങ്കൽപവർജിതാഃ*
*ജ്ഞാനാഗ്നിദഗ്ധകർമാണം തമാഹുഃ പണ്ഡിതം ബുധാഃ ൧൯*

ഇന്ദ്രിയസൌഖ്യത്തെയാഗ്രഹിക്കാതിന്നു
കർമ്മത്തെയാചരിച്ചീടുന്ന ജ്ഞാനിതൻ
ജ്ഞാനാഗ്നിയാലിന്നു ഭസ്മീകരിക്കുന്ന-
തുണ്ടുതാൻ ചെയ്തിട്ടും കർമ്മഫലങ്ങളെ. (19)

*ത്യക്ത്വാ കർമഫലാസംഗം നിത്യതൃപ്തോ നിരാശ്രയഃ*
*കർമണ്യഭിപ്രവൃത്തോപി നൈവ കിഞ്ചിത്കരോതി സഃ ൨൦*

സ്വതന്ത്രനായിട്ടുതൻ കർമ്മ ഫലത്തിലാ-
സക്തനാകാതിന്നു തൃപ്തനായ് കർമ്മത്തെ-
യാചരിച്ചീടുന്ന മാനുഷര് ചെയ്യുന്ന-
വൃത്തികൾ കാമ്യമാം കർമ്മങ്ങളല്ലെടൊ. (20)

*നിരാശീര്യതചിത്താത്മാ ത്യക്തസർവപരിഗ്രഹഃ*
*ശാരീരം കേവലം കർമ കുർവന്നാപ്നോതി കിൽബിഷം ൨൧*

നിഷ്കാമാനായ് മനോബുധിയെ കെട്ടിയി-
ട്ടെല്ലാം ത്യജിച്ചു; തന്നാത്മാവതായതു-
വർത്തിച്ചിടുന്നതിന്നായിട്ടു ദേഹത്തെ
രക്ഷിച്ചിടുന്നതിൽ പാപമൊട്ടില്ലെടൊ (21)

*യദൃച്ഛാലാഭസന്തുഷ്ടോ ദ്വന്ദ്വാതീതോ വിമത്സരഃ*
*സമഃ സിദ്ധാവസിദ്ധൌ ച കൃത്വാപി ന നിബധ്യതേ ൨൨*

ആഗ്രഹിച്ചീടാതെ ലഭ്യമാകുന്നതിൽ
സന്തുഷ്ടനായിട്ടു വൈരാഗ്യമില്ലാ-
തസൂയാലുവാകാതെ; തോൽവി - ജയത്തിനെ-
യേകമായ്ക്കാണുന്ന മർത്യനായുള്ളവൻ
കർമ്മത്തെ ചെയ്കിലും കർമ്മത്താലുള്ളതാം
ബന്ധങ്ങളില്ലവനെന്നറിഞ്ഞീടുക. (22)

*ഗതസങ്ഗസ്യ മുക്തസ്യ ജ്ഞാനാവസ്ഥിതചേതസഃ*
*യജ്ഞായാചരതഃ കർമ സമഗ്രം പ്രവിലീയതേ ൨൩*

പ്രകൃതിഗുണത്തിലസംഗനായിട്ടിന്ന-
തീന്ദ്രിയജ്ഞാനത്തെയുൾക്കൊണ്ടു ചെയ്യുന്നൊ-
രെജ്ഞങ്ങളായിടും കർമ്മങ്ങളാകവേ-
പ്രാപിച്ചിടുന്നുണ്ടു ദിവ്യമാം ലോകവും. (23)

*ബ്രഹ്മാർപണം ബ്രഹ്മ ഹവിർബ്രഹ്മാഗ്നൌ ബ്രഹ്മണാ ഹുതം*
*ബ്രഹ്മൈവ തേന ഗന്തവ്യം ബ്രഹ്മകർമസമാധിനാ ൨൪*

ബ്രഹ്മത്തെയുൾക്കൊണ്ടിതാത്മാവിനാലിന്നു
ഹോമിച്ചിടുന്ന ഹവിസ്സാൽജ്വലിക്കുന്ന
ബ്രഹ്മാഗ്നി തന്നിലൂടിന്നു നീ പ്രാപിച്ചി-
ടുന്നി'തദ്ധ്യാത്മമാം ലോകമീ ബ്രഹ്മവും'. (24)

*ദൈവമേവാപരേ യജ്ഞം യോഗിനഃ പര്യുപാസതേ*
*ബ്രഹ്മാഗ്നാവപരേ യജ്ഞം യജ്ഞേനൈവോപജുഹ്വതി ൨൫*

ദേവപ്രീതിക്കിന്നിതെജ്ഞങ്ങൾചെയ്യുന്ന
യോഗികളാലിന്നു ദേവകൾപ്രീതരാം.
പരബ്രഹ്മ പ്രാപ്തിക്കിതെജ്ഞങ്ങൾചെയ്യുന്ന
യോഗികളർപ്പിപ്പതെജ്ഞത്തെ യജ്ഞമായ്. (25)

*ശ്രോത്രാദീനീന്ദ്രിയാണ്യന്യേ സംയമാഗ്നിഷു ജുഹ്വതി*
*ശബ്ദാദീന്വിഷയാനന്യ ഇന്ദ്രിയാഗ്നിഷു ജുഹ്വതി ൨൬*

ശ്രവണങ്ങളാദിയാമിന്ദ്രിയം കൊണ്ടിന്നു
ഹോമങ്ങൾചെയ്യുന്ന യോഗികൾവേറെയും.

ഇന്ദ്രിയസൌഖ്യത്തെ; ഇന്ദ്രിയമാകുന്നൊ-
രഗ്നിയാൽ ഹോമിച്ചീടുന്നൂ ഗൃഹസ്ഥനും. (26)

*സർവാണീന്ദ്രിയകർമാണി പ്രാണകർമാണി ചാപരേ*
*ആത്മസംയമയോഗാഗ്നൌ ജുഹ്വതി ജ്ഞാനദീപിതേ ൨൭*

ആത്മസാക്ഷാത്ക്കാരലബ്ധിക്കതായിട്ടു
സർവേന്ദ്രിയങ്ങൾതൻ കർമ്മങ്ങളൊക്കവെ;
ആത്മ നിയന്ത്രണമാകുന്നൊരഗ്നിയിൽ
ഹോമിച്ചിടുന്നതാം യോഗികൾവേറെയും. 27)

*ദ്രവ്യയജ്ഞാസ്തപോയജ്ഞാ യോഗയജ്ഞാസ്തഥാപരേ*
*സ്വാധ്യായജ്ഞാനയജ്ഞാശ്ച യതയഃ സംശിതവ്രതാഃ ൨൮*

സ്വന്തമാമൊക്കെ ത്യജിക്കുന്ന യോഗികൾ;
പിന്നെത്തപസ്വികാളായുള്ള യോഗികൾ;
വേദാന്തമൊക്കെപ്പഠിക്കുന്ന യോഗിക-
ളഷ്ഠാംഗയോഗികളായവർ പിന്നെയും: (28)

*അപാനേ ജുഹ്വതി പ്രാണം പ്രാണേപാനം തഥാപരേ*
*പ്രാണാപാനഗതീ രുദ്ധ്വാ പ്രാണായാമപരായണാഃ*
*അപരേ നിയതാഹാരാഃ പ്രാണാൻപ്രാണേഷു ജുഹ്വതി ൨൯*

'പ്രാണാപമാന'നെ ഹോമിച്ചിടുന്നുണ്ടു
യോഗികൾതന്റെയീ 'പ്രണായാമ'ത്തിലും.
പിന്നെയാഹാര നീരാദികൾവർജ്ജിച്ചു-
പ്രാണനെത്തന്നെയും ഹോമിച്ചിടുന്നവർ. (29)

*സർവേപ്യേതേ യജ്ഞവിദോ യജ്ഞക്ഷപിതകൽമഷാഃ*
*യജ്ഞശിഷ്ടാമൃതഭുജോ യാന്തി ബ്രഹ്മ സനാതനം ൩൦*

ആയതാമെജ്ഞവിത്തുക്കളാം യോഗിക-
ളാകവെ; പാപ വിമുക്തരായിട്ടിന്നി-
തെജ്ഞശിഷ്ടത്തെ ഭുജിച്ചിട്ടിതായവർ
പ്രാപിച്ചിടുന്നൂ പരബ്രഹ്മമായത്തിൽ. (30)

*നായം ലോകോസ്ത്യയജ്ഞസ്യ കുതോന്യഃ കുരുസത്തമ ൩൧*

യജ്ഞങ്ങളൊന്നുമേ ചെയ്യാതെയുള്ളതാം
മർത്യരസന്തുഷ്ടരാണിഹലോകത്തി-
ലായവന്നീ; പരലോകത്തിലെപ്രകാ-
രത്തിലാണിന്നൊടോ സന്തുഷ്ടനാവുക? (31)

*ഏവം ബഹുവിധാ യജ്ഞാ വിതതാ ബ്രഹ്മണോ മുഖേ*
*കർമജാന്വിദ്ധി താൻസർവാനേവം ജ്ഞാത്വാ വിമോക്ഷ്യസേ ൩൧*

യജ്ഞങ്ങളൊക്കെയും വേദത്തിലുണ്ടവ-
യുണ്ടായതൊക്കെയും കർമ്മത്തിൽനിന്നെടൊ.
ആയതായുള്ളതാം തത്ത്വങ്ങളൊക്കെ-
ഗ്രഹിക്കുന്നതാകയാൽ മുക്തനാകുന്നു നീ. (32)

*ശ്രേയാന്ദ്രവ്യമയാദ്യജ്ഞാജ്ജ്ഞാനയജ്ഞഃ പരന്തപ*
*സർവം കർമാഖിലം പാർഥ ജ്ഞാനേ പരിസമാപ്യതേ ൩൩*

ദ്രവ്യ യജ്ഞത്തിനേക്കാളിന്നു ശ്രേഷ്ഠമീ-
ജ്ഞാനയജ്ഞം തന്നെയെന്നു ധരിക്കുക.
പാർഥനിന്റെ സർവ്വ കർമ്മ : ത്യാഗങ്ങളു-
മെത്തുന്നതുണ്ടിന്നു ജ്ഞാന യജ്ഞത്തിലും. (33)

*തദ്വിദ്ധി പ്രണിപാതേന പരിപ്രശ്നേന സേവയാ*
*ഉപദേക്ഷ്യന്തി തേ ജ്ഞാനം ജ്ഞാനിനസ്തത്ത്വദർശിനഃ ൩൪*

ജ്ഞാനോപദേശങ്ങൾ ലഭ്യമായീടുവാ-
നായിട്ടു നീയിന്നി'താത്മജ്ഞാനി' യായിടും
ഗുരുവിനെ വന്ദിച്ചു സേവിച്ചു നേടേണ്ട-
താണാത്മ ജ്ഞാനങ്ങളാകെയും. (34)

*യജ്ജ്ഞാത്വാ ന പുനർമോഹമേവം യാസ്യസി പാണ്ഡവ*
*യേന ഭൂതാന്യശേഷാണി ദ്രക്ഷ്യസ്യാത്മന്യഥോ മയി ൩൫*

ആത്മസാക്ഷാത്ക്കാര സിദ്ധനിൽനിന്നിട്ടു-
ലഭ്യമായീടുന്ന ജ്ഞാനത്തെയുൾക്കൊണ്ടി-
ടുന്നതാം പൂരുഷർ മായക്കടിപ്പെടാ-
തിന്നവർ ദർശിപ്പതുണ്ടതുമെന്നെയും. (35)

*അശോഷാണി അപി ചേദസി പാപേഭ്യഃ സർവേഭ്യഃ പാപകൃത്തമഃ*
*സർവം ജ്ഞാനപ്ലവേനൈവ വൃജിനം സന്തരിഷ്യസി ൩൬*

നീ മഹാപാപിയാണെന്നങ്ങിരിക്കിലും
ജ്ഞാനമാകുന്നതാം തോണിയിൽകേറിയാ-
ലീദുഃഖമാകുന്നൊരാഴി കടക്കുവാ-
നായിട്ടതില്ലൊരു ബുധിമുട്ടൊന്നുമെ. (36)

*യഥൈധാംസി സമിദ്ധോഗ്നിർഭസ്മസാത്കുരുതേർജുന*
*ജ്ഞാനാഗ്നിഃ സർവകർമാണി ഭസ്മസാത്കുരുതേ തഥാ ൩൭*

എപ്രകാരത്തിൽ ജ്വലിക്കുന്നൊരഗ്നിയാൽ
ഭസ്മമായീടുന്നു ദ്രവ്യങ്ങളൊക്കവെ;
അപ്രകാരത്തിലീ ജ്ഞാനാഗ്നിയാലിന്നു
ഭസ്മമായീടുന്നു പാപഫലങ്ങളും. (37)

*ന ഹി ജ്ഞാനേന സദൃശം പവിത്രമിഹ വിദ്യതേ*
*തത്സ്വയം യോഗസംസിദ്ധഃ കാലേനാത്മനി വിന്ദതി ൩൮*

ഈയിഹലോകത്തിൽ ശ്രേഷ്ഠമായിട്ടുള്ള-
തൊന്നതുതന്നെ'യതീന്ദ്രിയ' ജ്ഞാനവും.
ആയതു സിദ്ധിച്ചിടുന്നുണ്ടുയോഗിക-
ളായിടും ഭക്തർക്കു കാലക്രമേണയും. (38)

*ശ്രദ്ധാവാംല്ലഭതേ ജ്ഞാനം തത്പരഃ സംയതേന്ദ്രിയഃ*
*ജ്ഞാനം ലബ്ധ്വാ പരാം ശാന്തിമചിരേണാധിഗച്ഛതി ൩൯*

ഇന്ദ്രിയമഞ്ചുമടക്കിയിട്ടിന്നിതിൽ-
ശ്രദ്ധാലുവയിട്ടു താൽപര്യമുൾക്കൊണ്ട്;
പ്രാർത്ഥിച്ചു കൈവരിക്കുന്നതതീന്ദ്രിയ-
ജ്ഞാനവും പിന്നെയാദ്ധ്യാത്മിക ശാന്തിയും. (39)

*അജ്ഞശ്ചാശ്രദ്ദധാനശ്ച സംശയാത്മാ വിനശ്യതി*
*നായം ലോകോസ്തി ന പരോ ന സുഖം സംശയാത്മനഃ ൪൦*

വൈദിക ജ്ഞാനത്തെയറിയാത്തവന്നുമീ
ധർമ്മ ശാസ്ത്രങ്ങളവിശ്വസിക്കുന്നതു-
മായതിന്നെസ്സദാ സംശയിക്കുന്നതു-
മായതാം മാനുഷർ ദുഖിതരിരുലോകവും. (40)

*യോഗസന്ന്യസ്തകർമാണം ജ്ഞാനസഞ്ഛിന്നസംശയം*
*ആത്മവന്തം ന കർമാണി നിബധ്നന്തി ധനഞ്ജയ ൪൧*

സന്യാസമാദിയാം യോഗത്തിലൂടിന്നു-
കർമ്മഫലത്തെ ത്യജിച്ചിട്ടു സംശയം-
കൂടാതെയാത്മ സാക്ഷാത്ക്കാരമെത്തിടും
യോഗിക്കതില്ലൊരു കർമ്മ ബന്ധങ്ങളും. (41)

*തസ്മാദജ്ഞാനസംഭൂതം ഹൃത്സ്ഥം ജ്ഞാനാസിനാത്മനഃ*
*ഛിത്ത്വൈനം സംശയം യോഗമാതിഷ്ഠോത്തിഷ്ഠ ഭാരത ൪൨*

ആയതുകൊണ്ടുനിൻ ഹൃത്തിലുള്ളൊരീ-
യജ്ഞാനത്താലുദിച്ചീടുന്ന സംശയം;
ആകെയും ഛേദിക്കവേണ്ടതുണ്ടിന്നുനിൻ

ജ്ഞാനമായീടുന്ന വാൾകൊണ്ടതായതി-
ന്നായിട്ടു യോഗിയായിട്ടെഴുന്നേറ്റിന്നു
യുദ്ധം നയിക്ക നീ ഭാരത. (42)

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ജ്ഞാനകർമസന്ന്യാസയോഗോ നാമ ചതുർഥോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ജ്ഞാനകർമ്മസന്ന്യാസയോഗം
എന്ന പേരിലുള്ള നാലാം അദ്ധ്യായം സമാപിക്കുന്നു.

x x x

**അദ്ധ്യായം – അഞ്ച്**

# കർമ്മസന്ന്യാസയോഗം

*അർജുന ഉവാച*
*സന്ന്യാസം കർമണാം കൃഷ്ണ പുനർയോഗം ച ശംസസി*
*യച്ഛ്രേയ ഏതയോരേകം തന്മേ ബ്രൂഹി സുനിശ്ചിതം ൧*

**അർജുനൻ പറഞ്ഞു:**
സന്ന്യസിച്ചീടുവാൻ ചൊല്ലിയ കൃഷ്ണ നീ
ചൊല്ലുന്നതുണ്ടിന്നു കർമ്മങ്ങൾ ചെയ്യുവാൻ.
ആയവ രണ്ടിലുമേതൊന്നു ശ്രേയസ്സി-
ന്നായതെന്നെന്നോടു ചൊല്ലിത്തരേണമേ. (01)

*ശ്രീഭഗവാനുവാച*
*സന്ന്യാസഃ കർമയോഗശ്ച നിഃശ്രേയസകരാവുഭൌ*
*തയോസ്തു കർമസന്ന്യാസാത്കർമയോഗോ വിശിഷ്യതേ ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
മുക്തിക്കു വേണ്ടിയിടുള്ളതാം മാർഗങ്ങ-
ളാണവ രണ്ടുമാണെന്നങ്ങിരിക്കിലും
ഭക്തിയോടിന്നുനീ കർമ്മങ്ങൾ ചെയ്യുന്ന-
താണുനിൻ ശ്രേയസ്സിനെത്രയുമുത്തമം. (02)

*ജ്ഞേയഃ സ നിത്യസന്ന്യാസീ യോ ന ദ്വേഷ്ടി ന കാങ്ക്ഷതി*
*നിർദ്വന്ദ്വോ ഹി മഹാബാഹോ സുഖം ബന്ധാത്പ്രമുച്യതേ ൩*

കർമഫലത്തെ വെറുത്തിടാതായാതി-
ലാഗ്രഹിച്ചീടാത്ത നിത്യസന്യാസികൾ
ആയവരീരണ്ടു യോഗത്തിനപ്പുറ-
ത്തെത്തിയിട്ടി ബന്ധമുക്തനാകുന്നെടൊ. (03)

*സാംഖ്യയോഗൌ പൃഥഗ്ബാലാഃ പ്രവദന്തി ന പണ്ഡിതാഃ*
*ഏകമപ്യാസ്ഥിതഃ സമ്യഗുഭയോർവിന്ദതേ ഫലം ൪*

ഭക്തിയാൽചെയ്യുന്ന പൂജയും പിന്നെയീ
സാംഖ്യയോഗത്തിൻ പ്രപഞ്ച തത്വങ്ങളും,
രണ്ടെന്നുചൊല്ലുന്ന വിഢിക്കിതറിവില്ല-
തൊന്നതുനേടിയാൽ രണ്ടിനും തുല്യമായ്. (04)

*യത്സാംഖ്യൈഃ പ്രാപ്യതേ സ്ഥാനം തദ്യോഗൈരപി ഗമ്യതേ*
*ഏകം സാംഖ്യം ച യോഗം ച യഃ പശ്യതി സ പശ്യതി ൫*

ജ്ഞാനയോഗത്തിന്റെറിവിലൂടിന്നുനീ
പ്രാപിച്ചിടുന്നതായുള്ളതു തന്നെടോ;
സാധിച്ചിടുന്നതീ ഭക്തിയോഗത്തിലൂ-
ടായവ രണ്ടല്ലതൊന്നെന്നറിയുക. (05)

*സന്ന്യാസസ്തു മഹാബാഹോ ദുഃഖമാപ്തുമയോഗതഃ*
*യോഗയുക്തോ മുനിർബ്രഹ്മ നചിരേണാധിഗച്ഛതി ൬*

സന്യാസ യോഗിയാണെന്നങ്ങിരിക്കിലും,
ഭക്തിയുത സേവയില്ലാതുള്ള യോഗികൾ-
ക്കപ്രാപ്യമാണിന്നു ബ്രഹ്മ: മല്ലായ്കിലൊ;
ലഭ്യമായിടുവാൻ ക്ലേശമൊട്ടില്ലെടൊ. (06)

*യോഗയുക്തോ വിശുദ്ധാത്മാ വിജിതാത്മാ ജിതേന്ദ്രിയഃ*
*സർവഭൂതാത്മഭൂതാത്മാ കുർവന്നപി ന ലിപ്യതേ ൭*

ഇന്ദ്രിയമഞ്ചും; മനസ്സും നിയന്ത്രിച്ചു
ശുദ്ധമായുള്ളൊരു ചിത്തത്തോടിന്നുനീ
ഭക്തിയാൽചെയ്യുന്നു; കർമ്മങ്ങളെങ്കിൽനീ
ബദ്ധനാകുന്നില്ല കർമ്മഫലങ്ങളിൽ. (07)

*നൈവ കിഞ്ചിത്കരോമീതി യുക്തോ മന്യേത തത്ത്വവിത്*
*പശ്യഞ്ശൃണ്വൻസ്പൃശഞ്ജിഘ്രന്നശ്നൻഗച്ഛൻസ്വപൻശ്വസൻ ൮*

കാണുന്നു; കേൾക്കുന്നു; സ്പർശിച്ചിടുന്നു;
മണംപിടിച്ചുണ്ണുന്നു; സഞ്ചരിച്ചീടുന്നു;
കിനാക്കളും കാണുന്നു; ശ്വാസംവലിക്കുന്നു:
വായിട്ടടിക്കുന്നുപേക്ഷിച്ചിടുന്നു: (08)

*പ്രലപന്വിസൃജൻഗൃഹ്ണന്നുന്മിഷന്നിമിഷന്നപി*
*ഇന്ദ്രിയാണീന്ദ്രിയാർഥേഷു വർതന്ത ഇതി ധാരയൻ ൯*

ഗ്രഹിക്കുന്നു; കണ്ണുതുറക്കുന്നടക്കുന്നി-
തിന്ദ്രിയം കൊണ്ടുള്ള വേലകളാകെയും
ചെയുന്നു ജ്ഞാനീയാം യോഗികളെങ്കിലും
ചെയ്യുന്നതില്ലവരൊന്നുമേയിന്നെടൊ. (09)

*ബ്രഹ്മണ്യാധായ കർമാണി സങ്ഗം ത്യക്ത്വാ കരോതി യഃ*
*ലിപ്യതേ ന സ പാപേന പദ്മപത്രമിവാംഭസാ ൧൦*

കർമ്മഫലങ്ങളെ ബ്രഹ്മത്തിലർപ്പിച്ചി-
ന്നാസക്തി കൂടാതെ കർമ്മത്തെയാചരി-
ച്ചീടുകിൽ ബാധിക്കയില്ലൊരു പാപവും:
വെള്ളത്തിലുള്ളതാം കമലപത്രം പോലെ. (10)

*കായേന മനസാ ബുദ്ധ്യാ കേവലൈരിന്ദ്രിയൈരപി*
*യോഗിനഃ കർമ കുർവന്തി സങ്ഗം ത്യക്ത്വാത്മശുദ്ധയേ ൧൧*

ആത്മശുദ്ധിക്കതിന്നായിട്ടു യോഗി ; ത്യ-
ജിക്കുന്നതുണ്ടതു സംഗത്തെ-യെന്നിട്ടി-
തിന്ദ്രിയം; ബുദ്ധി; മനസ്സു; ദേഹത്തിനെ
ശുദ്ധീകരിച്ചിട്ടു കർമ്മങ്ങൾ ചെയ്തിടും. (11)

*യുക്തഃ കർമഫലം ത്യക്ത്വാ ശാന്തിമാപ്നോതി നൈഷ്ഠികീം*
*അയുക്തഃ കാമകാരേണ ഫലേ സക്തോ നിബധ്യതേ ൧൨*

കൃഷ്ണാവബോധിയാം യോഗി ത്യജിക്കുന്നു
കർമ്മഫലത്തിനെ; നേടുന്നു ശാന്തിയും.
കർമ്മഫലത്തിനെയാഗ്രഹിച്ചീടുന്ന
പൂരുഷനില്ലൊരു ശാന്തിയും സൗഖ്യവും. (12)

*സർവകർമാണി മനസാ സന്ന്യസ്യാസ്തേ സുഖം വശീ*
*നവദ്വാരേ പുരേ ദേഹീ നൈവ കുർവന്ന കാരയൻ ൧൩*

ഒൻപതു വാതിലങ്ങുള്ളതാം ദേഹത്തി-
നുള്ളിൽ വിജേന്ദ്രിയനായി സുഖത്തോടെ

മേവുന്ന ദേഹിയോ; ചെയ്യുന്നതില്ലവ-
നൊന്നുമേ ചെയ്യിച്ചിടുന്നതുമില്ലെടൊ. (13)

*ന കർതൃത്വം ന കർമാണി ലോകസ്യ സൃജതി പ്രഭുഃ*
*ന കർമ്മഫലസംയോഗം സ്വഭാവസ്തു പ്രവർതതേ ൧൪*

ദേഹമായീടും ഗൃഹത്തിന്റെ നാഥനാം-
ദേഹി തൻ സൃഷ്ടിയല്ലിന്നൊരു കർമ്മവും.
ആയതുകൊണ്ടിന്നതിൻ ഫലമില്ലവ-
ന്നായതോ; പ്രകൃതിതൻ മൂന്നു ഗുണത്തിനാൽ. (14)

*നാദത്തേ കസ്യചിത്പാപം ന ചൈവ സുകൃതം വിഭുഃ*
*അജ്ഞാനേനാവൃതം ജ്ഞാനം തേന മുഹ്യന്തി ജന്തവഃ ൧൫*

മാനുഷർ തന്നുടെ പാപ സൗഖ്യങ്ങളെ
സ്വീകരിച്ചീടുന്നതില്ല സർവേശ്വരൻ.
ജീവജാലങ്ങൾതൻ ജ്ഞാനത്തെ മൂടുന്നി-
തജ്ഞാനത്താലതുകൊണ്ടു വ്യാമോഹിതർ. (15)

*ജ്ഞാനേന തു തദജ്ഞാനം യേഷാം നാശിതമാത്മനഃ*
*തേഷാമാദിത്യവജ്ജ്ഞാനം പ്രകാശയതി തത്പരം ൧൬*

ആത്മജ്ഞാനമായീടുന്ന ചൂടിനാ-
ലജ്ഞാനമാകെയും ഭസ്മീകരിക്കുകിൽ
മധ്യാഹ്ന സൂര്യകിരണങ്ങൾ പോലെയീ
ജ്ഞാനം വെളിപ്പെടുത്തുന്നു സർവ്വസ്വവും. (16)

*തദ്ബുദ്ധയസ്തദാത്മാനസ്തന്നിഷ്ഠാസ്തത്പരായണാഃ*
*ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർധൂതകൽമഷാഃ ൧൭*

നിഷ്ഠയോടീ മനോമാലിന്യമാകെയും;
ജ്ഞാനത്താലിന്നവ വൃത്തിയാക്കീട്ടു നീ
പരമമായീടുന്ന പോരുളതിൽ നിന്നുടെ
ബുദ്ധിയുറപ്പിച്ചു; മനസ്സിനെയർപ്പിച്ചു;
വിശ്വസിചിട്ടു നീയാശ്രയിച്ചീടുകിൽ
പ്രാപിചിടുന്നുണ്ടു മോക്ഷത്തെയിന്നെടൊ. (17)

*വിദ്യാവിനയസംപന്നേ ബ്രാഹ്മണേ ഗവി ഹസ്തിനി*
*ശുനി ചൈവ ശ്വപാകേ ച പണ്ഡിതാഃ സമദർശിനഃ ൧൮*

നായ്മാംസഭുക്കായിടുന്ന ചണ്ഡാളനും;
നായ്ക്കളും; ഗോക്കളു-മാമയും പിന്നെയീ

വിദ്യാ-വിനയങ്ങളുള്ളതാം ബ്രാഹ്മണർ:
ഭേദമില്ലാരെയും പണ്ഡിതന്മാർക്കെടൊ. (18)

*ഇഹൈവ തൈർജിതഃ സർഗോ യേഷാം സാമ്യേ സ്ഥിതം മനഃ*
*നിർദോഷം ഹി സമം ബ്രഹ്മ തസ്മാദ്ബ്രഹ്മണി തേ സ്ഥിതാഃ ൧൯*

ഇപ്രകാരം നിൻ മനസ്സു സമത്വത്തി-
ലെത്തിയാൽനീജിതൻ; 'ജനന മരണങ്ങളിൽ.
ബ്രഹ്മത്തെപ്പോലെ നിർദ്ദോഷികളായിട്ടി-
ന്നായവർ പ്രാപിച്ചിടുന്നുണ്ടു മോക്ഷവും. (19)

*ന പ്രഹൃഷ്യേത്പ്രിയം പ്രാപ്യ നോദ്വിജേത്പ്രാപ്യ ചാപ്രിയം*
*സ്ഥിരബുദ്ധിരസമ്മൂഢോ ബ്രഹ്മവിദ്ബ്രഹ്മണി സ്ഥിതഃ ൨൦*

മോഹം ത്യജിച്ചിട്ടു, ബുദ്ധിയുറപ്പിച്ചു,
ഭൗതികമാം ബ്രഹ്മ തത്വമറിഞ്ഞിടും;
മാനുഷർക്കില്ല-പ്രിയ, പ്രിയ ഭേദങ്ങ-
ളായവർക്കില്ലൊരു സുഖ; ദുഃഖ ഭേദവും. (20)

*ബാഹ്യസ്പർശേഷ്വസക്താത്മാ വിന്ദത്യാത്മനി യത്സുഖം*
*സ ബ്രഹ്മയോഗയുക്താത്മാ സുഖമക്ഷയമശ്നുതേ ൨൧*

അക്ഷയമാകുന്നൊരാത്മസുഖത്തെ-
യനുഭവിക്കുന്നതാ-മാത്മസാക്ഷാത്ക്കാരി-
യായൊരു യോഗിയാ-സക്തനാകുന്നില്ലി-
തിന്ദ്രിയത്താലുള്ള സൗഖ്യത്തിലൊന്നുമേ. (21)

*യേ ഹി സംസ്പർശജാ ഭോഗാ ദുഃഖയോനയ ഏവ തേ*
*ആദ്യന്തവന്തഃ കൗന്തേയ ന തേഷു രമതേ ബുധഃ ൨൨*

ആദിയുമന്തവുമുള്ളതായീടുന്ന
വിഷയജന്യങ്ങളാം ഭോഗങ്ങളൊക്കവെ;
സുഖഃ ദുഃഖ ഹേതുക്കളതുകൊണ്ടിതായതിൽ
പണ്ഡിതന്മാർ രമിച്ചീടുന്നതില്ലെടൊ. (22)

*ശക്നോതീഹൈവ യഃ സോഢും പ്രാക്ശരീരവിമോക്ഷണാത്*
*കാമക്രോധോദ്ഭവം വേഗം സ യുക്തഃ സ സുഖീ നരഃ ൨൩*

കാമ ക്രോധങ്ങളാലുത്ഭവിക്കുന്നൊ-
രുദ്വേഗമാകെയുമീയിഹ ലോകത്തിൽ
യുക്തമായിട്ടു ഹനിക്കുന്ന ശക്തനാം-
പൂരുഷൻ സന്തുഷ്ടനായി വർത്തിച്ചിടും. (23)

*യോഅന്തഃ സുഖോന്തരാരാമസ്തഥാന്തർജ്യോതിരേവ യഃ*
*സ യോഗീ ബ്രഹ്മനിർവാണം ബ്രഹ്മഭൂതോധിഗച്ഛതി ൨൪*

തന്നന്തരാത്മാവിനുള്ളിൽ സുഖിച്ചു-
രമിച്ചിട്ടു: തന്നന്തർജ്യോതി ജ്വലിപ്പിച്ചു-
കാണുന്നൊരുൾക്കാഴ്ച്ചയാലിന്നു പ്രാപിച്ചി-
ടുന്നുണ്ടു യോഗികൾ ബ്രഹ്മനിർവ്വാണവും. (24)

*ലഭന്തേ ബ്രഹ്മനിർവാണമൃഷയഃ ക്ഷീണകൽമഷാഃ*
*ഛിന്നദ്വൈധാ യതാത്മാനഃ സർവഭൂതഹിതേ രതാഃ ൨൫*

രണ്ടെന്ന ഭാവം നശിപ്പിച്ചു, പാപം കെടുത്തി-
യീയാത്മസാക്ഷാത്ക്കാരമായിടും;
സർവ്വോപകാരിയാം വൃത്തികൾ ചെയ്യുന്ന
യോഗികൾ പ്രാപിച്ചിടുന്നുണ്ടു മുക്തിയും. (25)

*കാമക്രോധവിമുക്താനാം യതീനാം യതചേതസാം*
*അഭിതോ ബ്രഹ്മനിർവാണം വർതതേ വിദിതാത്മനാം ൨൬*

കാമ; ക്രോധ വിമുക്തനായ്, സംയത-
ചിത്തനായാത്മ ജ്ഞാനിയായീടുന്നൊ-
രെതി (യതി) യെ പ്പോലുള്ള യോഗികളൊക്കെയും
പ്രാപിചിടുന്നുണ്ടു ബ്രഹ്മനിർവ്വാണവും. (26)

*സ്പർശാൻകൃത്വാ ബഹിർബാഹ്യാംശ്ചക്ഷുശ്ചൈവാന്തരേ ഭ്രുവോഃ*
*പ്രാണാപാനൌ സമൌ കൃത്വാ നാസാഭ്യന്തരചാരിണൌ ൨൭*
*യതേന്ദ്രിയമനോബുദ്ധിർമുനിർമോക്ഷപരായണഃ*
*വിഗതേച്ഛാഭയക്രോധോ യഃ സദാ മുക്ത ഏവ സഃ ൨൮*
।

ബാഹ്യങ്ങളായുള്ള സ്പർശ; ശബ്ദങ്ങളെ
യൊക്കെയകറ്റിയീ ദൃഷ്ടികൾ രണ്ടുമേ-
ഭ്രൂമധ്യമാക്കീട്ടു ദൃഷ്ടിയുറപ്പിച്ചു-
പ്രാണാപമാനനെ സമചിത്തമാക്കിയി- (27)

ട്ടിന്ദ്രിയം, ബുദ്ധി, മനസ്സിനെ സംയമി-
പ്പിച്ചു, ഭയ-ക്രോധ മുക്തരായ്മേവുന്ന
യോഗിയായുള്ളവർ പ്രാപിചിടുന്നതും
മുക്തിയെത്തന്നെയാണെന്നറിഞ്ഞീടുക. (28)

*ഭോക്താരം യജ്ഞതപസാം സർവലോകമഹേശ്വരം*
*സുഹൃദം സർവഭൂതാനാം ജ്ഞാത്വാ മാം ശാന്തിമൃച്ഛതി ൨൯*

യജ്ഞ;തപസ്സിനെയുൾക്കൊണ്ടിടുന്നൊരീ;-
സർവ്വലോകത്തിനും നാഥനായുള്ളൊരീ-
സർവ്വത്തിനും സുഹൃത്തായുള്ളൊരെന്നെയു-
മറിയുന്ന യോഗി നേടുന്നിതു ശാന്തിയും. (29)

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*കർമസന്ന്യാസയോഗോ നാമ പഞ്ചമോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ 'കർമ്മസന്ന്യാസ യോഗം'
എന്നപേരിലുള്ള അഞ്ചാം അദ്ധ്യായം സമാപിക്കുന്നു

x x x

**അദ്ധ്യായം 06**

# ധ്യാനയോഗം

*ശ്രീഭഗവാനുവാച*
*അനാശ്രിതഃ കർമഫലം കാര്യം കർമ കരോതി യഃ*
*സ സന്ന്യാസീ ച യോഗീ ച ന നിരഗ്നിർന ചാക്രിയഃ ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
കർമ്മഫലത്തിനെയാഗ്രഹിച്ചീടാതെ
നിയതമാം കർമ്മങ്ങളാചരിച്ചീടുന്ന
സന്ന്യാസിയായിടും യോഗിയുപേക്ഷിക്ക-
യില്ലഗ്നിഹോത്രങ്ങളാദിയാം കർമ്മങ്ങൾ . (01)

*യം സന്ന്യാസമിതി പ്രാഹുര്യോഗം തം വിദ്ധി പാണ്ഡവ*
*ന ഹ്യസന്ന്യസ്തസങ്കൽപോ യോഗീ ഭവതി കശ്ചന ൨*

പരമപുരുഷനെ' പ്രാപിച്ചിടാനുള്ള
മാർഗത്തിലൊന്നാണു 'യോഗ' മെന്നുള്ളതും.
ഇന്ദ്രിയസൗഖ്യത്തിലുള്ളതാം തൃഷ്ണയെ
കൈവെടിയാത്തവൻ യോഗിയാകില്ലെടൊ. (02)

*ആരുരുക്ഷോർമുനേർയോഗം കർമ കാരണമുച്യതേ*
*യോഗാരൂഢസ്യ തസ്യൈവ ശമഃ കാരണമുച്യതേ ൩*

യോഗത്തിന്റൊന്നാം പടിയിലേറീടുന്ന
യോഗിതൻമാർഗ്ഗമോ...നിയതമാം കർമ്മവും.
യോഗാരൂഢമായീടുന്നൊരെട്ടില-
ങ്ങെത്തിടും യോഗിക്കുപായം നിരോധവും. (03)

*യദാ ഹി നേന്ദ്രിയാർഥേഷു ന കർമസ്വനുഷജ്ജതേ*
*സർവസങ്കൽപസന്ന്യാസീ യോഗാരൂഢസ്തദോച്യതേ ൪*

ആയതാം യോഗി ത്യജിക്കുന്നു ഭൌതിക-
മായുള്ളതാകെയും, ഇന്ദ്രിയസൌഖ്യവും.
ആയവനാചരിച്ചീടുന്നതില്ലെടൊ;
കാമ്യമായീടുന്ന കർമ്മങ്ങളൊന്നുമേ. (04)

*ഉദ്ധരേദാത്മനാത്മാനം നാത്മാനമവസാദയേത്*
*ആത്മൈവ ഹ്യാത്മനോ ബന്ധുരാത്മൈവ രിപുരാത്മനഃ ൫*

ബദ്ധനാമാത്മാവധപ്പതിച്ചീടൊല്ല-
തുദ്ധരിച്ചീടേണ്ടതായുണ്ടതിന്നുടെ
ബന്ധുവായീടുന്നതും മനസ്സായതിൻ-
ശത്രുവായീടുന്നതും മനസ്സാണെടോ. (05)

*ബന്ധുരാത്മാത്മനസ്തസ്യ യേനാത്മൈവാത്മനാ ജിതഃ*
*അനാത്മനസ്തു ശത്രുത്വേ വർതേതാത്മൈവ ശത്രുവത് ൬*

മനസ്സു; ജീവാത്മാവിനെയടക്കീടുകി-
ലായതാകുന്നുണ്ടു നിന്നുടെ ബന്ധുവും.
മനോജയം നേടാത്ത മർത്ത്യന്റെ ശത്രുവാ-
യിട്ടു;വർത്തിക്കുന്നതും മനസ്സണെടോ. (06)

*ജിതാത്മനഃ പ്രശാന്തസ്യ പരമാത്മാ സമാഹിതഃ*
*ശീതോഷ്ണസുഖദുഃഖേഷു തഥാ മാനാപമാനയോഃ ൭*

മനോജയംനേടി പ്രശാന്തനാകുന്നവ-
ന്നില്ലൊരു; ശീതോഷ്ണ; സുഖ, ദുഃഖ, ഭേദവും.
ഭേദമില്ലവനിന്നു മാനാപമാനങ്ങ-
ളെത്തിടുന്നൂ...പരമാത്മാവുതന്നിലും. (07)

*ജ്ഞാനവിജ്ഞാനതൃപ്താത്മാ കൂടസ്ഥോ വിജിതേന്ദ്രിയഃ*
*യുക്ത ഇത്യുച്യതേ യോഗീ സമലോഷ്ടാശ്മകാഞ്ചനഃ ൮*

ആത്മസാക്ഷാത്ക്കാരജ്ഞാനിയാം യോഗി-
യാദ്ധ്യാത്മിക നിഷ്ഠനായ്; സംതൃപ്തിയോടിന്നു;
കാഞ്ചനം കേവലം കല്ലായിക്കണ്ടിട്ട-
തിന്ദ്രിയമഞ്ചും നിയന്ത്രിച്ചു തന്നുടെ-
യാത്മാവിനെ സ്വയം സംയമിപ്പിച്ചിന്ന-
ഭൌതികാവസ്ഥയിൽ വർത്തിച്ചിടുന്നെടൊ. (08)

*സുഹൃന്മിത്രാര്യുദാസീനമധ്യസ്ഥദ്വേഷ്യബന്ധുഷു*
*സാധുഷ്വപി ച പാപേഷു സമബുദ്ധിർവിശിഷ്യതേ ൯*

ആത്മസുഹൃത്തു; മിത്രങ്ങൾ ശത്രുക്കളു-
ദാസീനർ; പിന്നെയിടനിലക്കാരവർ;
ഈർഷ്യാലു; ബന്ധുക്കൾ സജ്ജനം; പാപികൾ;
ആയവരെസ്സമഭാവനയോടിന്നു-
വീക്ഷിച്ചിടും 'സമബുദ്ധി'യാം യോഗിക-
ളാകെയും ശ്രേഷ്ഠരായീടുന്നറിയുക. (09)

*യോഗീ യുഞ്ജീത സതതമാത്മാനം രഹസി സ്ഥിതഃ*
*ഏകാകീ യതചിത്താത്മാ നിരാശീരപരിഗ്രഹഃ ൧൦*

വിജനത്തിലേകനായ് സ്ഥിതനായ്-
മനസ്സിനെ; സംയമിപ്പിച്ചുമറ്റൊന്നിലും നോക്കാതെ-
നിസ്വാർത്ഥനായ് മനോ-വാക്ക്-ശരീരങ്ങളെ
ബ്രഹ്മത്തിലർപ്പിപ്പവൻ യോഗിയായിടും. (10)

*ശുചൗ ദേശേ പ്രതിഷ്ഠാപ്യ സ്ഥിരമാസനമാത്മനഃ*
*നാത്യുച്ഛ്രിതം നാതിനീചം ചൈലാജിനകുശോത്തരം ൧൧*

*തത്രൈകാഗ്രം മനഃ കൃത്വാ യതചിത്തേന്ദ്രിയക്രിയഃ*
*ഉപവിശ്യാസനേ യുഞ്ജ്യാദ്യോഗമാത്മവിശുദ്ധയേ ൧൨*

വ്യതിയായുള്ളോരിടത്തിലധിക-
മുയർന്നതല്ലൊട്ടൊട്ടു-താഴ്ന്നതുമായ-
തല്ലായുള്ളിടത്തൊട്ടു ദർഭവിരിച്ചതിൽ
മാന്തോലുവച്ചിട്ടു ചേല വിരിച്ചതാം; (11)
ആസനത്തിന്മേലിരുന്നു മനസ്സിനെ-
യേകാഗ്രമാക്കീട്ടു; ചിത്തേന്ദ്രിയങ്ങൾതൻ
കർമ്മമടക്കിനിൻ ഹൃദയശുദ്ധിക്കാ-
യനുഷ്ഠിച്ചിടേണ്ടതായുണ്ടു യോഗത്തിനെ. (12)

*സമം കായശിരോഗ്രീവം ധാരയന്നചലം സ്ഥിരഃ*
*സന്പ്രേക്ഷ്യ നാസികാഗ്രം സ്വം ദിശശ്ചാനവലോകയൻ ൧൩*

*പ്രശാന്താത്മാ വിഗതഭീർബ്രഹ്മചാരിവ്രതേ സ്ഥിതഃ*
*മനഃ സംയമ്യ മച്ചിത്തോ യുക്ത ആസീത മത്പരഃ ൧൪*

കായം: കഴുത്തു: ശിരസ്സിവ മൂന്നിനേം
നിശ്ചലമാക്കിയങ്ങൊന്നാക്കി നിർത്തിയാ-
നാസികാഗ്രത്തിൽനിൻ ദൃഷ്ടിയുറപ്പിച്ചു;
ദിക്കുകൾനോക്കാതെ ശാന്ത മനസ്കനായ്; (13)

നിശ്ചലനായ് ബ്രഹ്മചര്യത്തൊടിന്നീ-
മനസ്സിനെ സംയമിപ്പിച്ചു നിൻചിത്തത്തി-
ലെന്നെയുറപ്പിച്ചിതെന്നിലേക്കെത്തുവാ-
നായിട്ടു ധ്യാനിച്ചു യോഗി വർത്തിക്കണം. (14)

*യുഞ്ജന്നേവം സദാത്മാനം യോഗീ നിയതമാനസഃ*
*ശാന്തിം നിർവാണപരമാം മത്സംസ്ഥാമധിഗച്ഛതി ൧൫*

ഇപ്രകാരംതൻമനസ്സു ദേഹത്തിനെ-
യാത്മാവതായതിൽ ചേർത്തിട്ടു നിർവ്വാണ-
പ്രാപ്തനായീടുന്ന യോഗിയെൻസാമ്രാജ്യ-
മായതിലെത്തീട്ടു ശാന്തനാകുന്നെടോ. (15)

*നാത്യശ്നതസ്തു യോഗോസ്തി ന ചൈകാന്തമനശ്നതഃ*
*ന ചാതിസ്വപ്നശീലസ്യ ജാഗ്രതോ നൈവ ചാർജുന ൧൬*

കേൾക്കെന്റെയർജുന; നിദ്രയാഹാര-
വിഹാരാദിയൊക്കെ നിയന്ത്രിച്ചിടാതെ നീ;
യുക്തിയോടല്ലാതെ കർമ്മങ്ങൾചെയ്യുകിൽ
പ്രാപിക്കുകില്ലാ പരബ്രഹ്മമായത്തിൽ. (16)

*യുക്താഹാരവിഹാരസ്യ യുക്തചേഷ്ടസ്യ കർമസു*
*യുക്തസ്വപ്നാവബോധസ്യ യോഗോ ഭവതി ദുഃഖഹാ ൧൭*

ശുദ്ധമായുള്ളതാമാഹരിച്ചിട്ടിന്നു-
നിദ്രകളാദിയാമൊക്കെ നിയന്ത്രിച്ചു;
യുക്തിയോടൊക്കെയും കർമ്മങ്ങളാചരി-
ക്കുന്നൊരു യോഗിക്കതില്ലൊരു ദുഖവും. (17)

*യദാ വിനിയതം ചിത്തമാത്മന്യേവാവതിഷ്ഠതേ*
*നിസ്പൃഹഃ സർവകാമേഭ്യോ യുക്ത ഇത്യുച്യതേ തദാ ൧൮*

സർവ്വകാമങ്ങൾ വെടിഞ്ഞിട്ടു നീ നിൻ-
മനസ്സു നിയന്ത്രിച്ചതിന്നെ നിന്നാത്മാവി-

നുള്ളിൽപ്രതിഷ്ഠിച്ചു വർത്തിക്കുകെങ്കിൽനീ
യുക്തനാകുന്നൊരു യോഗിയാകുന്നെടൊ. (18)

*യഥാ ദീപോ നിവാതസ്ഥോ നേങ്ഗതേ സോപമാ സ്മൃതാ*
*യോഗിനോ യതചിത്തസ്യ യുഞ്ജതോ യോഗമാത്മനഃ ൧൯*

കാറ്റടിച്ചീടാത്തിടത്തുള്ളതായൊരു-
ദീപനാളം ചലിച്ചീടുകില്ലിന്നതു-
പോലെയിന്നാത്മജ്ഞാനത്തിലെത്തുന്ന
യോഗിതൻ ചിത്തവും നിശ്ചലമാണെടൊ. (19)

*യത്രോപരമതേ ചിത്തം നിരുദ്ധം യോഗസേവയാ*
*യത്ര ചൈവാത്മനാത്മാനം പശ്യന്നാത്മനി തുഷ്യതി ൨൦*

ഭൌതികമാം മനോവൃത്തിയിൽ വ്യാപരി-
ക്കാത്തൊരു ചിത്തമിന്നാനന്ദം കൊള്ളുന്നു;
യാതൊരു ശുദ്ധമനസ്സു സ്വാത്മാവിനെ-
യാത്മാവിലാക്കീട്ടിതാനന്ദം കൊള്ളുന്നു; (20)

*സുഖമാത്യന്തികം യത്തദ്ബുദ്ധിഗ്രാഹ്യമതീന്ദ്രിയം*
*വേത്തി യത്ര ന ചൈവായം സ്ഥിതശ്ചലതി തത്ത്വതഃ ൨൧*

ബുധിയാൽ നേടുന്ന ദിവ്യേന്ദ്രിയങ്ങളാൽ
ലഭ്യമാകുന്നോരതീന്ദ്രിയ സൌഖ്യത്തി
ലെത്തിയിട്ടായതാം സത്യത്തിൽനിന്നൊട്ടു-
മാറാതെ നിന്നിട്ടിതാനന്ദിച്ചീടുന്നു; (21)

*യം ലബ്ധ്വാ ചാപരം ലാഭം മന്യതേ നാധികം തതഃ*
*യസ്മിൻസ്ഥിതോ ന ദുഃഖേന ഗുരുണാപി വിചാല്യതേ ൨൨*

യാതൊന്നിലെത്തീട്ടു സ്വാർത്ഥലാഭാങ്ങളെ-
ക്കാണാതിളകാതുറച്ചിരുന്നീടുന്നു;
യാതൊന്നിനെക്കൊടും ദുഃഖഭാരത്തിനാൽ
തെല്ലും വ്യതിചലിപ്പിക്കാതിരിക്കുന്നു; (22)

*തം വിദ്യാദ്ദുഃഖസംയോഗവിയോഗം യോഗസംജ്ഞിതം ൨൩*

ആയതാം യോഗാനുഭൂതിയിലത്തുന്ന
യോഗിയായുള്ളവൻ മോചിതനിന്നെടൊ. (23)

*സ നിശ്ചയേന യോക്തവ്യോ യോഗോനിർവിണ്ണചേതസാ*
*സങ്കൽപപ്രഭവാൻകാമാംസ്ത്യക്ത്വാ സർവാനശേഷതഃ*
*മനസൈവേന്ദ്രിയഗ്രാമം വിനിയമ്യ സമന്തതഃ ൨൪*

നിന്റെയീ ചിന്തകളാലുദിച്ചീടുന്ന
ഭൌതികമായുള്ളൊരിച്ഛ വെടിഞ്ഞുനീ-
ചിത്തത്തെ നന്നായുറപ്പിച്ചിരുന്നിട്ടു;
സർവം തിളങ്ങുന്നൊരിന്ദ്രിയ സൗഖ്യമാ-
യീടും പ്രകാശത്തെയൂതിക്കെടുത്തീട്ടു;
'പ്രത്യാഹാര'ത്തിലെത്തേണ്ടതുണ്ടടൊ. (24)

*ശനൈഃ ശനൈരുപരമേദ്ബുദ്ധ്യാ ധൃതിഗൃഹീതയാ*
*ആത്മസംസ്ഥം മനഃ കൃത്വാ ന കിഞ്ചിദപി ചിന്തയേത് വ ദ*

ആയൊരവസ്ഥയെ കൈവരിച്ചിട്ടുനിൻ
വിശ്വാസദാർഢ്യമാർജിച്ചിടും ബുദ്ധിയാൽ
നിന്റെ മനസ്സിനെയാത്മാവിലാക്കീട്ടു
ധ്യാനിച്ചിടുമ്പോൾ സമാധിയാകുന്നെടൊ. (25)

*യതോ യതോ നിശ്ചലതി മനശ്ചഞ്ചലമസ്ഥിരം*
*തതസ്തതോ നിയമ്യൈതദാത്മന്യേവ വശം നയേത് വ ന്ന*

ചപലമാം ചിന്തയാലിളകും മനസ്സിന്റെ
ദാസനാകാതെ-യിന്നതിനെ നിന്നാത്മാവി-
നുള്ളിൽവച്ചിളകാതുറപ്പിച്ചു നിർത്തി നീ
'ഗോസ്വാമിയായി വർത്തിക്കെന്റെയർജ്ജുന. (26)

*പ്രശാന്തമനസം ഹ്യേനം യോഗിനം സുഖമുത്തമം*
*ഉപൈതി ശാന്തരജസം ബ്രഹ്മഭൂതമകൽമഷം വ*

രജോഗുണങ്ങൾക്കിന്നതീതനായിട്ടുനിൻ-
പൂർവ്വകർമ്മങ്ങൾതൻ പാപവിമുക്തനായ്
ശാന്തമായീടും മനസ്സിനെ ബ്രഹ്മത്തി-
ലേകീകരിച്ചു നീ നിർവൃതനാവുക. (27)

*യുഞ്ജന്നേവം സദാത്മാനം യോഗീ വിഗതകൽമഷഃ*
*സുഖേന ബ്രഹ്മസംസ്പർശമത്യന്തം സുഖമശ്നുതേ വ*

ഇപ്രകാരം മനോമാലിന്യമുക്തനാ-
യാത്മ-നിയന്ത്രിതനായ്; സാദാ യോഗിയായ്
വർത്തിച്ചിടുമ്പൊഴീ: ബ്രഹ്മസംസ്പർശമാ-
മാത്ത്യന്തികമാ-മനുഭൂതി ലഭ്യമാം. (28)

*സർവഭൂതസ്ഥമാത്മാനം സർവഭൂതാനി ചാത്മനി*
*ഈക്ഷതേ യോഗയുക്താത്മാ സർവത്ര സമദർശനഃ വൻ*

ആത്മ സാക്ഷാത്കാരമെത്തുന്ന യോഗിയോ;
ദർശിപ്പതെന്നെയീ സർവ്വഭൂതത്തിലും.

ആയവൻ ദർശിപ്പതുണ്ടതുമെന്നിലു-
മുൾക്കൊണ്ടിരിക്കുന്ന സർവ്വ ഭൂതങ്ങളേം. (29)
*യോ മാം പശ്യതി സർവത്ര സർവം ച മയി പശ്യതി*
*തസ്യാഹം ന പ്രണശ്യാമി സ ച മേ ന പ്രണശ്യതി ൩൦*

എല്ലായിടത്തുമിന്നെന്നെ ദർശിക്കുന്ന-
തെന്നിലിന്നീ-സർവ്വ ജീവജാലത്തിനേം;
ദർശിച്ചിടുന്നതാം യോഗിക്കുനാശമി-
ല്ലായവന്നെപ്പൊഴും ദൃശ്യനാകുന്നു ഞാൻ. (30)
*സർവഭൂതസ്ഥിതം യോ മാം ഭജത്യേകത്വമാസ്ഥിതഃ*
*സർവഥാ വർതമാനോപി സ യോഗീ മയി വർതതേ ൩൧*

ഞാനും; പരമമാ-മാത്മാവുമൊന്നെ-
ന്നറിഞ്ഞെന്നെ സേവ ചെയ്യുന്നതാം യോഗികൾ
സർവ്വവിധേനയും വർത്തിക്കുമെങ്കിലും;
വർത്തിച്ചിടുന്നവരെന്നുള്ളിലെപ്പൊഴും. (31)
*ആത്മൗപമ്യേന സർവത്ര സമം പശ്യതി യോർജുന*
*സുഖം വാ യദി വാ ദുഃഖം സ യോഗീ പരമോ മതഃ ൩൨*

ഏതൊരുയോഗി തന്നാത്മാവിനെപ്പോലെ
സർവ്വത്ര കണ്ടിടും സുഖ-ദുഃഖമൊക്കെയും
ഏകമായിട്ടിന്നു വീക്ഷിക്കുകെങ്കിലി-
ന്നായവൻ ശ്രേഷ്ഠനായീടുന്ന യോഗിയും. (32)
*അർജുന ഉവാച*
*യോയം യോഗസ്ത്വയാ പ്രോക്തഃ സാമ്യേന മധുസൂദന*
*ഏതസ്യാഹം ന പശ്യാമി ചഞ്ചലത്വാത്സ്ഥിതിം സ്ഥിരാം ൩൩*

**അർജുനൻ പറഞ്ഞു:**
അല്ലയോ... ഗോവിന്ദ-യങ്ങിപ്പോൾ ചൊല്ലിയൊ-
രാഷ്ടാംഗയോഗത്തിനായുള്ള മാർഗങ്ങ-
ളാകയും ചഞ്ചല-ചിത്തനായീടുന്നൊ-
രെന്നാലസാധ്യമാണെന്നറിഞ്ഞീടുക. (33)
*ചഞ്ചലം ഹി മനഃ കൃഷ്ണ പ്രമാഥി ബലവദ്ദൃഢം*
*തസ്യാഹം നിഗ്രഹം മന്യേ വായോരിവ സുദുഷ്കരം ൩൪*

പ്രക്ഷുബ്ധമായുള്ളൊരെൻ ചിത്തമൊട്ടും
വഴങ്ങുന്നതില്ലങ്ങു ചുറ്റിക്കറങ്ങുന്ന-
തായതിൻ നിഗ്രഹം ദുഷ്ക്കരമെത്രയും;
മാരുതന്നെ കെട്ടിനിർത്തുവാനാകുമോ? (34)

*ശ്രീഭഗവാനുവാച*
*അസംശയം മഹാബാഹോ മനോ ദുർനിഗ്രഹം ചലം*
*അഭ്യാസേന തു കൗന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ ౩൫*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ഹേ...കുന്തിപുത്ര നീ ചൊല്ലുന്നപോലിന്നു
ദുർഘടമീ ചിത്ത-നിഗ്രഹമെത്രയും.
ആയതിന്നെ ജയിച്ചീടുവാനാകുന്ന-
തുണ്ടു നീ യുക്തമായഭ്യസിച്ചീടുകിൽ. (35)
*അസംയതാത്മനാ യോഗോ ദുഷ്പ്രാപ ഇതി മേ മതിഃ*
*വശ്യാത്മനാ തു യതതാ ശക്യോവാപ്തുമുപായതഃ ౩൬*

ആത്മസാക്ഷാത്ക്കാര ലബ്ധിയുണ്ടാകയി-
ല്ലിന്നുനിൻചിത്തം നിയന്ത്രിച്ചിടായ്കയിൽ:
ആയതിന്നെ നിയന്ത്രിക്കുവാനുള്ളോരു-
പായങ്ങളഭ്യസിച്ചീടുകിൽ ലഭ്യമാം. (36)
*അർജുന ഉവാച*
*അയതിഃ ശ്രദ്ധയോപേതോ യോഗാച്ചലിതമാനസഃ*
*അപ്രാപ്യ യോഗസംസിദ്ധിം കാം ഗതിം കൃഷ്ണ ഗച്ഛതി ౩౭*

**അർജുനൻ പറഞ്ഞു:**
ആത്മസാക്ഷാത്ക്കാര ലബ്ധിക്കതായിട്ടു-
ഭക്തിയോടെ; യോഗിയാകുവാനെഗ്നിച്ച-
ശേഷമീ ചിത്തമൊട്ടിളകിയിട്ടീയോഗ-
സിദ്ധിയെത്താത്തവൻ തൻഗതി ചൊല്ലുക. (37)
*കച്ചിന്നോഭയവിഭ്രഷ്ടശ്ഛിന്നാഭ്രമിവ നശ്യതി*
*അപ്രതിഷ്ഠോ മഹാബാഹോ വിമൂഢോ ബ്രഹ്മണഃ പഥി ౩౮*

ആയവന്നീ രണ്ടു മാർഗ്ഗത്തിൽനിന്നുമേ;
ഭ്രഷ്ടനായിട്ടു വിമൂഢനായിട്ടവൻ;
ചിന്നിച്ചിതറിയങ്ങില്ലാതെയാകുന്ന
മേഘംകണക്കെ നശിച്ചീടുകില്ലയോ? (38)

*ഏതന്മേ സംശയം കൃഷ്ണ ഛേത്തുമർഹസ്യശേഷതഃ*
*ത്വദന്യഃ സംശയസ്യാസ്യ ഛേത്താ ന ഹ്യുപപദ്യതേ ౩൯*

ഹേ...കൃഷ്ണ ; നിൻഭക്ത-മിത്രമായീടുന്നൊ-
രെന്റെയീ സന്ദേഹമാകയും നിഗ്രഹി-
ച്ചീടുവാൻ കെൽപ്പുള്ളതായിട്ടു നീയെഴി-
ഞ്ഞാരുണ്ടിതിങ്ങീ ത്രിലോകത്തിലാകയും. (39)

*ശ്രീഭഗവാനുവാച*
*പാർഥ നൈവേഹ നാമുത്ര വിനാശസ്തസ്യ വിദ്യതേ*
*ന ഹി കല്യാണകൃത്കശ്ചിദ്ദുർഗതിം താത ഗച്ഛതി ൪൦*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ആദ്ധ്യാത്മികജ്ഞാനലബ്ധിക്കതായി-
ച്ചരിച്ചിട്ടു പിന്നെയോഗഭ്രഷ്ടനാകിലും;
നാശമുണ്ടാകയില്ലായവന്നീയിഹ-
ലോകത്തിലും: പരലോകത്തിലൊന്നുമേ. (40)
*പ്രാപ്യ പുണ്യകൃതാം ലോകാനുഷിത്വാ ശാശ്വതീഃ സമാഃ*
*ശുചീനാം ശ്രീമതാം ഗേഹേ യോഗഭ്രഷ്ടോഭിജായതേ ൪൧*

ആയതാം യോഗികൾ പ്രാപിചിടുന്നുണ്ടു
പുണ്യകൃത്തുക്കൾതൻ ലോകത്തിലെന്നിട്ട-
സംഖ്യസംവത്സരത്തിന്റെ ശേഷം ജനി-
ക്കുന്നിതുൽകൃഷ്ടമയീടും ഗൃഹത്തിലും. (41)
*അഥവാ യോ ഗിനാമേവ കുലേ ഭവതി ധീമതാം*
*ഏതദ്ധി ദുർലഭതരം ലോകേ ജന്മ യദീദൃശ്യം ൪൨*

ആയതിലേറ്റവും ശ്രേഷ്ഠരാം യോഗി
പുനർജനിച്ചീടുന്നതുണ്ടിന്ന:തീന്ദ്രിയ-
ജ്ഞാനിതൻ ഗേഹത്തിലായതാം ജന്മങ്ങ-
ളീയിഹലോകത്തിലെത്രയും ദുർലഭം. (42)
*തത്ര തം ബുദ്ധിസംയോഗം ലഭതേ പൗർവദേഹികം*
*യതതേ ച തതോ ഭൂയഃ സംസിദ്ധൗ കുരുനന്ദന ൪൩*

ഇപ്രകാരം പിറക്കുന്നതാം യോഗിക്കു;
പൂർവ്വജന്മത്തിലെ ദിവ്യാവബോധങ്ങൾ
ലഭ്യമായിട്ടവനെത്നിച്ചിടുന്നതു-
ണ്ടിന്നീ പരബ്രഹ്മപ്രാപ്തിക്കു വേണ്ടിയും. (43)
*പൂർവാഭ്യാസേന തേനൈവ ഹ്രിയതേ ഹ്യവശോപി സഃ*
*ജിജ്ഞാസുരപി യോഗസ്യ ശബ്ദബ്രഹ്മാതിവർതതേ ൪൪*

മുജ്ജന്മസിദ്ധിയാം ദിവ്യബോധത്തിനാൽ
യോഗസിദ്ധാന്തത്തിലാകൃഷ്ഠനായിട്ടു;
ജിജ്ഞാസയോടെ മുന്നേറുന്ന യോഗിയ-
തീതനായീടുന്നു ധർമ്മശാസ്ത്രങ്ങളിൽ. (44)
*പ്രയത്നാദ്യതമാനസ്തു യോഗീ സംശുദ്ധകിൽബിഷഃ*
*അനേകജന്മസംസിദ്ധസ്തതോ യാതി പരാം ഗതിം ൪൫*

ധർമ്മാനുഷ്ഠാനങ്ങളോടെയാത്മാർത്ഥമാ-
യെത്നിച്ചിടുന്നതാം യോഗിക്കനേകമാം
ജന്മത്തിലൂടെ കൈവല്യമായീടുന്ന-
തുണ്ടതാത്ത്യന്തിക ജ്ഞാനവും; ശാന്തിയും. (45)

*തപസ്വിഭ്യോധികോ യോഗീ ജ്ഞാനിഭ്യോപി മതോധികഃ*
*കർമിഭ്യശ്ചാധികോ യോഗീ തസ്മാദ്യോഗീ ഭവാർജുന ൪൬*

തപസ്വിയെക്കാളിന്നു ശ്രേഷ്ഠനത്രേ യോഗി-
യായവൻ ജ്ഞാനിയെക്കാളിന്നു മുൻപനും.
കർമ്മിയെക്കാളവനെത്രയും ശ്രേഷ്ഠനാ-
ണായതുകൊണ്ടു യോഗത്തിലുറയ്ക്കുക. (46)

*യോഗിനാമപി സർവേഷാം മദ്ഗതേനാന്തരാത്മനാ*
*ശ്രദ്ധാവാൻഭജതേ യോ മാം സ മേ യുക്തതമോ മതഃ ൪൭*

ശ്രദ്ധയോടെന്നെ ഭജിച്ചിട്ടു-തന്നന്ത-
രാത്മാവിനുള്ളിലായെന്നെ പ്രതിഷ്ഠിച്ചു:
ഭക്തിയോടെപ്പൊഴുമെന്നെ ഭജിക്കുകി-
ലുത്തമാനായിടും യോഗിയാകുന്നിനീ. (47)

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ*
*ശ്രീകൃഷ്ണാർജുന സംവാദേ ധ്യാനയോഗോനാമ ഷഷ്ഠോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ധ്യാനയോഗം
എന്നപേരിലുള്ള ആറാം അദ്ധ്യായം സമാപിക്കുന്നു.

x x x

### അദ്ധ്യായം - ഏഴ്

## ജ്ഞാനവിജ്ഞാനയോഗം

*ശ്രീഭഗവാനുവാച*
*മയ്യാസക്തമനാഃ പാർഥ യോഗം യുഞ്ജന്മദാശ്രയഃ*
*അസംശയം സമഗ്രം മാം യഥാ ജ്ഞാസ്യസി തച്ഛൃണു ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**
ആസക്തമാക്കണം നിൻ ചിത്തമെന്നിലും;
യോഗം പഠിക്കണം എന്നിലൂടിന്നുനീ:
എന്നിട്ടുസംശയം കൂടാതെയെന്നിലേ-
ക്കെത്തുവാനുള്ളതാം മാർഗ്ഗം ശ്രവിക്കെടൊ. 01

*ജ്ഞാനം തേഹം സവിജ്ഞാനമിദം വക്ഷ്യാമ്യശേഷതഃ*
*യജ്ജ്ഞാത്വാ നേഹ ഭൂയോന്യജ്ജ്ഞാതവ്യമവശിഷ്യതേ ൨*

ദിവ്യമാം ജ്ഞാനത്തെയുൾക്കൊണ്ടിടുന്നതാം
വിഷയജന്യങ്ങളായുള്ളതാമാകയും
പൂർണ്ണമായിന്നുഞ്ഞാൻ ചൊല്ലിത്തരാം; ഗ്രഹി-
ച്ചീടുകിലഭ്യസിക്കേണ്ടമറ്റൊന്നുമേ. 02
*മനുഷ്യാണാം സഹസ്രേഷു കശ്ചിദ്യതതി സിദ്ധയേ*
*യതതാമപി സിദ്ധാനാം കശ്ചിന്മാം വേത്തി തത്ത്വതഃ*

സഹസ്രരാം മർത്യരിലൊന്നുരണ്ടാണിന്നി-
തെത്നിച്ചിടുന്നതീ യോഗ സിദ്ധിക്കതും.
ആയതായുള്ളോരനേകസിദ്ധന്മാരി-
ലെന്നെ; വഴിപോലറിഞ്ഞിടുന്നോർ തുലോം. 03
*ഭൂമിരാപോനലോ വായുഃ ഖം മനോ ബുദ്ധിരേവ ച*
*അഹങ്കാര ഇതീയം മേ ഭിന്നാ പ്രകൃതിരഷ്ടധാ ൪*

ഈ ഭൂമി; യാകാശ;മഗ്നി;വെള്ളം;കാറ്റ്-
നിന്നഹങ്കാരമീ;ബുദ്ധി;മനസ്സിങ്ങ-
നെട്ടായിട്ടുള്ളതാമെൻ ഭിന്ന രൂപങ്ങ-
ളാകുന്ന ശാസ്ത്ര-തത്ത്വങ്ങൾപഠിക്കുക. 04
*അപരേയമിതസ്ത്വന്യാം പ്രകൃതിം വിദ്ധി മേ പരാം*
*ജീവഭൂതാം മഹാബാഹോ യയേദം ധാര്യതേ ജഗത് ൫*

ആയതായുള്ളതാം സ്ഥൂല;സൂക്ഷ്മങ്ങളി-
ന്നായവയാകെയധമ പ്രകൃതിയും.
ആയതിന്നെ സദാ ചൂഷണം ചെയ്യുന്ന
ജീവന്റെയാത്മാവിലുള്ളതും ഞാനെടൊ. 05
*ഏതദ്യോനീനി ഭൂതാനി സർവാണീത്യുപധാരയ*
*അഹം കൃത്സ്നസ്യ ജഗതഃ പ്രഭവഃ പ്രലയസ്തഥാ ൬*

അല്ലയോ പാർത്ഥയീ സൃഷ്ടിയുണ്ടാകുന്ന-
തീ; സ്ഥൂല-സൂക്ഷ്മത്തിനാലെന്നറിയുക.
ഈ ജഗത്തൊക്കയുമുണ്ടായതെന്നിൽനി-
ന്നായതിൻ നാശവും ഞാൻ തന്നെയാണെടൊ. 06
*മത്തഃ പരതരം നാന്യത്കിഞ്ചിദസ്തി ധനഞ്ജയ*
*മയി സർവമിദം പ്രോതം സൂത്രേ മണിഗണാ ഇവ ൭*

എന്നിലും ശ്രേഷ്ഠമായീടുന്ന സത്യങ്ങ-
ളൊന്നുമില്ലെന്നു ധരിക്ക ധനഞ്ജയ.
മുത്തുകൾകോർത്തിട്ടു മാല ചമച്ചിടും-
നൂലുപോൽകോർത്തിരിക്കുന്നു ഞാൻ സർവ്വവും. 07

*രസോഹമപ്സു കൗന്തേയ പ്രഭാസ്മി ശശിസൂര്യയോഃ*
*പ്രണവഃ സർവവേദേഷു ശബ്ദഃ ഖേ പൗരുഷം നൃഷു വ്വ*

സൂര്യ-ചന്ദ്രൻ തൻ പ്രകാശവും പിന്നെയി-
ന്നീ ജലത്തിന്റെ രസമതും ഞാണെടൊ.
പുരുഷനിൽപൌരുഷം; വേദത്തി'ലോം'കാര-
മീ വിഹായസ്സിന്റെ ശബ്ദവും ഞാനെടൊ. 08

*പുണ്യോ ഗന്ധഃ പൃഥിവ്യാം ച തേജശ്ചാസ്മി വിഭാവസൗ*
*ജീവനം സർവഭൂതേഷു തപശ്ചാസ്മി തപസ്വിഷു ൻ*

തീയിലെ ചൂടുഞാൻ; ഭൂമിതൻഗന്ധവും;
ജീവജാലങ്ങൾതൻ ജീവനും ഞാനെടൊ.
ശ്രേഷ്ഠരായുള്ളതാം താപസർക്കുള്ളിൽ-
ത്തപസ്സായി വർത്തിചിടുന്നതും ഞാനെടൊ. 09

*ബീജം മാം സർവഭൂതാനാം വിദ്ധി പാർഥ സനാതനം*
*ബുദ്ധിർബുദ്ധിമതാമസ്മി തേജസ്തേജസ്വിനാമഹം ൧ം*

വിത്തായിടുന്നുഞാൻ ജീവജാലങ്ങൾതൻ;
ബുദ്ധിമാന്മാരുടെ ബുദ്ധിയും ഞാനെടൊ.
തേജസ്സാകുന്നുഞാൻ തേജസ്വി തന്നുടെ-
യായതാം ശാസ്ത്രങ്ങളൊക്കെ ഗ്രഹിക്ക നീ. 10

*ബലം ബലവതാം ചാഹം കാമരാഗവിവർജിതം*
*ധർമാവിരുദ്ധോ ഭൂതേഷു കാമോസ്മി ഭരതർഷഭ ൧൧*

ശക്തന്റെയുള്ളിലെ കാമ-രാഗങ്ങളെ-
ത്തീണ്ടാത്ത ശക്തിയാകുന്നതും ഞാനുമേ.
വംശവൃദ്ധിക്കുനീ ധർമ്മത്തൊടാചരി-
ച്ചീടുന്ന കാമമാം കേളിയും ഞാനെടൊ. 11

*യേ ചൈവ സാത്ത്വികാ ഭാവാ രാജസാസ്താമസാശ്ച യേ*
*മത്ത ഏവേതി താന്വിദ്ധി ന ത്വഹം തേഷു തേ മയി ൧൨*

രാജസം;സാത്വികം;താമസമെന്നുള്ള
മൂന്നു ഭാവങ്ങളാകുന്നതും ഞാനുമെ!

ആയവയെല്ലാമിതെന്നിലുൾക്കൊള്ളുന്ന-
ധീനനായീടുന്നതില്ലവയ്ക്കിന്നു ഞാൻ. 12

*ത്രിഭിർഗുണമയൈർഭാവൈരേഭിഃ സർവമിദം ജഗത്*
*മോഹിതം നാഭിജാനാതി മാമേഭ്യഃ പരമവ്യയം ൧൩*

ഈ ലോകമിന്നതിൻ മൂന്നു ഗുണങ്ങളാം:
സത്വ; രജസ്സ്; തമസ്സായാതിൽമുഴുകിയി-
ട്ടറിയുന്നതില്ലിന്നതിന്നുമേലുള്ളതാം
നാശമില്ലാത്തതായീടുന്നൊരെന്നെയും. 13

*ദൈവീ ഹ്യേഷാ ഗുണമയീ മമ മായാ ദുരത്യയാ*
*മാമേവ യേ പ്രപദ്യന്തേ മായാമേതാം തരന്തി തേ ൧൪*

ഇത്രിഗുണങ്ങളടങ്ങുന്നൊരെന്റെയ-
ഭൌതികമായുള്ളൊരീ ദിവ്യ ശക്തിയെ-
ക്കീഴടക്കീടാനെളുപ്പമല്ലായതു-
സാദ്ധ്യമയീടാൻ ഭജിച്ചീടുകെന്നെയും 14

*ന മാം ദുഷ്കൃതിനോ മൂഢാഃ പ്രപദ്യന്തേ നരാധമാഃ*
*മായയാപഹൃതജ്ഞാനാ ആസുരം ഭാവമാശ്രിതാഃ ൧൫*

ദുഷ്ക്കർമ്മകാരിയാം മൂഢരും; പിന്നെയീ
മായലഹരിയിൽജ്ഞാനം നശിച്ചവർ;
അധമരാം മർത്ത്യരും; അസുരവിത്തുക്കളും
പ്രാപിച്ചിടുന്നില്ല ശരണമിന്നെന്നിലും. 15

*ചതുർവിധാ ഭജന്തേ മാം ജനാഃ സുകൃതിനോർജുന*
*ആർതോ ജിജ്ഞാസുരർഥാർഥീ ജ്ഞാനീ ച ഭരതർഷഭ ൧൬*

പരമസത്യത്തിനെ തേടുന്ന ജ്ഞാനികൾ;
ഭൌതികാർത്ഥങ്ങളെയർത്ഥിച്ചിടുന്നവർ
ജിജ്ഞാസി; ദുഃഖിതരെന്നീച്ചതുർവിധം
സുകൃതികളെന്നെയും സേവിച്ചിടുന്നവർ. 16

*തേഷാം ജ്ഞാനീ നിത്യയുക്ത ഏകഭക്തിർവിശിഷ്യതേ*
*പ്രിയോ ഹി ജ്ഞാനിനോത്യർഥമഹം സ ച മമ പ്രിയഃ ൧൭*

ആയവരിൽസദാ ഭക്തിയോടെ യോഗ-
നിഷ്ഠനായീടുന്ന ജ്ഞാനികളുത്തമർ.
ആയവർക്കെത്രയും പ്രിയനാണുഞാനുമി-
ന്നായവരാണെന്റെ പ്രിയരായിടുന്നതും. 17

*ഉദാരാഃ സർവ ഏവൈതേ ജ്ഞാനീ ത്വാത്മൈവ മേ മതം*
*ആസ്ഥിതഃ സ ഹി യുക്താത്മാ മാമേവാനുത്തമാം ഗതിം ൧൮*

സുകൃതികളെല്ലാം മഹാത്മാക്കളെങ്കിലും;
എൻ തത്വമൊക്കെ ഗ്രഹിക്കുന്ന ജ്ഞാനികൾ
അന്യരായീടുന്നതില്ലവരെന്നിൽനി-
ന്നായവരാകെയുമെത്തുന്നിതെന്നിലും. 18

*ബഹൂനാം ജന്മനാമന്തേ ജ്ഞാനവാന്മാം പ്രപദ്യതേ*
*വാസുദേവഃ സർവമിതി സ മഹാത്മാ സുദുർലഭഃ ൧൯*

അനേകജന്മങ്ങൾതന്നന്ത്യത്തിലായിട്ടു-
വാസുദേവൻതന്നെ സർവ്വമെന്നുള്ളതാം
ജ്ഞാനം ലഭിക്കുന്ന യോഗികൾപ്രാപിക്കു-
മെന്നിലു;മായതാം ജ്ഞാനികൾതുച്ഛവും. 19

*കാമൈസ്തൈസ്തൈർഹൃതജ്ഞാനാഃ പ്രപദ്യന്തേന്യദേവതാഃ*
*തം തം നിയമമാസ്ഥായ പ്രകൃത്യാ നിയതാഃ സ്വയാ ൨൦*

ഭൌതിക ലാഭാഭിലാഷരാം മർത്യരി-
ന്നായവർ തന്നിഷ്ടദേവകൾതന്നുടെ
പ്രീതിക്കുവേണ്ടിയിട്ടുള്ളതായിട്ടുള്ള
മാർഗത്തിലൂടെ ഭജിച്ചു-പൂജിച്ചിടും. 20

*യോ യോ യാം യാം തനും ഭക്തഃ ശ്രദ്ധയാർചിതുമിച്ഛതി*
*തസ്യ തസ്യാചലാം ശ്രദ്ധാം താമേവ വിദധാമ്യഹം ൨൧*

ഏതൊരു മർത്യനിന്നിഷ്ട ദൈവത്തെ
ഭജിക്കുവാനിച്ഛിച്ചിടുന്നവൻ തന്നുടെ
ശ്രദ്ധയൊട്ടിളകാതെയാരാദ്ധ്യദേവനിൽ
വിശ്വാസമേകീകരിപ്പതും ഞാനെടൊ. 21

*സ തയാ ശ്രദ്ധയാ യുക്തസ്തസ്യാരാധനമീഹതേ*
*ലഭതേ ച തതഃ കാമാന്മയൈവ വിഹിതാൻഹിതാൻ ൨൨*

ഇപ്രകാരം ശ്രദ്ധയോടെ ഭജിക്കുന്ന
മർത്യന്നതർത്ഥിപ്പതൊക്കെയും ലഭ്യമാം.
ആയതാമിഷ്ടങ്ങളാകെയും ലഭ്യമാ-
ക്കീടുന്നതെന്നുടെയിച്ഛയും; നിശ്ചയം. 22

*അന്തവത്തു ഫലം തേഷാം തദ്ഭവത്യൽപമേധസാം*
*ദേവാന്ദേവയജോ യാന്തി മദ്ഭക്താ യാന്തി മാമപി ൨൩*

ഇപ്രകാരത്തിലുള്ളൽപമേധസ്സുകൾ
കൈവരിക്കുന്നതോ തുച്ഛം; ക്ഷണികവും.
ആയവർ പ്രാപിപ്പു: ദേവലോകത്തെയും;
എന്നെ ഭജിപ്പവരെത്തുന്നിതെന്നിലും. 23

*അവ്യക്തം വ്യക്തിമാപന്നം മന്യന്തേ മാമബുദ്ധയഃ*
*പരം ഭാവമജാനന്തോ മമാവ്യയമനുത്തമം ൨൪*

ബുദ്ധിശൂന്യരായവർ ധരിച്ചിടുന്നിതെന്നെയും
വ്യക്തനല്ല; വ്യക്തിരൂപമായതാണതെന്നുമേ!
ആയവർക്കതറിവതില്ലതവ്യയം; അനുത്തമം:
പരമമായിടുന്ന സത്യമാണുഞാനതെന്നതും. 24

*നാഹം പ്രകാശഃ സർവസ്യ യോഗമായാസമാവൃതഃ*
*മൂഢോയം നാഭിജാനാതി ലോകോ മാമജമവ്യയം ൨൫*

യോഗമായാൽസ്വയം ഞാനിതെന്നെ മൂടിയിട്ട്
മൂഢനായിടുന്നവർക്കദൃശ്യനായി മേവിടും.
ആകയാലി ബുദ്ധിഹീനരായിടുന്ന മാനുഷർക്കി-
തറിവതില്ല; 'ജനന-മരണ'മില്ലെനിക്കിതെന്നതും. 25

*വേദാഹം സമതീതാനി വർത്തമാനാനി ചാർജുന*
*ഭവിഷ്യാണി ച ഭൂതാനി മാം തു വേദ ന കശ്ചന ൨൬*

കേട്ടുകൊള്ളുകർജുനാ-യി ഭൂതകാലമാകെയും
പിന്നെയീ നടന്നുകൊണ്ടിരിക്കുമീക്കഥകളും
ഭാവിയെന്തതെന്നുമൊക്കെ ഞാനറിഞ്ഞിടുന്നെടോ.
അറിവതില്ലതെന്നെയാർക്കുമെന്നതാണു സത്യവും. 26

*ഇച്ഛാദ്വേഷസമുത്ഥേന ദ്വന്ദ്വമോഹേന ഭാരത*
*സർവഭൂതാനി സമ്മോഹം സർഗേ യാന്തി പരന്തപ ൨൭*

ശത്രുവെഹനിച്ചിടുന്നൊരർജുനാ; ഹെ ഭാരതാ;
ജനിച്ചിടുമ്പൊഴെയുദിച്ചിടുന്നു ; ദ്വേഷ-രാഗവും.
ആയതായ ദ്വന്ദ്വമോഹമാകയാലധീനമായി-
ടുന്നതിന്നു മായയായ ശക്തികൾക്കു മാനുഷർ. 27

*യേഷാം ത്വന്തഗതം പാപം ജനാനാം പുണ്യകർമണാം*
*തേ ദ്വന്ദ്വമോഹനിർമുക്താ ഭജന്തേ മാം ദൃഢവ്രതാഃ ൨൮*

പൂർവ്വ ജന്മ പുണ്യ കർമ്മമായതിൻ ഫലത്തിനാൽ
പാപമൊക്കെയസ്തമിച്ചിടുമ്പൊളിന്നു മാനുഷർ
ദ്വന്ദ്വമോഹമുക്തരായി; ദൃഢവൃതത്തൊടിന്നവർ
ഭജിച്ചു സേവചെയ്തിടുന്നതുണ്ടതെന്നെയർജ്ജുന. 28

*ജരാമരണമോക്ഷായ മാമാശ്രിത്യ യതന്തി യേ*
*തേ ബ്രഹ്മ തദ്വിദുഃ കൃത്സ്നമധ്യാത്മം കർമ ചാഖിലം ൨൯*

മൃത്യു-ജരാ മോക്ഷമായതിന്നു വേണ്ടിയെന്നെയും
ആശ്രയിച്ചു ഭക്തിയോടെ സേവചെയ്തിടുന്നൊരീ
മാനുഷർക്കു ലഭ്യമായിടുന്നതഖില കർമ്മവും;
ആയതായ ജ്ഞാനിയായ യോഗിതന്നെ ബ്രഹ്മവും. 29

*സാധിഭൂതാധിദൈവം മാം സാധിയജ്ഞം ച യേ വിദുഃ*
*പ്രയാണകാലേപി ച മാം തേ വിദുര്യുക്തചേതസഃ ൩൦*

അഖിലലോകനാഥനാണു ഞാനിതെന്നതറിയുവോർ;
സർവ്വയജ്ഞമൂർത്തിയാണു ഞാനിതെന്നതറിയുവോർ;
സ്വർഗ്ഗലോക ദേവകൾക്കു നാഥനെന്നുമറിയുവോർ;
ആയവർ സ്മരിച്ചിടുന്നിതെന്നെ മരണ വേളയും! 30

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ജ്ഞാനവിജ്ഞാനയോഗോ നാമ സപ്തമോഽധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ 'ജ്ഞാനവിജ്ഞാനയോഗം'
എന്നപേരിലുള്ള ഏഴാം അദ്ധ്യായം സമാപിക്കുന്നു.

x x x

### അദ്ധ്യായം - എട്ട്

## അക്ഷരബ്രഹ്മയോഗം

***അർജുന ഉവാച***

*കിം തദ്ബ്രഹ്മ കിമദ്ധ്യാത്മം കിം കർമ പുരുഷോത്തമ*
*അധിഭൂതം ച കിം പ്രോക്തമധിദൈവം കിമുച്യതേ ൧*

**അർജുനൻ പറഞ്ഞു**

ഹേ പുരുഷത്തമാ... ചൊല്ലിത്തരണമേ-
യെന്താണ് 'ബ്രഹ്മ'മീയാത്മാവതെന്നതും.

ഭൌതികമെന്തു ഫലോദ്ദിഷ്ടകർമ്മവും
ദൈവമെന്നുള്ളതാം വാക്കിന്റെയർത്ഥവും. 01

*അധിയജ്ഞഃ കഥം കോത്ര ദേഹേസ്മിന്മധുസൂദന*
*പ്രയാണകാലേ ച കഥം ജ്ഞേയോസി നിയതാത്മഭിഃ ൨*

ദേഹത്തിനുള്ളിലായുണ്ടെന്നുചൊല്ലുന്നൊ-
'രെജ്ഞേശ്വര'നെന്നു ചൊല്ലുന്നതാരെയും?
ഭക്തിയുതസേവകൻ തൻ മൃത്യുവേളയി-
ലെപ്രകാരത്തിലാണങ്ങയെക്കാണ്മതും? 02

*ശ്രീഭഗവാനുവാച*
*അക്ഷരം ബ്രഹ്മ പരമം സ്വഭാവോധ്യാത്മമുച്യതേ*
*ഭൂതഭാവോദ്ഭവകരോ വിസർഗഃ കർമസംജ്ഞിതഃ ൩*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**

അതീന്ദ്രിയമായിടും നാശമില്ലാത്തൊരീ
യാത്മാവു തന്നെയീ 'ബ്രഹ്മ'മെന്നുള്ളതും.
ബ്രഹ്മത്തിൻ ശാശ്വതമാകും സ്വഭാവത്തെ-
യാണെടോ: ചൊല്ലുന്നതദ്ധ്യാത്മമെന്നതും.
ജീവികൾ തന്റെ യീ ഭൌതിക സൃഷ്ടിക്ക-
തായിട്ടു ചെയ്യുന്നു ഭൌതിക കർമ്മവും. 03

*അധിഭൂതം ക്ഷരോ ഭാവഃ പുരുഷശ്ചാധിദൈവതം*
*അധിയജ്ഞോഹമേവാത്ര ദേഹേ ദേഹഭൃതാം വര ൪*

ദേഹരിൽ ശ്രേഷ്ഠനാമർജ്ജുനാ സർവ്വദാ-
മാറുമീ ഭൌതിക പ്രകൃതിയധിഭൂതമെ!
അർക്കചന്ദ്രൻ-സർവ്വദേവരുൾക്കൊണ്ടതാം
ഭഗവാന്റെ വിശ്വമാം രൂപമധിദൈവതം.
അധിയെജ്ഞമെന്നതീ ദേഹത്തിലുള്ളതാം
ഹൃദയത്തിനുള്ളിലായ് വാഴുമീ ഞാനെടൊ. 04

*അന്തകാലേ ച മമേവ സ്മരന്മുക്ത്വാ കലേവരം*
*യഃ പ്രയാതി സ മദ്ഭാവം യാതി നാസ്ത്യത്ര സംശയഃ ൫*

അന്ത്യകാലത്തിങ്കലെന്നെ സ്മരിച്ചിട്ടു
ദേഹം ത്യജിക്കുന്ന ദേഹിക്കതപ്പൊഴെ;
ഭാവിച്ചിടുന്നിതെൻ ഭാവത്തെയിന്നതി-
ന്നില്ലൊരു സന്ദേഹമില്ലെന്റെയർജുന. 05

*യം യം വാപി സ്മരൻഭാവം ത്യജത്യന്തേ കലേവരം*
*തം തമേവൈതി കൗന്തേയ സദാ തദ്ഭാവഭാവിതഃ ൬*

മരണ വേളയിങ്കലാരെയോർത്തുകൊണ്ടിരുന്നിടും;
ആയതായ ഭാവമായ് ചമഞ്ഞിടുന്നു ദേഹിയും. 06

*തസ്മാത്സർവേഷു കാലേഷു മാമനുസ്മര യുധ്യ ച*
*മയ്യർപിതമനോബുദ്ധിർമാമേവൈഷ്യസ്യസംശയഃ ൭*

ആയതാകയാലതെന്നെയോർക്ക സർവ്വ കാലവും;
യുദ്ധവൃത്തിയാണതിന്നു നിന്റെ നിയത കർമ്മവും.
നിന്റെ നിയത കർമ്മമൊക്കെയെന്നിലേക്കതാക്കിയിട്ടു-
നിന്റെ ബുദ്ധിയെന്നിലാക്കിടുമ്പൊളെത്തുമെന്നിലും. 07

*അഭ്യാസയോഗയുക്തേന ചേതസാ നാന്യഗാമിനാ*
*പരമം പുരുഷം ദിവ്യം യാതി പാർഥാനുചിന്തയൻ ൮*

അന്യവിഷയമായ മാർഗ്ഗമായതിൽഗമിച്ചിടാതെ
ധ്യാന ഭക്തി യോഗമാദിയായിടുന്ന പാതയിൽ-
ക്കൂടിയിന്നു തേജസ്സോടെ നിന്റെ മനോ ബുദ്ധിയാൽ
നീയിതെന്നെയോർത്തിടുമ്പൊളെത്തിടുന്നിതെന്നിലും. 08

*കവിം പുരാണമനുശാസിതാരമണോരണീയാംസമനുസ്മരേദ്യഃ*
*സർവസ്യ ധാതാരമചിന്ത്യരൂപമാദിത്യവർണം തമസഃ പരസ്താത് ൯*

സർവ്വമായിടുന്നതിൻ നിയന്തവായിടുന്നൊരീ-
യാദിപുരുഷനായിടുന്ന സർവ്വ യജ്ഞമൂർത്തിയെ
അണുവിനെക്കളണുവതായചിന്ത്യനായനലനായ്
തെളിഞ്ഞിടുന്ന പൂരുഷന്നെയോർക്ക സർവ്വ മാത്രയും. 09

*പ്രയാണകാലേ മനസാചലേന ഭക്ത്യാ യുക്തോ യോഗബലേന ചൈവ*
*ഭ്രുവോർമധ്യേ പ്രാണമാവേശ്യ സമ്യക്സ തം പരം*
*പുരുഷമുപൈതി ദിവ്യം ൧൦*

മരണവേളയിങ്കലൊട്ടുമിളകിടാത്ത ചിത്തമോടെ
യുക്തമായി ഭക്തിയോടെ യോഗനിഷ്ഠനായി നിന്റെ
പ്രാണവായുവിന്നെ 'ഭ്രൂമ'മദ്ധ്യമാക്കി ധ്യാനയുക്ത-
നായിടുന്ന പൂരുഷന്നതെത്തിടുന്നിതെന്നിലും. 10

*യദക്ഷരം വേദവിദോ വദന്തി വിശന്തി യദ്യതയോ വീതരാഗാഃ*
*യദിച്ഛന്തോ ബ്രഹ്മചര്യം ചരന്തി തത്തേ പദം സങ്ഗ്രഹേണ*
*പ്രവക്ഷ്യേ ൧൧*

'ഓം' കാരമെന്നു വേദവിത്തുചൊല്ലിടുന്നൊരക്ഷരം;
യദികളാദിയായിടുന്ന യോഗിയെത്തിടും പദം:
ബ്രഹ്മചര്യ നിഷ്ഠനായിയാഗ്രഹിച്ചിടും പദം:
ആയതായിടുന്ന മോക്ഷമെന്തതെന്നു ചൊല്ലിടാം. 11

*സർവദ്വാരാണി സംയമ്യ മനോ ഹൃദി നിരുധ്യ ച*
*മൂർധ്ന്യാധായാത്മനഃ പ്രാണമാസ്ഥിതോ യോഗധാരണാം ൧൨*

നിന്റെ ദേഹമായതിൻ കവാടമഞ്ചുമായതും;
ബന്ധനാക്കി ഹൃത്തിൽനിന്റെ ചിത്തവും തളച്ചുനിന്റെ
പ്രാണനായിടുന്ന വായുവിന്നെ മൂർദ്ധാവിങ്കലാക്കി-
ടുമ്പൊളാണു യോഗധാരണത്തിലെന്നു ചൊൽവതും. 12

*ഓം ഇത്യേകാക്ഷരം ബ്രഹ്മ വ്യാഹരന്മാമനുസ്മരൻ*
*യഃ പ്രയാതി ത്യജന്ദേഹം സ യാതി പരമാം ഗതിം ൧൩*

ദേഹിദേഹമുക്തനായിടുന്നകാലമായതിൽ;
ബ്രഹ്മമായിടുന്നൊ'രോം'കാരമേകമക്ഷരം:
ജപിച്ചുകൊണ്ടിതെന്നെയുള്ളിലോർത്തിടുന്ന പൂരുഷന്നു-
ലഭ്യമായിടുന്നതുണ്ടു പരമമായ ഗതിയതും. 13

*അനന്യചേതാഃ സതതം യോ മാം സ്മരതി നിത്യശഃ*
*തസ്യാഹം സുലഭഃ പാർഥ നിത്യയുക്തസ്യ യോഗിനഃ ൧൪*

മറ്റൊന്നിലും ശ്രദ്ധ വ്യാപരിച്ചീടാതെ
നിത്യേനയെന്നെ സ്മരിച്ചു നിരന്തരം
നിഷ്ഠയോടെന്നെ ഭജിക്കുന്ന യോഗിക്കു-
സുലഭനാകുന്നു ഞാനെന്നറിഞ്ഞീടുക. 14

*മാമുപേത്യ പുനർജന്മ ദുഃഖാലയമശാശ്വതം*
*നാപ്നുവന്തി മഹാത്മാനഃ സംസിദ്ധിം പരമാം ഗതാഃ ൧൫*

എന്നെയും പ്രാപിച്ചു പരമമായീടുന്ന
സംസിദ്ധി കൈവരിക്കും മഹാത്മാക്കളാ-
യീടുന്ന യോഗി പുനർജനിച്ചിട്ടിന്നി-
ദുഃഖാലയം പ്രവശിപ്പതുമില്ലെടൊ. 15

*ആബ്രഹ്മഭുവനാല്ലോകാഃ പുനരാവർതിനോർജുന*
*മാമുപേത്യ തു കൗന്തേയ പുനർജന്മ ന വിദ്യതേ ൧൬*

ബഹ്മലോകത്തിനെ പ്രാപിച്ചിതെങ്കിലും
സംഭവിക്കും മൃത്യു-ജന്മങ്ങൾപിന്നെയും:
എങ്കിലിന്നെന്നെയും പ്രാപിചിടുന്നവർ-
ക്കുണ്ടാകയില്ലാപുനർജന്മമായതും. 16

*സഹസ്രയുഗപര്യന്തമഹര്യദ്ബ്രഹ്മണോ വിദുഃ*
*രാത്രിം യുഗസഹസ്രാന്താം തേഹോരാത്രവിദോ ജനാഃ ൧൭*

മാനുഷർതന്റെയോരായിരം യുഗമാണ്-
ബ്രഹ്മാവുതൻ പകൽ; രാത്രിയുമത്രയും:

ആയതാണെന്നുള്ളറിവിനെയാ'ണഹോ-
രാത്ര'ജ്ഞാനമായ് ചൊല്ലുന്നു മാനുഷർ. 17

*അവ്യക്താദ്വ്യക്തയഃ സർവാഃ പ്രഭവന്ത്യഹരാഗമേ*
*രാത്ര്യാഗമേ പ്രലീയന്തേ തത്രൈവാവ്യക്തസംജ്ഞകേ ൧൮*

അവ്യക്തമായുള്ള സർവ്വ ഭൂതങ്ങളും
വ്യക്തമായീടും ദിനാരംഭവേളയില്.
ആയവ വീണ്ടുമവ്യക്തമായീടുന്ന-
തുണ്ടിന്നു രാത്രിതന്നന്ധകാരത്തിലും. 18

*ഭൂതഗ്രാമഃ സ ഏവായം ഭൂത്വാ ഭൂത്വാ പ്രലീയതേ*
*രാത്ര്യാഗമേവശഃ പാർഥ പ്രഭവത്യഹരാഗമേ ൧൯*

പകലായിടുമ്പൊളീ ഭൌതിക വൃത്തിക്കു-
വേണ്ടിടും ദേഹങ്ങൾലഭ്യമായീടുന്നി-
തായതാം ദേഹമോ നഷ്ടമായീടുന്നു
രാത്രിതൻ നിദ്രയിൽ: വീണ്ടുമുണർന്നിടും. 19

*പരസ്തസ്മാത്തു ഭാവോന്യോവ്യക്തോവ്യക്താത്സനാതനഃ*
*യഃ സ സർവേഷു ഭൂതേഷു നശ്യത്സു ന വിനശ്യതി ൨൦*

ഇപ്രകാരം ഭവിച്ചീടുന്ന ഭൌതിക-
വ്യക്ത-വ്യക്തങ്ങളായിടും ഭാവത്തി-
നപ്പുറത്തുള്ളതാമവ്യക്തമാകും
സനാതന സത്യത്തിനില്ലൊരു നാശവും. 20

*അവ്യക്തോക്ഷര ഇത്യുക്തസ്തമാഹുഃ പരമാം ഗതിം*
*യം പ്രാപ്യ ന നിവർതന്തേ തദ്ധാമ പരമം മമ ൨൧*

ആയതാമവ്യക്ത സത്യമാ 'മോം'കാര-
മായിടും പരമമായീടുന്ന ഗതിയത്തിൽ
പ്രാപിച്ചിടുന്നവന്നില്ലാ പുനർജന്മ
മായതെൻ പരമമായീടുന്ന ധാമവും. 21

*പുരുഷഃ സ പരഃ പാർഥ ഭക്ത്യാ ലഭ്യസ്ത്വനന്യയാ*
*യസ്യാന്തഃസ്ഥാനി ഭൂതാനി യേന സർവമിദം തതം ൨൨*

പാർത്ഥാ; പ്രപഞ്ചത്തിലുള്ളതാമാകയു-
മുള്ളിലാക്കീടുന്നവൻ തന്നെയാണീ-
പ്രപഞ്ചത്തിലാകയും വ്യാപരിച്ചീടുന്ന-
വൻ ലഭ്യനാകുന്നിതേകാഗ്ര ഭക്തിയാൽ. 22

*യത്ര കാലേ ത്വനാവൃത്തിമാവൃത്തിം ചൈവ യോഗിനഃ*
*പ്രയാതാ യാന്തി തം കാലം വക്ഷ്യാമി ഭരതർഷഭ ൨൩*

ചൊല്ലിടാം നിന്നോടിതേതേതു കാലത്തു-
ദേഹമുപേക്ഷിച്ചിടുന്നതാം ദേഹിക്ക-
തുണ്ടാകായില്ലാ പുനർജന്മ-മെപ്പൊഴാ-
ണുണ്ടായിടുന്നതുമെന്നു നീ കെളെടൊ. 23

*അഗ്നിർജ്യോതിരഹഃ ശുക്ലഃ ഷണ്മാസാ ഉത്തരായണം*
*തത്ര പ്രയാതാ ഗച്ഛന്തി ബ്രഹ്മ ബ്രഹ്മവിദോ ജനാഃ ൨൪*

അഗ്നി;ജ്യോതിസ്സിവ തന്റെ സാന്നിദ്ധ്യത്തി-
ലല്ലയെങ്കിൽപ്പകൽ, ശുക്ലപക്ഷം പിന്നെ-
യുത്തരായണമായൊരാറുമാസത്തിലീ
ദേഹം ത്യജിപ്പവൻ പ്രാപിപ്പതെന്നിലും. 24

*ധൂമോ രാത്രിസ്തഥാ കൃഷ്ണഃ ഷണ്മാസാ ദക്ഷിണായനം*
*തത്ര ചാന്ദ്രമസം ജ്യോതിര്യോഗീ പ്രാപ്യ നിവർതതേ ൨൫*

രാത്രിയിൽകൃഷ്ണപക്ഷത്തിലല്ലെങ്കിലീ-
പുക പൊങ്ങിടത്തുവച്ചല്ലായ്കിലീ ദക്ഷി-
ണായനത്തിങ്കൽമരിക്കുന്നവൻ ചന്ദ്ര-
ലോകവും പൂകി പുനർജ്ജനിക്കുന്നിതും. 25

*ശുക്ലകൃഷ്ണേ ഗതീ ഹ്യേതേ ജഗതഃ ശാശ്വതേ മതേ*
*ഏകയാ യാത്യനാവൃത്തിമന്യയാവർതതേ പുനഃ ൨൬*

വെളുപ്പും കറുപ്പുമായീടുന്നൊരീ രണ്ട-
താണീ ജഗത്തിന്റെ ഗതിയെന്നു വേദവും-
ചൊല്ലുന്നി-തായ പ്രകാശത്തിലൂടെ
ഗമിക്കുകിലില്ലാ പുനർജ്ജനി. 26

*നൈതേ സൃതീ പാർഥ ജാനന്യോഗീ മുഹ്യതി കശ്ചന*
*തസ്മാത്സർവേഷു കാലേഷു യോഗയുക്തോ ഭവാർജുന ൨൭*

ഈ രണ്ടുമാർഗ്ഗമറിഞ്ഞിടും യോഗിക്ക-
തുണ്ടാകയില്ലൊരു; ചിന്താക്ലേശവും.
ആയതുകൊണ്ടെന്റെ പാർത്ഥനാമർജ്ജുനാ:
ജ്ഞാനിയാം യോഗിയായിട്ടു വർത്തിക്കെടൊ. 27

*വേദേഷു യജ്ഞേഷു തപഃസു ചൈവ ദാനേഷു യത്പുണ്യഫലം പ്രദിഷ്ടം*
*അത്യേതി തത്സർവമിദം വിദിത്വാ യോഗീ പരം സ്ഥാനമുപൈതി ചാദ്യം ൨൮*

യജ്ഞ;വേദം;തപസ്സ്;ദാന മിവകളാല്
കൈവരിച്ചീടുമീ പുണ്യഫലത്തെ-
യറിഞ്ഞിട്ടിതെന്നെയുൾക്കൊള്ളുന്ന യോഗിയോ;
പ്രാപിപ്പതുണ്ടിന്നിതെന്നെയുമർജ്ജുന! 28

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*അക്ഷരബ്രഹ്മയോഗോ നാമ അഷ്ടമോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയുടെ അക്ഷരബ്രഹ്മയോഗം എന്ന പേരിലുള്ള എട്ടാം അദ്ധ്യായം സമാപിക്കുന്നു.

x x x

### അദ്ധ്യായം - ഒൻപത്

## രാജവിദ്യാരാജഗുഹ്യയോഗം

*ശ്രീഭഗവാനുവാച*
*ഇദം തു തേ ഗുഹ്യതമം പ്രവക്ഷ്യാമ്യനസൂയവേ*
*ജ്ഞാനം വിജ്ഞാനസഹിതം യജ്ജ്ഞാത്വാ മോക്ഷ്യസേശുഭാത് ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
അസൂയാലുവല്ലാത്ത പാർത്ഥാ നിനക്കു ഞാൻ
ഗുഹ്യമായീടുന്ന സാക്ഷാത്ക്കരിച്ചൊരീ
ജ്ഞാനവിജ്ഞാനങ്ങൾ ചൊല്ലിത്തരാം ഗ്രഹി-
ച്ചശുഭം വെടിഞ്ഞു നീ മുക്തനായീടുക. 01

*രാജവിദ്യാ രാജഗുഹ്യം പവിത്രമിദമുത്തമം*
*പ്രത്യക്ഷാവഗമം ധർമ്യം സുസുഖം കർതുമവ്യയം ൨*

പരമരഹസ്യമായീടുന്നൊരീ രാജ-
വിദ്യ; പവിത്രമ-തുത്തമം പ്രത്യക്ഷ-
മായിട്ടു ബോദ്ധ്യമായീടുന്ന പൂർണ്ണമാം
ധർമ്മമിതു ശാശ്വതം; വൈഷമ്മ്യ ഹീനവും. 02

*അശ്രദ്ദധാനാഃ പുരുഷാ ധർമസ്യാസ്യ പരന്തപ*
*അപ്രാപ്യ മാം നിവർതന്തേ മൃത്യുസംസാരവർത്മനി ൩*

കേൾക്ക ശത്രുഞ്ജയാ; ഞാൻ ചൊന്നൊരീ ധർമ്മ-
മാകെയവിശ്വസിച്ചീടുന്ന മാനുഷർ
പ്രാപിച്ചിടുന്നതില്ലെന്നിലിന്നായവർ;
വീണ്ടുമെത്തുന്നു സംസാര ദുഃഖങ്ങളിൽ. 03

*മയാ തതമിദം സർവം ജഗദവ്യക്തമൂർതിനാ*
*മത്സ്ഥാനി സർവഭൂതാനി ന ചാഹം തേഷ്വവസ്ഥിതഃ ൪*

അവ്യക്ത രൂപനായി ജഗത്താകയും
വ്യാപിച്ചിടുന്നൊരീയെന്നിലാണീ സർവ്വ-
ഭൂതങ്ങളാകയുൾക്കൊള്ളുന്നതല്ലാതെ
ഞാവക്കുള്ളിലല്ലെന്നു ധരിക്കുക. 04

*ന ച മത്സ്ഥാനി ഭൂതാനി പശ്യ മേ യോഗമൈശ്വരം*
*ഭൂതഭൃന്ന ച ഭൂതസ്ഥോ മമാത്മാ ഭൂതഭാവനഃ ൫*

എന്നങ്ങിരിക്കിലു മീ സർവ്വ ഭൂതങ്ങ-
ളൊന്നുമേ യോഗിയാമെന്നുള്ളിലില്ലടോ.
ഈ ജീവജാലത്തിനുത്ഭവം ഞാനാണ-
തെങ്കിലും പ്രത്യക്ഷനായതിലില്ല ഞാൻ. 05

*യഥാകാശസ്ഥിതോ നിത്യം വായുഃ സർവത്രഗോ മഹാൻ*
*തഥാ സർവാണി ഭൂതാനി മത്സ്ഥാനീത്യുപധാരയ ൬*

എപ്രകാരത്തിലീ വായുവാകാശത്തെ
യുൾക്കൊണ്ടിരിക്കുന്നി-തപ്രകാരത്തിലീ-
സർവ്വ ഭൂതത്തിലും വ്യാപിച്ചിടുന്നൊരീ-
യെന്നെയും കാണാതനുഭവിക്കാമെടൊ. 06

*സർവഭൂതാനി കൗന്തേയ പ്രകൃതിം യാന്തി മാമികാം*
*കൽപക്ഷയേ പുനസ്താനി കൽപാദൗ വിസൃജാമ്യഹം ൭*

കൽപ്പാവസാനമാകുന്നൊരീ പ്രളയത്തി-
ലൂടെയീ സർവ്വ ഭൂതങ്ങളും ഞാനായി-
ടുന്നതാം പ്രകൃതിയെ പ്രാപിച്ചിടും പിന്നെ-
യുത്ഭവിച്ചീടുന്നടുത്ത കല്പത്തിലും. 07

*പ്രകൃതിം സ്വാമവഷ്ടഭ്യ വിസൃജാമി പുനഃ പുനഃ*
*ഭൂതഗ്രാമമിമം കൃത്സ്നമവശം പ്രകൃതേർവശാത് ൮*

ഞാനായിടുന്നൊരീ പ്രകൃതിതൻ ശക്തിത-
ന്നിച്ഛക്കതൊത്തവണ്ണം ജനിച്ചീടുന്നി-
സർവ്വ ഭൂതങ്ങളും; പിന്നെ തിരോഭവി-
ച്ചിട്ടങ്ങതെത്തുന്നതെന്നുള്ളിലർജുന. 08

*ന ച മാം താനി കർമാണി നിബധ്നന്തി ധനഞ്ജയ*
*ഉദാസീനവദാസീനമസക്തം തേഷു കർമസു ൯*

എന്നങ്ങിരിക്കിലും ബന്ധിതനല്ലയീ-
ക്കാണായ കർമ്മത്തിലൊന്നുമേ ഞാനെടോ.
കർമ്മത്തിലൊന്നുമേയാസക്തികൂടാ-
തുദാസീനനായി ഞാൻ മേവുന്നിതെപ്പൊഴും. 09

*മയാധ്യക്ഷേണ പ്രകൃതിഃ സൂയതേ സചരാചരം*
*ഹേതുനാനേന കൗന്തേയ ജഗദ്വിപരിവർതതേ ൧൦*

ഹേ; കുന്തിപുത്രയെൻ മായതൻ ഭാഗമാ-
യീടും ചരാചര പ്രകൃതിയാം വിശ്വത്തെ;
പേർത്തു-പേർത്തിങ്ങനെ സൃഷ്ടിച്ചു സംഹരി-
ച്ചീടുന്നതെന്നുടെ ശക്തികൊണ്ടാണടൊ. 10

*അവജാനന്തി മാം മൂഢാ മാനുഷീം തനുമാശ്രിതം*
*പരം ഭാവമജാനന്തോ മമ ഭൂതമഹേശരം ൧൧*

മൂഢരാം മർത്യരീ സർവ്വ ഭൂതങ്ങള്-
ക്കധിപനായീടുമെൻ പരമമാം സത്യത്തെ -
യുൾക്കൊണ്ടിടാതെയീ മർത്ത്യന്റെ രൂപം-
ധരിച്ചൊരീയെന്നെയും പുച്ഛിപ്പതെപ്പൊഴും. 11

*മോഘാശാ മോഘകർമാണോ മോഘജ്ഞാനാ വിചേതസഃ*
*രാക്ഷസീമാസുരീം ചൈവ പ്രകൃതിം മോഹിനീം ശ്രിതാഃ ൧൨*

ആയതാം മൂഢരോ നിഷ്ഫലജ്ഞാനിയായ്
വ്യർത്ഥകർമ്മങ്ങളിൽ മോഹിതരായിട്ടു
ചിത്തഭ്രമത്തിനാൽ രാക്ഷസചിത്തരായ്
ഭൌതിക സൌഖ്യവും കാംക്ഷിച്ചിടുന്നതും. 12

*മഹാത്മാനസ്തു മാം പാർഥ ദൈവീം പ്രകൃതിമാശ്രിതാഃ*
*ഭജന്ത്യനന്യമനസോ ജ്ഞാത്വാ ഭൂതാദിമവ്യയം ൧൩*

ദിവ്യമായീടുമീ പ്രകൃതിയെയാശ്രയി-
ച്ചീടും മഹാത്മാക്കളാകുന്ന യോഗികൾ
സർവ്വ ഭൂതങ്ങൾക്കു ഹേതുവായീടുന്ന-
ദൃശ്യനാമെന്നെയറിഞ്ഞു സേവിച്ചിടും. 13

*സതതം കീർതയന്തോ മാം യതന്തശ്ച ദൃഢവ്രതാഃ*
*നമസ്യന്തശ്ച മാം ഭക്ത്യാ നിത്യയുക്താ ഉപാസതേ ൧൪*

ദൃഢവൃതത്തോടെയിന്നെജ്ഞങ്ങളാചരി-
ച്ചെപ്പോഴും ഭക്തിയോടെന്നെയും കീർത്തിച്ചു-
പാസിച്ചിടും മഹാത്മാക്കളായീടുന്ന

യോഗി സാഷ്ടാംഗം നമിക്കുന്നിതെന്നെയും. 14

*ജ്ഞാനയജ്ഞേന ചാപ്യന്യേ യജന്തോ മാമുപാസതേ*
*ഏകത്വേന പൃഥക്ത്വേന ബഹുധാ വിശ്വതോമുഖം ൧൫*

ഏകരൂപത്തിലും; ദ്വന്ദ്വഭാവത്തിലും,
വിശ്വമായീടുന്ന രൂപമായിട്ടുമി-
ന്നാരാധിച്ചീടുന്നു: ജ്ഞാനത്തെ കൈവരി-
ച്ചെജ്ഞങ്ങൾ ചെയ്യുന്ന യോഗികളെന്നെയും. 15

*അഹം ക്രതുരഹം യജ്ഞഃ സ്വധാഹമമൗഷധം*
*മന്ത്രോഹമഹമേവാജ്യമഹമഗ്നിരഹം ഹുതം ൧൬*

ക്രിയയായിടുന്നുഞാ-നെജ്ഞവും; കർമ്മവും;
സ്വധയായിടുന്നുഞാ-നൗഷധം ഞാനുമെ!
മന്ത്രമാകുന്നുഞാൻ; നെയ്യായിടുന്നുഞാ-
നഗ്നിയും, ഹോമദ്രവ്യങ്ങളും ഞാനെടൊ. 16

*പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ*
*വേദ്യം പവിത്രം ഓംകാര ഋക് സാമ യജുരേവ ച ൧൭*

ഞാനായിടുന്നീ ജഗത്തിൻ പിതാവതും;
മാതാവ്; രക്ഷകൻ; പിന്നെ പിതാമഹൻ.
'ഓം'കാരമാണുഞാൻ: വേദ്യം; പവിത്രവും:
ഋക്ക്; സാമ-യജുർവേദമാകയും ഞാനെടൊ. 17

*ഗതിർഭർതാ പ്രഭുഃ സാക്ഷീ നിവാസഃ ശരണം സുഹൃത്*
*പ്രഭവഃ പ്രലയഃ സ്ഥാനം നിധാനം ബീജമവ്യയം ൧൮*

ഗതിയും; പ്രഭുവും; ഭരിക്കുന്നവൻ; സാക്ഷി:
പിന്നെ വാസസ്ഥല-മാശ്രയം; മിത്രവും:
ഉൽപ്പത്തി; പ്രളയമീസ്ഥാനം; നിധാനവും:
മൂലമാകുന്നൊരീ ബീജവും ഞാനെടൊ. 18

*തപാമ്യഹമഹം വർഷം നിഗൃഹ്ണാമ്യുത്സൃജാമി ച*
*അമൃതം ചൈവ മൃത്യുശ്ച സദസച്ചാഹമർജുന ൧൯*

ഞാൻ തപിച്ചീടുന്നു; വർഷിച്ചിടുന്നുഞാ-
നായതില്ലാതെയാക്കുന്നതും ഞാനെടൊ.
മൃത്യുവാകുന്നുഞാനമൃതവും ഞാനുമെ:
ജഡവുമാത്മാവതും ഞാൻതന്നെയാണടൊ. 19

*ത്രൈവിദ്യാ മാം സോമപാഃ പൂതപാപാ യജ്ഞൈരിഷ്ട്വാ സ്വർഗതിം*
*പ്രാർഥയന്തേ*

*തേ പുണ്യമാസാദ്യ സുരേന്ദ്രലോകമശ്നന്തി ദിവ്യാന്ദിവി ദേവഭോഗാൻ ൨൦*

മൂന്നുവേദങ്ങളുമാലപിച്ചീ പാപ-
മുക്തനായ്; സ്വർഗ്ഗസൗഖ്യത്തെയർത്ഥിച്ചുകൊ-
ണ്ടെജ്ഞങ്ങൾ ചെയ്തതിൻ ശിഷ്ടമായീടുന്ന:
സോമരസം കുടിച്ചിട്ടിന്നു പൂജിച്ചി-
ടുന്നവർ പൂജിപ്പതെന്നെയുമായവ-
രെത്തുന്നതുണ്ടടൊ; ദേവലോകത്തിലും. 20

*തേ തം ഭുക്ത്വാ സ്വർഗലോകം വിശാലം ക്ഷീണേ പുണ്യേ മർത്യലോകം വിശന്തി*
*ഏവം ത്രയീധർമമനുപ്രപന്നാ ഗതാഗതം കാമകാമാ ലഭന്തേ ൨൧*

വേദധർമ്മങ്ങളെ ഭോഗേച്ഛയോടുപാ-
സിപ്പവർക്കണെടൊ ജനന-മരണങ്ങളും.
ആയവർ സ്വർഗസൗഖ്യം ഭുജിച്ചിട്ടുതൻ
പുണ്യങ്ങളറ്റുവീഴുന്നെടൊ ഭൂമിയിൽ. 21

*അനന്യാശ്ചിന്തയന്തോ മാം യേ ജനാഃ പര്യുപാസതേ*
*തേഷാം നിത്യാഭിയുക്താനാം യോഗക്ഷേമം വഹാമ്യഹം ൨൨*

എന്നെയല്ലതെയിന്നൊന്നിലും ചിന്തയി-
ല്ലാതെയെല്ലായ്പ്പോഴുമെന്നെ ഭജിക്കുന്ന
നിത്യാഭിയുക്തരാം യോഗിതൻ ക്ഷേമത്തെ-
യുൾക്കൊണ്ടിടുന്നതും ഞാൻതന്നെയാണടൊ. 22

*യേപ്യന്യദേവതാഭക്താ യജന്തേ ശ്രദ്ധയാന്വിതാഃ*
*തേപി മാമേവ കൗന്തേയ യജന്ത്യവിധിപൂർവകം ൨൩*

അന്യരായിട്ടുള്ള ദേവകൾക്കായിട്ടു-
ഭക്തിവിശ്വാസത്തൊടർച്ചിടുന്നതാം
മാനുഷർ പൂജിച്ചിടുന്നതീയെന്നെയാ-
ണെങ്കിലും; വിധിപോലെയല്ലവർത്തിപ്പതും. 23

*അഹം ഹി സർവയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച*
*ന തു മാമഭിജാനന്തി തത്ത്വേനാതശ്ച്യവന്തി തേ ൨൪*

സർവ്വയജ്ഞത്തിനും ഭോക്താവുമിന്നതിൻ
നാഥനായ് മേവിനിൽക്കുന്നതും ഞാനെടൊ.
എന്നിട്ടുമെന്നെയും വേണ്ടപോലുൾക്കൊണ്ടി-
ടാത്തവർക്കെപ്പൊഴും വീഴ്ചയുണ്ടായിടും. 24

*യാന്തി ദേവവ്രതാ ദേവാൻപിതൃന്യാന്തി പിതൃവ്രതാഃ*
*ഭൂതാനി യാന്തി ഭൂതേജ്യാ യാന്തി മദ്യാജിനോപി മാം ൨൫*

ദേവവ്യതന്മാരിതെത്തുന്നു ദേവനിൽ;
ഭൂതമായ്ത്തീരുന്നതിന്റെയുപാസകർ.
പിതൃലോകമെത്തുന്നതിന്നെസേവിപ്പവ-
രെന്നിലേക്കെത്തുന്നിതെന്നെ ഭജിപ്പവർ. 25

*പത്രം പുഷ്പം ഫലം തോയം യോ മേ ഭക്ത്യാ പ്രയച്ഛതി*
*തദഹം ഭക്ത്യുപഹൃതമശ്നാമി പ്രയതാത്മനഃ ൨൬*

ശുദ്ധമാം ഭക്തിയോടെന്നെ ഭജിച്ചുകൊ-
ണ്ടർപ്പിച്ചിടും നല്ല പൂക്കൾ; പഴങ്ങളോ;
പത്രമോ; വെള്ളമോയെന്തുമായ്ക്കൊള്ളട്ട-
തൊക്കെയും സ്വീകരിച്ചീടുന്നതുണ്ടുഞാൻ. 26

*യത്കരോഷി യദശ്നാസി യജ്ജുഹോഷി ദദാസി യത്*
*യത്തപസ്യസി കൗന്തേയ തത്കുരുഷ്വ മദർപണം ൨൭*

നിന്റെയീകർമ്മവും, നിന്റെയാഹാരവും;
നിന്റെദാനങ്ങളും, ഹോമദ്രവ്യങ്ങളും:
നീയനുഷ്ഠിക്കും തപസ്സുകളാകയു-
മെന്നിലേക്കർപ്പിച്ചുകൊള്ളെന്റെയർജുന. 27

*ശുഭാശുഭഫലൈരേവം മോക്ഷ്യസേ കർമബന്ധനൈഃ*
*സന്ന്യാസയോഗയുക്താത്മാ വിമുക്തോ മാമുപൈഷ്യസി ൨൮*

ഇപ്രകാരം കർമ്മബന്ധത്തിനാലുദി-
ച്ചീടും ശുഭാശുഭകർമ്മഫലം വെടി-
ഞ്ഞിട്ടു നീ സന്യാസയോഗിയായീടുകിൽ
പ്രാപിച്ചിടുന്നുണ്ടതെന്നെയുമർജുന. 28

*സമോഹം സർവഭൂതേഷു ന മേ ദ്വേഷ്യോസ്തി ന പ്രിയഃ*
*യേ ഭജന്തി തു മാം ഭക്ത്യാ മയി തേ തേഷു ചാപ്യഹം ൨൯*

സമനായിടുന്നുഞാൻ സർവ്വഭൂതങ്ങൾക്കു;
മില്ലെനിക്കപ്രിയ-പ്രിയവുമില്ലാരിലും.
എങ്കിലിന്നെന്നെയും ഭക്തിയോടെ ഭജി-
ച്ചീടുന്നവർക്കുള്ളിലുണ്ടവരെന്നിലും. 29

*അപി ചേത്സുദുരാചാരോ ഭജതേ മാമനന്യഭാക്*
*സാധുരേവ സ മന്തവ്യഃ സമ്യഗ്വ്യവസിതോ ഹി സഃ ൩൦*

ദുഷ്കർമ്മമാചരിച്ചുള്ളവനെങ്കിലും
ഭക്തിയോടിന്നു മറ്റൊന്നിലും കാംക്ഷയി-
ല്ലാതെയീയെന്നിലും വിശ്വാസമർപ്പി-
ച്ചിടുന്നവൻ 'സാധു'വാണെന്നു ധരിക്കുക. 30

*ക്ഷിപ്രം ഭവതി ധർമാത്മാ ശശ്വച്ഛാന്തിം നിഗച്ഛതി*
*കൗന്തേയ പ്രതിജാനീഹി ന മേ ഭക്തഃ പ്രണശ്യതി ൩൧*

ആയതാം ധർമ്മാത്മനെത്രയും ശീഘ്രമായ്
ശാശ്വതശാന്തിയെ പ്രാപിച്ചിടുന്നിതും.
ഹേ; കുന്തിപുത്രയുത്ഘോഷിക്കുകിന്നുനീ
നാശം ഭവിക്കുന്നതില്ലെന്റെ ഭക്തന്. 31

*മാം ഹി പാർഥ വ്യപാശ്രിത്യ യേപി സ്യുഃ പാപയോനയഃ*
*സ്ത്രിയോ വൈശ്യാസ്തഥാ ശൂദ്രാസ്തേപി യാന്തി പരാം ഗതിം ൩൨*

അല്ലയോ പാർത്ഥയിന്നെന്നെയുമാശ്രയി-
ച്ചീടുന്ന സ്ത്രീ; ശൂദ്ര-വൈശ്യരും പിന്നെയീ
നീചമായിട്ടുള്ള യോനിജരാകയും
പ്രാപിച്ചിടുന്നെടൊ; പരമമാം ഗതിയതും. 32

*കിം പുനർബ്രഹ്മണാഃ പുണ്യാ ഭക്താ രാജർഷയസ്തഥാ*
*അനിത്യമസുഖം ലോകമിമം പ്രാപ്യ ഭജസ്വ മാം ൩൩*

പിന്നെയീ ബ്രാഹ്മണർ; ഭക്ത-രാജർഷിമാർ-
തൻഗതി ചോല്ലേണ്ടതായുള്ളതില്ലമേ.
ആയതുകൊണ്ടീയനിത്യമാം ദുഃഖാർണ്ണ-
വത്തിലെ മർത്ത്യർ ഭജിച്ചീടുകെന്നെയും. 33

*മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു*
*മാമേവൈഷ്യസി യുക്ത്വൈവമാത്മാനം മത്പരായണഃ ൩൪*

എൻഭക്തനായി നീയെന്നിൽ മനസ്സുവ-
ച്ചെന്നെയാരാധിച്ചിതെന്നെ നമിക്കുക.
ഇപ്രകാരം പൂർണ്ണമായിട്ടു നിന്നെയി-
ന്നെന്നിലേക്കാകുകിൽ പ്രാപിപ്പിതെന്നെയും. 34

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*രാജവിദ്യാരാജഗുഹ്യയോഗോ നാമ നവമോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ 'രാജവിദ്യാരജഗുഹ്യയോഗം' എന്നപേരിലുള്ള ഒൻപതാം അദ്ധ്യായം സമാപ്തം.

x x x

### അദ്ധ്യായം - പത്ത്

## വിഭൂതിയോഗം

*ശ്രീഭഗവാനുവാച*
*ഭൂയ ഏവ മഹാബാഹോ ശൃണു മേ പരമം വചഃ*
*യത്തേഹം പ്രീയമാണായ വക്ഷ്യാമി ഹിതകാമ്യയാ ൧*

**ഭഗവാൻ കൃഷ്ണൻപറഞ്ഞു;**
കേൾക്കവീണ്ടും മഹാബാഹു ഞാൻ നിൻ ഹിതം
കാംക്ഷിച്ചു ചൊല്ലുമുത്കൃഷ്ഠമാം വാക്കുക-
ളെത്രയും പരമമാകുന്നൊരീ ജ്ഞാനങ്ങ-
ളാകെ ഗ്രഹിക്കെന്റെ പാർത്ഥനാമർജ്ജുന! 01
*ന മേ വിദുഃ സുരഗണാഃ പ്രഭവം ന മഹർഷയഃ*
*അഹമാദിർഹി ദേവാനാം മഹർഷീണാം ച സർവശഃ ൨*

അറിയുന്നതില്ലെൻ വിഭൂതിയുൽപത്തികൾ
ദേവകൾക്കും; പിന്നെ ഋഷികൾക്കുമൊന്നുമെ!
അറിവില്ലവർക്കുഞാനായവർക്കാകയു-
മാദിയായീടുന്നതെന്നുള്ള സത്യവും. 02
*യോ മാമജമനാദിം ച വേത്തി ലോകമഹേശ്വരം*
*അസമ്മൂഢഃ സ മർത്യേഷു സർവപാപൈഃ പ്രമുച്യതേ ൩*

ആരിന്നിതെന്നെ 'യജനനനാദി'യാം
ലോകമഹേശ്വരനെന്നറിഞ്ഞീടുന്നി-
തായതാം മാനുഷർ വ്യാമോഹമുക്തരായ്
സർവ്വ പാപങ്ങളറ്റീടുന്നറിയുക. 03
*ബുദ്ധിർജ്ഞാനമസമ്മോഹഃ ക്ഷമാ സത്യം ദമഃ ശമഃ*
*സുഖം ദുഃഖം ഭവോഭാവോ ഭയം ചാഭയമേവ ച ൪*

ബുദ്ധി; ജ്ഞാനം പിന്നെ സംശയം; ക്ഷമയുമീ-
സത്യവും പിന്നെ നിന്നിന്ദ്രിയ; ചിത്തങ്ങൾ;

തന്റെ സംയമനവും; സുഖ-ദുഃഖമാകയും;
ജനനമരണങ്ങൾ; ഭയം പിന്നെ നിർഭയം; 04

*അഹിംസാ സമതാ തുഷ്ടിസ്തപോ ദാനം യശോയശഃ*
*ഭവന്തി ഭാവാ ഭൂതാനാം മത്ത ഏവ പൃഥഗ്വിധാഃ ൫*

ഹിംസയില്ലായ്മയു-മൊന്നെന്ന ബോധവും;
തൃപ്തിയും; ദാന-മപകീർത്തിയും കീർത്തിയും
പിന്നെത്തപസ്സുമെന്നുള്ളതായീടുന്ന
ജീവിതൻ ഭാവഭേദങ്ങളെൻ സൃഷ്ടിയും. 05

*മഹർഷയഃ സപ്ത പൂർവേ ചത്വാരോ മനവസ്തഥാ*
*മദ്ഭാവാ മാനസാ ജാതാ യേഷാം ലോക ഇമാഃ പ്രജാഃ ൬*

സപ്തർഷികൾ, പിന്നവർക്കുമുൻപുള്ളതാം
നാലുമഹർഷിമാർ, പിന്നെ മനുക്കളു-
മെന്റെതായീടും മനസ്സിൽനിന്നുണ്ടായ-
താണവർ മർത്ത്യന്റെ പൂർവ്വപിതാമഹർ. 06

*ഏതാം വിഭൂതിം യോഗം ച മമ യോ വേത്തി തത്ത്വതഃ*
*സോവികൽപേന യോഗേന യുജ്യതേ നാത്ര സംശയഃ ൭*

എന്റെയീ യോഗ വിഭൂതിതൻ ശക്തിയെ
വേണ്ടപോലുൾക്കൊണ്ടിടുന്നതാം മാനുഷർ
സംശുദ്ധമാകുന്ന ഭക്തിയുത സേവയിൽ
വ്യാപരിച്ചീടുന്നസംശയമർജ്ജുന! 07.

*അഹം സർവസ്യ പ്രഭവോ മത്തഃ സർവം പ്രവർതതേ*
*ഇതി മത്വാ ഭജന്തേ മാം ബുധാ ഭാവസമന്വിതാഃ ൮*

സർവ്വ ജഗത്തിന്നുമുൽപ്പത്തി ഞാനെന്നു-
മെന്നിൽനിന്നുണ്ടായിടുന്നതീ സർവ്വമെ-
ന്നുള്ളതറിഞ്ഞിടും ബുദ്ധിമത്തായുള്ള
മാനുഷർ ശ്രദ്ധയോടെന്നെ ഭജിച്ചിടും. 08

*മച്ചിത്താ മദ്ഗതപ്രാണാ ബോധയന്തഃ പരസ്പരം*
*കഥയന്തശ്ച മാം നിത്യം തുഷ്യന്തി ച രമന്തി ച ൯*

നിൻ മനസ്സെന്നിലേക്കാക്കി നിൻ പ്രാണനി-
ന്നെന്നിൽ സമർപ്പിച്ചിതെന്റെ സത്യത്തിലുദ്-
ബോധനായന്യോന്യമെന്റെ സങ്കീർത്തന-
മാലപിച്ചാനന്ദ സംതൃപ്തി നേടുക. 09.

*തേഷാം സതതയുക്താനാം ഭജതാം പ്രീതിപൂർവകം*
*ദദാമി ബുദ്ധിയോഗം തം യേന മാമുപയാന്തി തേ ൰*

സർവ്വത്രമാത്ര സംപ്രീതിയോടെന്നെ-
ഭജിച്ചു പൂജിക്കുന്ന മർത്ത്യന്നു നൽകുന്ന-
തുണ്ടുഞാനെന്നിലേക്കെത്തുവാനുള്ളതാം
മാർഗ്ഗമായീടുന്ന ബുദ്ധിയോഗത്തിനെ. 10

*തേഷാമേവാനുകമ്പാർഥമഹമജ്ഞാനജം തമഃ*
*നാശയാമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ ൧൧*

ആയുള്ള മർത്യരിലനുകമ്പയോടിന്നവര്-
ക്കുള്ളിലുള്ളാത്മഭാവത്തിലുള്ളെന്റെയീ
പ്രജ്വലിക്കുന്നതാം ജ്ഞാനദീപത്തിനാ-
ലജ്ഞാനമാകും തമസ്സിനെ വെന്നിടും. 11.

***അർജുന ഉവാച***

*പരം ബ്രഹ്മ പരം ധാമ പവിത്രം പരമം ഭവാൻ*
*പുരുഷം ശാശ്വതം ദിവ്യമാദിദേവമജം വിഭും ൧൨*
*ആഹുസ്ത്വാമൃഷയഃ സർവേ ദേവർഷിർനാരദസ്തഥാ*
*അസിതോ ദേവലോ വ്യാസഃ സ്വയം ചൈവ ബ്രവീഷി മേ ൧൩*

**അർജുനൻ പറഞ്ഞു:**

പരമ പവിത്രമീ പരമമാം ധാമം;
പരബ്രഹ്മമാകുന്നതും ഭവാനല്ലയോ?
പൂരുഷ-നാദിദേവൻ; ഭവാനജനനും;
സർവ്വോത്തമൻതന്നെയങ്ങന്നു ചൊല്ലുന്നി- 12.

ദേവർഷി നാരദൻ; ദേവലൻ പിന്നെയീ
വ്യാസനസിതൻ തുടർന്നുള്ളതാം ഋഷികളുദ്-
ഘോഷിച്ച വാക്യങ്ങളാകയും കേൾക്കുമാ-
റാകുന്നതുണ്ടുനിൻ വാക്കിലും കേശവാ. 13.

*സർവമേതദൃതം മന്യേ യന്മാം വദസി കേശവ*
*ന ഹി തേ ഭഗവന്വ്യക്തിം വിദുർദേവാ ന ദാനവാഃ ൧൪*

അല്ലയോ കേശവാ നീ ചൊന്നതാകയും
സത്യമെന്നുൾക്കൊണ്ടിടുന്നതുണ്ടിന്നു ഞാൻ.
ആയതാം സത്യത്തെയുൾക്കൊണ്ടിടുന്നതി-
ല്ലീദേവ; ദാനവരൊന്നുമേ മാധവാ. 14.

*സ്വയമേവാത്മനാത്മാനം വേത്ഥ ത്വം പുരുഷോത്തമ*
*ഭൂതഭാവന ഭൂതേശ ദേവദേവ ജഗത്പതേ ൧൫*

സർവ്വ ഭൂതങ്ങൾക്കുമുൽപ്പത്തി പിന്നെയീ-
ദേവർക്കു ദേവനായീടും ജഗൽപതേ-
യങ്ങുതന്നന്തരാത്മാവിനാലങ്ങയെ-
യറിയുന്നതങ്ങയ്ക്കു കേവലം കേശവാ. 15.

*വക്തുമർഹസ്യശേഷേണ ദിവ്യാ ഹ്യാത്മവിഭൂതയഃ*
*യാഭിർവിഭൂതിഭിർലോകാനിമാംസ്ത്വം വ്യാപ്യ തിഷ്ഠസി ൧൬*

ഭൂലോകമാകയും വ്യാപിച്ചിടുന്നൊരീ
ഭഗവാന്റനേകമായീടും വിഭൂതികൾ:
ആയതാം ദിവ്യമാമാത്മവിഭൂതിക-
ളാകയും ചൊല്ലിത്തരേണമേ മാധവാ. 16.

*കഥം വിദ്യാമഹം യോഗിംസ്ത്വാം സദാ പരിചിന്തയൻ*
*കേഷു കേഷു ച ഭാവേഷു ചിന്ത്യോസി ഭഗവന്മയാ ൧൭*

അല്ലയോ യോഗേശയെപ്രകാരത്തിലാ-
ണെപ്പോഴുമങ്ങയെ ഞാനറിഞ്ഞീടുക?
ഹേ; പുരുഷോത്തമാ-യേതുഭാവത്തിലി-
ന്നേതുരൂപത്തിലാണോർക്കേണ്ടതങ്ങയെ? 17.

*വിസ്തരേണാത്മനോ യോഗം വിഭൂതിം ച ജനാർദന*
*ഭൂയഃ കഥയ തൃപ്തിർഹി ശൃണ്വതോ നാസ്തി മേമൃതം ൧൮*

അങ്ങുതൻ യോഗ-വിഭൂതികളാകയും
വിസ്തരിച്ചെന്നോടു ചൊല്ലൂ ജനാർദ്ദന.
ഭഗവാന്റെയമൃതമായീടുന്ന വചനങ്ങ-
ളെത്രകേട്ടാലുമേ തൃപ്തിയുണ്ടായിടാ! 18.

***ശ്രീഭഗവാനുവച***

*ഹന്ത തേ കഥയിഷ്യാമി ദിവ്യാ ഹ്യാത്മവിഭൂതയഃ*
*പ്രാധാന്യതഃ കുരുശ്രേഷ്ഠ നാസ്ത്യന്തോ വിസ്തരസ്യ മേ ൧൯*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**

ഹേ; കുരുശ്രേഷ്ഠനാമർജുനാ ദിവ്യങ്ങ-
ളാകുമെന്നാത്മവിഭൂതിയിൽ മുഖ്യമാ-
യീടുന്നതൊക്കെ ഞാൻ ചൊല്ലിത്തരാമതോ-
വിസ്തരിച്ചാലിന്നനന്തമാകുന്നതും. 19.

*അഹമാത്മാ ഗുഡാകേശ സർവഭൂതാശയസ്ഥിതഃ*
*അഹമാദിശ്ച മധ്യം ച ഭൂതാനാമന്ത ഏവ ച ൨൦*

അജ്ഞാനമായിടും നിദ്രാതമസ്സിനെ
നിഗ്രഹിച്ചീടുന്നൊരജ്ജുനാ; സർവ്വഭൂ-

തത്തിന്റെയുള്ളിലുള്ളാത്മാവതും പിന്നെ-
യായതിന്റാദിമദ്ധ്യാന്തവും ഞാനെടൊ! 20.

*ആദിത്യാനാമഹം വിഷ്ണുർജ്യോതിഷാം രവിരംശുമാൻ*
*മരീചിർമരുതാമസ്മി നക്ഷത്രാണാമഹം ശശീ ൨൧*

ആദിത്യരിൽ മുഖ്യനാകുന്ന വിഷ്ണു ഞാൻ;
ജ്യോതിർഗണത്തിലെ സൂര്യജ്യോതിസ്സു ഞാൻ.
മരുത്തുക്കളിൽ ഞാൻ മരീചിയായീടുന്നു;
നക്ഷത്രജാലങ്ങളിൽ ചന്ദ്രനാണുഞാൻ. 21.

*വേദാനാം സാമവേദോസ്മി ദേവാനാമസ്മി വാസവഃ*
*ഇന്ദ്രിയാണാം മനശ്ചാസ്മി ഭൂതാനാമസ്മി ചേതനാ ൨൨*

വേദങ്ങളിൽ നല്ല സാമമാകുന്നു ഞാൻ:
ദേവരിൽ രാജനാം ഇന്ദ്രനും ഞാനെടൊ.
മനസ്സായിടുന്നു ഞാനിനിന്ദ്രിയം തങ്ങളിൽ;
ഭൂതങ്ങളിൽ നല്ല ചൈതന്യമാണടൊ. 22.

*രുദ്രാണാം ശങ്കരശ്ചാസ്മി വിത്തേശോ യക്ഷരക്ഷസാം*
*വസൂനാം പാവകശ്ചാസ്മി മേരുഃ ശിഖരിണാമഹം ൨൩*

പതിനൊന്നു രുദ്രരിൽ ശങ്കരൻ തന്നെഞാ-
നെക്ഷ-രക്ഷോവർഗ്ഗ രാജൻ കുബേരനും.
അഷ്ടവസുക്കളിലഗ്നിയാകുന്നു ഞാ-
നായിടുന്നൂ മഹാമേരു ശൈലങ്ങളിൽ. 23.

*പുരോധസാം ച മുഖ്യം മാം വിദ്ധി പാർഥ ബൃഹസ്പതിം*
*സേനാനീനാമഹം സ്കന്ദഃ സരസാമസ്മി സാഗരഃ ൨൪*

അറികനീ ഞാനായിടുന്നൂ പുരോഹിത-
ശ്രേഷ്ഠരിൽ മുഖ്യനായീടും ബൃഹസ്പതി.
സേനാനി വീരരിൽ കാർത്തികേയന്നും; സ-
രസ്സിലീ സാഗരം തന്നെയും ഞാനെടൊ. 24.

*മഹർഷീണാം ഭൃഗുരഹം ഗിരാമസ്മ്യേകമക്ഷരം*
*യജ്ഞാനാം ജപയജ്ഞോസ്മി സ്ഥാവരാണാം ഹിമാലയഃ ൨൫*

മഹർഷി മുഖ്യൻ ഭൃഗുവാകുന്നതുണ്ടു ഞാ-
നായിടു'ന്നോം'കാരമാകുമേകാക്ഷരം!
യജ്ഞത്തിലുത്തമം ജപയജ്ഞമാണുഞാന്;
പർവ്വതസാനുവിൽ ഹൈമവാൻ ഞാനെടൊ. 25.

*അശ്വത്ഥഃ സർവവൃക്ഷാണാം ദേവർഷീണാം ച നാരദഃ*
*ഗന്ധർവാണാം ചിത്രരഥഃ സിദ്ധാനാം കപിലോ മുനിഃ ൨൬*

വൃക്ഷത്തിലെത്രയും നല്ലോരരയാലതും-
ദേവർഷി നാരദൻതന്നെയും ഞാനെടൊ.
ഗന്ധർവ്വരിൽ ചിത്രരഥനായിടുന്നു ഞാൻ;
സിദ്ധരിൽ സിദ്ധനാം കപിലനും ഞാനെടൊ.   26.

*ഉച്ചൈഃശ്രവസമശ്വാനാം വിദ്ധി മാമമൃതോദ്ഭവം*
*ഐരാവതം ഗജേന്ദ്രാണാം നരാണാം ച നരാധിപം ൨൭*

അശ്വങ്ങളിൽ; നല്ലോരമൃതത്തിനൊപ്പമു-
ണ്ടായതാ'മുച്ചൈശ്രവസ്സും' ഗജേന്ദ്രരിൽ
ഐരാവതം പിന്നെ മാനുഷർ തന്നുടെ-
രാജനായ് മേവിനിൽക്കുന്നതും ഞാനെടൊ.   27.

*ആയുധാനാമഹം വജ്രം ധേനൂനാമസ്മി കാമധുക്*
*പ്രജനശ്ചാസ്മി കന്ദർപഃ സർപാണാമസ്മി വാസുകിഃ ൨൮*

ആയുധത്തിൽ നല്ല വജ്രായുദ്ധം പിന്നെ
ധേനുക്കളിൽ കാമധേനുവാകുന്നു ഞാൻ.
പ്രജതന്റെയുല്പത്തി ഹേതുവാം കന്ദർപ്പ-
നാകുന്നു ഞാൻ സർപ്പ രാജനാം വാസുകി.   28.

*അനന്തശ്ചാസ്മി നാഗാനാം വരുണോ യാദസാമഹം*
*പിതൃണാമര്യമാ ചാസ്മി യമഃ സംയമതാമഹം ൨൯*

നാഗങ്ങളിൽ നല്ലനന്തനാകുന്നു ഞാൻ
ജലദേവമുഖ്യനാം വരുണനും ഞാനെടൊ.
പിതൃക്കളിലാര്യമാവാകുന്നതുണ്ടുഞാൻ
ശിക്ഷകന്മാരിലെ മൃത്യുവും ഞാനെടൊ.   29.

*പ്രഹ്ലാദശ്ചാസ്മി ദൈത്യാനാം കാലഃ കലയതാമഹം*
*മൃഗാണാം ച മൃഗേന്ദ്രോഹം വൈനതേയശ്ച പക്ഷിണാം ൩൦*

ഭക്തരിലുത്തമൻ പ്രഹ്ലാദനാണുഞാൻ:
കീഴ്പ്പെടുത്തുന്നതിൽ കാലവും ഞാനെടൊ.
മൃഗരാജനായിടും സിംഹമാകുന്നു ഞാൻ;
പക്ഷിവർഗ്ഗത്തിന്റെയിന്ദ്രനാം ഗരുഡനും.   30.

*പവനഃ പവതാമസ്മി രാമഃ ശസ്ത്രഭൃതാമഹം*
*ഝഷാണാം മകരശ്ചാസ്മി സ്രോതസാമസ്മി ജാഹ്നവീ ൩൧*

വൃത്തിയായ് ശുദ്ധീകരിക്കുന്ന കാറ്റുഞാ-
നായുധധാരിയിൽ മുമ്പനാം രാമനും.

മത്സ്യത്തിൽ വമ്പനാം സ്രാവായിടുന്നു ഞാൻ;
നദികളിൽ ഗംഗയാകുന്നതും ഞാനെടൊ. 31.

സർഗാണാമാദിരന്തശ്ച മധ്യം ചൈവാഹമർജുന
അധ്യാത്മവിദ്യാ വിദ്യാനാം വാദഃ പ്രവദതാമഹം ൩൨

സൃഷ്ടികൾ തന്നാദിമദ്ധ്യാന്തമാണുഞാൻ;
വിദ്യയിൽ നല്ലതാ'മദ്ധ്യാത്മ' വിദ്യയും.
ആകുന്നതുണ്ടുഞാൻ വാദികൾ തന്നുടെ
വാദമായീടുന്നതുണ്ടു ഹേ-യർജ്ജുന. 32.

*അക്ഷരാണാമകാരോസ്മി ദ്വന്ദ്വഃ സാമാസികസ്യ ച*
*അഹമേവാക്ഷയഃ കാലോ ധാതാഹം വിശ്വതോമുഖഃ ൩൩*

അക്ഷരത്തിന്റാ'ദ്യകാ'രമാകുന്നു ഞാ-
നായിടുന്നൂ ദ്വന്ദ്വമാകും സമാസവും.
അനന്തമാകുന്നൊരീ കാലവും ഞാൻതന്നെ-
യാണുഞാൻ 'ബ്രഹ്മാവു' സൃഷ്ടികർത്താക്കളിൽ. 33.

*മൃത്യുഃ സർവഹരശ്ചാഹമുദ്ഭവശ്ച ഭവിഷ്യതാം*
*കീർതിഃ ശ്രീർവാക്ച നാരീണാം സ്മൃതിർമേധാ ധൃതിഃ ക്ഷമാ ൩൪*

സർവ്വ സംഹാരനാം മൃത്യുവും പിന്നെയു-
ണ്ടാകുന്നതിന്റെ'യുല്പത്തി'യാകുന്നു ഞാൻ.
നാരിതൻ കീർത്തി-ഐശ്വര്യവും; ഭാഷണം;
ബുദ്ധി; ധൈര്യം; ക്ഷമ-യോർമ്മയും ഞാനെടൊ. 34.

*ബൃഹത്സാമ തഥാ സാംനാം ഗായത്രീ ഛന്ദസാമഹം*
*മാസാനാം മാർഗശീർഷോഹമൃതൂനാം കുസുമാകരഃ ൩൫*

സാമവേദത്തിൽ 'ബൃഹത്സാമ'വും പിന്നെ
ഛന്ദസ്സിൽ നല്ല 'ഗായത്രി'യാകുന്നു ഞാൻ.
മാസങ്ങളിൽ ആദ്യ'മേട'മാകുന്നു ഞാ-
നാകുന്നതുണ്ടീ വസന്തം ഋതുക്കളിൽ. 35.

*ദ്യൂതം ഛലയതാമസ്മി തേജസ്തേജസ്വിനാമഹം*
*ജയോസ്മി വ്യവസായോസ്മി സത്ത്വം സത്ത്വവതാമഹം ൩൬*

വഞ്ചകൻതന്റെ ചൂതാട്ടമാകുന്നു ഞാൻ;
തേജസ്വി തന്റെ തേജസ്സതും ഞാനെടൊ.
വിജയികൾ തന്റെയീയുദ്യമം ഞാനാണു-
സത്ത്വവാന്മാരുടെ സത്ത്വവും ഞാനെടൊ. 36.

*വൃഷ്ണീനാം വാസുദേവോസ്മി പാണ്ഡവാനാം ധനഞ്ജയഃ*
*മുനീനാമപ്യഹം വ്യാസഃ കവീനാമുശനാ കവിഃ ൩൭*

വൃഷ്ണികളിൽ വാസുദേവനാകുന്നു ഞാൻ:
പാണ്ഡവന്മാരിൽ ധനഞ്ജയൻ ഞാനെടൊ.
മുനികളിൽ പണ്ഡിതൻ വ്യാസനാകുന്നു ഞാൻ;
ചിന്തകന്മാരിലെ ശുക്രനും ഞാനെടൊ. 37.

*ദണ്ഡോ ദമയതാമസ്മി നീതിരസ്മി ജിഗീഷതാം*
*മൌനം ചൈവാസ്മി ഗുഹ്യാനാം ജ്ഞാനം ജ്ഞാനവതാമഹം ൩൮*

ദമനകർത്താക്കൾതൻ ദണ്ഡനം ഞാനാണു-
വിജയേച്ഛുവിന്റെയീ നീതിയും ഞാനെടൊ.
ഗുഹ്യമായീടുന്നതിൽ മൗനമാണുഞാൻ;
ജ്ഞാനികൾ തന്റെയീ ജ്ഞാനവും ഞാനെടൊ. 38.

*യച്ചാപി സർവഭൂതാനാം ബീജം തദഹമർജുന*
*ന തദസ്തി വിനാ യത്സ്യാന്മയാ ഭൂതം ചരാചരം ൩൯*

കേൾക്കനീയർജുനാ; സർവ്വഭൂതങ്ങൾക്കു-
മാദിയാകുന്നൊരീ ബീജമാകുന്നു ഞാൻ.
എന്നോടുകൂടാതെയുണ്ടായിടുന്നതി-
ല്ലിന്നീ ചരാചരഭൂതങ്ങളൊന്നുമെ. 39.

*നാന്തോസ്തി മമ ദിവ്യാനാം വിഭൂതീനാം പരന്തപ*
*ഏഷ തൂദ്ദേശതഃ പ്രോക്തോ വിഭൂതേർവിസ്തരോ മയാ ൪൦*

ശത്രുസംഹാരിയാമർജുനായെന്റെയീ-
ദിവ്യമായീടും വിഭൂതിയനന്തവും.
ഞാനിപ്പോൾ ചൊന്ന വിഭൂതികളായതിൻ
സംക്ഷിപ്തമാത്രമാണെന്നറിഞ്ഞീടുക. 40.

*യദ്യദ്വിഭൂതിമത്സത്ത്വം ശ്രീമദൂർജിതമേവ വാ*
*തത്തദേവാവഗച്ഛ ത്വം മമ തേജോംശസംഭവം ൪൧*

ഏതേതുസൃഷ്ടിയിൽ ദർശ്ശിപ്പതുണ്ടീ-
വിഭൂതി-ഐശ്വര്യം; കരുത്തുസൌന്ദര്യവും;
ആയതാമൊക്കെയുണ്ടായതിന്നെന്റെയീ
തേജസ്സിന്റംശത്തിനാലെന്നറിയുക. 41.

*അഥവാ ബഹുനൈതേന കിം ജ്ഞാതേന തവാർജുന*
*വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത് ൪൨*

ഹേ; പാർത്ഥയല്ലങ്കിലിന്നു നീയെന്തിനാ-
യിക്കഥ; വിസ്തരിച്ചിപ്പോൾ ഗ്രഹിക്കണം?

ഈ ജഗത്താകയും വ്യാപിച്ചതിന്നെയും
താങ്ങിനിർത്തുന്നതെന്നംശമാകുന്നെടൊ. 42.

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം യോഗശാസ്ത്രേ*
*ശ്രീകൃഷ്ണാർജുന സംവാദേ വിഭൂതിയോഗോ നാമ ദശമോദ്ധ്യായഃ സമാപ്തഃ*

മലയാളഗീതയിലെ വിഭൂതിയോഗം എന്നപേരിലുള്ള
പത്താം അദ്ധ്യായം ഇപ്രകാരം സമാപിക്കുന്നു.

x x x

### അദ്ധ്യായം - പതിനൊന്ന്

## വിശ്വരൂപദർശ്ശനയോഗം

***അർജുന ഉവാച***

*മദനുഗ്രഹായ പരമം ഗുഹ്യമധ്യാത്മസംജ്ഞിതം*
*യത്ത്വയോക്തം വചസ്തേന മോഹോയം വിഗതോ മമ ൧*

**അർജുനൻപറഞ്ഞു:**
അല്ലയോ ഗോവിന്ദയങ്ങിപ്പൊളെന്നെയ-
നുഗ്രഹിച്ചീടുവാനായിട്ടു ചൊല്ലുമീ
പരമമായീടും രഹസ്യമായീടുന്നൊ-
രദ്ധ്യാത്മ വിദ്യയാൽ വ്യാമോഹ മുക്തനായ് . 01.

*ഭവാപ്യയൗ ഹി ഭൂതാനാം ശ്രുതൗ വിസ്തരശോ മയാ*
*ത്വത്തഃ കമലപത്രാക്ഷ മാഹാത്മ്യമപി ചാവ്യയം ൨*

താമരക്കണ്ണ;ഞാൻ ജീവജാലങ്ങൾത-
ന്റുൽപ്പത്തി-നാശങ്ങളൊക്കെ ഗ്രഹിച്ചുപി-
ന്നങ്ങുതൻ വർണ്ണനാതീതമായീടുന്ന
വൈഭവമാകയുൾക്കൊണ്ടിരിക്കുന്നിതും. 02.

*ഏവമേതദ്യഥാത്ഥ ത്വമാത്മാനം പരമേശ്വര*
*ദ്രഷ്ടുമിച്ഛാമി തേ രൂപമൈശ്വരം പുരുഷോത്തമ ൩*

ഹേ; പരമേശ്വര-യങ്ങിപ്പോൾ ചൊല്ലിയോ-
രങ്ങുതൻ രൂപമോ ദിവ്യമാകുന്നതും.
ആയതാം വിശ്വമായീടുന്ന രൂപത്തെ
ദർശ്ശിപ്പതിന്നിച്ഛയുണ്ടെന്റെ കേശവ. 03.

*മന്യസേ യദി തച്ഛക്യം മയാ ദ്രഷ്ടുമിതി പ്രഭോ*
*യോഗേശ്വര തതോ മേ ത്വം ദർശയാത്മാനമവ്യയം ൪*

ഹേ; പുരുഷോത്തമ;യങ്ങുതൻ വിശ്വമായീ-
യീടുന്ന രൂപത്തെ ദർശ്ശിപ്പതിന്നുള്ള
ശക്തിയിപ്പോളെനിക്കുണ്ടെങ്കിലായതാ-
യീടുന്ന രൂപത്തെക്കാട്ടേണമീശ്വരാ! 04.

***ശ്രീഭഗവാനുവാച***

*പശ്യ മേ പാർഥ രൂപാണി ശതശോഥ സഹസ്രശഃ*
*നാനാവിധാനി ദിവ്യാനി നാനാവർണാകൃതീനി ച ൫*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
പാർത്ഥനാമർജ്ജുന; കാൺകനീയെന്റെയീ
നാനാവിധത്തിലങ്ങുള്ളതാം ദിവ്യങ്ങ-
ളാകുന്നനേകമാം വർണ്ണരൂപത്തിലു-
ള്ളെന്റെയീ വിശ്വമായീടുന്ന രൂപവും. 05.

*പശ്യാദിത്യാന്വസൂൻരുദ്രാനശ്വിനൗ മരുതസ്തഥാ*
*ബഹൂന്യദൃഷ്ടപൂർവാണി പശ്യാശ്ചര്യാണി ഭാരത ൬*

ഭാരതശ്രേഷ്ഠനാമാർജ്ജുനാ കാൺക നീ-
യാദിത്യന്മാരെ, വസുക്കളെ, രുദ്രരെ:
ആശ്വനീദേവർ, മരുത്തുക്കൾ പിന്നെമുൻ-
പൊന്നുമേകാണാത്തതാകെയും കാൺകെടോ. 06.

*ഇഹൈകസ്ഥം ജഗത്കൃത്സ്നം പശ്യാദ്യ സചാരചരം*
*മമ ദേഹേ ഗുഡാകേശ യച്ചാന്യദ്രഷ്ടുമിച്ഛസി ൭*

ഹേ; പാർത്ഥ കാൺക നീയെന്റെ ദേഹത്തിലി-
ന്നീപ്രപഞ്ചത്തിലങ്ങുള്ളതാമാകയും.
എന്നിൽ ദർശ്ശിക്കുനീയിപ്പൊഴേ ഭാവിയിൽ
ദർശ്ശിപ്പതിന്നിച്ഛയുണ്ടായിടുന്നതും. 07.

*ന തു മാം ശക്യസേ ദ്രഷ്ടുമനേനൈവ സ്വചക്ഷുഷാ*
*ദിവ്യം ദദാമി തേ ചക്ഷുഃ പശ്യ മേ യോഗമൈശ്വരം ൮*

നിന്റെയീ നഗ്നനേത്രങ്ങളശക്തമാ-
കുന്നു; ദർശ്ശിപ്പതിന്നെന്റെ വിഭൂതികൾ.
ഞാൻ നൽകിടുന്നൊരീ ദിവ്യചക്ഷുസ്സിനാൽ
ദർശ്ശിച്ചുകൊള്ളുകെൻ വിശ്വരൂപത്തെയും. 08.

***സഞ്ജയ ഉവാച***

*ഏവമുക്ത്വാ തതോ രാജന്മഹായോഗേശ്വരോ ഹരിഃ*
*ദർശയാമാസ പാർഥായ പരമം രൂപമൈശ്വരം ൯*

**സഞ്ജയൻ പാഞ്ഞു:**
ഹേ രാജ; കേൾക്ക നീയിപ്രകാരം പറ-
ഞ്ഞിട്ടങ്ങനന്തരം യോഗയോഗേശ്വര-
നായിടും ഹരി തന്റെ വിശ്വരൂപത്തെയും
കാട്ടിക്കൊടുക്കുന്നു പാർത്ഥനായ് മന്നവ. 09

*അനേകവക്ത്രനയനമനേകാദ്ഭുതദർശനം*
*അനേകദിവ്യാഭരണം ദിവ്യാനേകോദ്യതായുധം ൧൦*

എണ്ണമറ്റുള്ളതായീടും മുഖങ്ങള-
നേക നേത്രങ്ങളനേക ഭൂതങ്ങ ള-
നേകമാം ദിവ്യമാമാഭരണങ്ങള-
നേകായുധങ്ങൾ ധരിച്ചിരിക്കുന്നിതും. 10

*ദിവ്യമാല്യാംബരധരം ദിവ്യഗന്ധാനുലേപനം*
*സർവാശ്ചര്യമയം ദേവമനന്തം വിശ്വതോമുഖം ൧൧*

ദിവ്യ 'മാലാംബര'ധാരിയായ് ദിവ്യമാം
ഗന്ധങ്ങൾ ലേപനം ചെയ്തിട്ടിതാശ്ചര്യ-
ദിവ്യ പ്രകാശിതനായിട്ടനന്തമാം
വിശ്വരൂപത്തെയും കാട്ടുന്നു മന്നവ. 11

*ദിവി സൂര്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ*
*യദി ഭാഃ സദൃശീ സാ സ്യാദ്ഭാസസ്തസ്യ മഹാത്മനഃ ൧൨*

അംബരംതന്നിലനേകായിരം സൂര്യ-
രൊന്നായുദിക്കുകിലുണ്ടായിടുന്നത്ര -
തന്നെയാകുന്നതീ വിശ്വരൂപത്തിൽനി-
ന്നുൽഗമിച്ചീടുന്ന ദീപ്തിയും മന്നവ. 12

*തത്രൈകസ്ഥം ജഗത്കൃത്സ്നം പ്രവിഭക്തമനേകധാ*
*അപശ്യദ്ദേവദേവസ്യ ശരീരേ പാണ്ഡവസ്തദാ ൧൩*

അനേക ഭാവത്തിലുള്ളീ പ്രപഞ്ചത്തി-
ന്നനേകരൂപങ്ങളും വേർതിരിച്ചിപ്പൊഴീ
ദേവദേവൻതന്റെ വിശ്വരൂപത്തിലും
ദർശ്ശിപ്പതിപ്പൊഴീയർജുനൻ മന്നവ. 13

*തതഃ സ വിസ്മയാവിഷ്ടോ ഹൃഷ്ടരോമാ ധനഞ്ജയഃ*
*പ്രണമ്യ ശിരസാ ദേവം കൃതാഞ്ജലിരഭാഷത ൧൪*

വിശ്വരൂപത്തെയും ദർശ്ശിച്ചൊരർജ്ജുനൻ
വിസ്മയാവിഷ്ടനായ്; രോമാഞ്ചമോടെ ശ്രീ-
കൃഷ്ണന്റെ മുൻപിൽ ശിരസ്സും നമിച്ചു ത-
ന്നഞ്ജലികൂപ്പിത്തൊഴുതു ചൊല്ലുന്നിതും. 14

***അർജുന ഉവാച***

*പശ്യാമി ദേവാംസ്തവ ദേവ ദേഹേ*
*സർവാംസ്തഥാ ഭൂതവിശേഷസങ്ഘാൻ*
*ബ്രഹ്മാണമീശം കമലാസനസ്ഥ-*
*മൃഷീംശ്ച സർവാനുരഗാംശ്ച ദിവ്യാൻ ൧൫*

**അർജുനൻ പറഞ്ഞു:**

ദേവദേവേശ ഞാൻ ദർശ്ശിച്ചിടുന്നതു-
ണ്ടങ്ങുതൻ ദേഹേ വിളങ്ങി നിൽക്കുന്നൊരീ-
സർവ്വ ദൈവങ്ങളേം; സർവ്വ ഭൂതങ്ങളേം;
കമലാസനസ്ഥനാം ബ്രഹ്മദേവന്നെയും ;
കൈലാസ വാസനാം ശങ്കരൻ; പിന്നെയീ
ഋഷികളേം; ദിവ്യമാം സർപ്പദൈവങ്ങളേം. 15

*അനേകബാഹൂദരവക്ത്രനേത്രം*
*പശ്യാമി ത്വാം സർവതോനന്തരൂപം*
*നാന്തം ന മദ്ധ്യം ന പുനസ്തവാദിം*
*പശ്യാമി വിശ്വേശ്വര വിശ്വരൂപ ൧൬*

അനേകായിരംകയ്യനേകോദരങ്ങള-
നേകായിരം വക്ത്ര-നേത്രങ്ങളുള്ളതാം
വിശ്വരൂപത്തിന്റെയാദിമദ്ധ്യാന്തങ്ങ-
ളൊന്നുമേ കാണ്മാനുമില്ല ഹേ മാധവ. 16

*കിരീടിനം ഗദിനം ചക്രിണം ച*
*തേജോരാശിം സർവതോ ദീപ്തിമന്തം*
*പശ്യാമി ത്വാം ദുർനിരീക്ഷ്യം സമന്താ-*
*ദ്ദീപ്താനലാർകദ്യുതിമപ്രമേയം ൧൭*

നോക്കിനിന്നീടുവാൻ വയ്യാത്തപോലുള്ളൊ-
രഗ്നിസൂര്യപ്രഭയൊത്തു വിളങ്ങുന്ന
ദിവ്യരൂപം ദുർനിരീക്ഷ്യമെന്നാകിലും
ദർശ്ശിപ്പു ചക്രം, കിരീടം, ഗദകളും. 17

*ത്വമക്ഷരം പരമം വേദിതവ്യം*
*ത്വമസ്യ വിശ്വസ്യ പരം നിധാനം*
*ത്വമവ്യയഃ ശാശ്വതധർമഗോപ്താ*

*സനാതനസ്ത്വം പുരുഷോ മതോ മേ ഫവ്വ*

അറിയപ്പെടേണ്ടതാം പരമമാമാക്ഷരം;
ആശ്രയസ്ഥാനമാകുന്നീ ജഗത്തിനും:
അവ്യയശാശ്വതധർമ്മ രക്ഷകനും,
സനാതനപൂരുഷൻതന്നെയിന്നങ്ങയും. 18

*അനാദിമധ്യാന്തമനന്തവീര്യ-*
*മനന്തബാഹും ശശിസൂര്യനേത്രം*
*പശ്യാമി ത്വാം ദീപ്തഹുതാശവക്ത്രം*
*സ്വതേജസാ വിശ്വമിദം തപന്തം ഫൻ*

ആദിമദ്ധ്യാന്തങ്ങളില്ലാത്ത വീരന-
നേക ഹസ്തൻതന്നെ ചന്ദ്രാർക്കനേത്രനും:
അങ്ങുതൻ വക്ത്രത്തിൽനിന്നുൽഗമിക്കുന്നൊ-
രഗ്നിയാൽ വിശ്വം തപിക്കുന്ന കാണ്മുഞാൻ . 19

*ദ്യാവാപൃഥിവ്യോരിദമന്തരം ഹി*
*വ്യാപ്തം ത്വയൈകേന ദിശശ്ച സർവാഃ*
*ദൃഷ്ട്വാദ്ഭുതം രൂപമുഗ്രം തവേദം*
*ലോകത്രയം പ്രവ്യഥിതം മഹാത്മൻ വം*

അനന്തമാമാകാശ-ഭൂമിയിലീ സർവ്വ-
ദിക്കിങ്കലൊക്കെയും വ്യാപിച്ചിടുന്ന നിൻ-
പേടിപ്പെടുത്തുന്നൊരുഗ്ര രൂപത്തെ ദർ-
ശ്ശിച്ചുഞെട്ടീടുന്നു മൂന്നുലോകങ്ങളും. 20

*അമീ ഹി ത്വാം സുരസങ്ഘാ വിശന്തി*
*കേചിദ്ഭീതാഃ പ്രാഞ്ജലയോ ഗൃണന്തി*
*സ്വസ്തീത്യുക്ത്വാ മഹർഷിസിദ്ധസങ്ഘാഃ*
*സ്തുവന്തി ത്വാം സ്തുതിഭിഃ പുഷ്കലാഭിഃ വഫ*

ആയതാം ദേവരുൾപ്പൂകുന്നിതങ്ങയെ:
വാഴ്ത്തിസ്തുതിപ്പതുണ്ടൊട്ടുപേർ ഭീതരായ്.
സിദ്ധമഹർഷിമാർ ശാന്തിമന്ത്രം ചൊല്ലി
വൈദികസൂക്തത്തിനാലെ സ്തുതിപ്പതും. 21

*രുദ്രാദിത്യാ വസവോ യേ ച സാധ്യാ*
*വിശ്വേശ്വിനൗ മരുതശ്ചോഷ്മപാശ്ച*
*ഗന്ധർവയക്ഷാസുരസിദ്ധസങ്ഘാ*
*വീക്ഷന്തേ ത്വാം വിസ്മിതാശ്ചൈവ സർവേ വവ*

രുദ്രരാദിത്യർ, വസുക്കൾ; സാധിപ്പവർ;
വിശ്വദേവന്മാരു-മശ്വനീദേവർ; പി-
തൃക്കൾ-മരുത്തുക്കളെക്ഷരക്ഷോസിദ്ധ-
ദേവാഗന്ധർവ്വരും വീക്ഷിപ്പതങ്ങയെ. 22

*രൂപം മഹത്തേ ബഹുവക്ത്രനേത്രം*
*മഹാബാഹോ ബഹുബാഹൂരുപാദം*
*ബഹൂദരം ബഹുദംഷ്ട്രാകരാളം*
*ദൃഷ്ട്വാ ലോകാഃ പ്രവ്യഥിതാസ്തഥാഹം ൨൩*

മഹത്വമേറും ബഹുവക്ത്രനേത്രം ബാഹു-
ഊരുപാദങ്ങളനേകോദരം ബഹു-
ദംഷ്ട്രാ-കരാളരൂപത്തെയും കണ്ടിട്ടു-
ഞെട്ടുന്നു ലോകരും; ഞാനുമൊട്ടങ്ങനെ. 23

*നഭഃസ്പൃശം ദീപ്തമനേകവർണം*
*വ്യാത്താനനം ദീപ്തവിശാലനേത്രം*
*ദൃഷ്ട്വാ ഹി ത്വാം പ്രവ്യഥിതാന്തരാത്മാ*
*ധൃതിം ന വിന്ദാമി ശമം ച വിഷ്ണോ ൨൪*

ആകാശസ്പർശ്ശ-നനേകവർണ്ണപ്രഭൻ:
വാപിളർന്നങ്ങുജ്ജ്വലിക്കുന്നൊരുഗ്രനേ-
ത്രന്ധനാമങ്ങയെക്കണ്ടുൽഭ്രമച്ചെരൊൻ
ചിത്തത്തെ ശാന്തികൈവിട്ടങ്ങുപോയിതെ. 24

*ദംഷ്ട്രാകരാലാനി ച തേ മുഖാനി*
*ദൃഷ്ട്വൈവ കാലാനലസന്നിഭാനി*
*ദിശോ ന ജാനേ ന ലഭേ ച ശർമ*
*പ്രസീദ ദേവേശ ജഗന്നിവാസ ൨൫*

പ്രളയകാലാഗ്നിതൻ ജ്വലപോലുജ്വലി-
ക്കുന്ന നിൻ ദംഷ്ട്രകരാളമുഖങ്ങളെ-
ക്കണ്ടിട്ടു തെറ്റുന്നു ദിക്കുകൾ; വറ്റുന്നു-
കാരുണ്യമെന്നിൽ പ്രസാദിച്ചിടേണമേ. 25

*അമീ ച ത്വാം ധൃതരാഷ്ട്രസ്യ പുത്രാഃ*
*സർവേ സഹൈവാവനിപാലസങ്ഘൈഃ*
*ഭീഷ്മോ ദ്രോണഃ സൂതപുത്രസ്തഥാസൗ*
*സഹാസ്മദീയൈരപി യോധമുഖ്യൈഃ ൨൬*

*വക്ത്രാണി തേ ത്വരമാണാ വിശന്തി*
*ദംഷ്ട്രാകരാലാനി ഭയാനകാനി*
*കേചിദ്വിലഗ്നാ ദശനാന്തരേഷു*

*സന്ദൃശ്യന്തേ ചൂർണിതൈരുത്തമാങ്ഗൈഃ ൨൭*

യോദ്ധരായീടുന്ന രാജാക്കളൊത്തൊരീ
ധാർത്തരാഷ്ട്രൻതന്റെ പുത്രരും, ഭീഷ്മരു-
മാചാര്യ ദ്രോണരും, കർണ്ണനും, നമ്മൾതൻ
സേനതൻ നായകരൊക്കെ വേഗത്തിലീ- 26

ദംഷ്ട്രാകരാളമാം വക്ത്രത്തിനുള്ളിലേ-
ക്കുൽഗമിച്ചീടുന്നതിന്നിടക്കൊട്ടുപേർ-
തന്റെ ശിരസ്സു ദംഷ്ട്രങ്ങൾക്കിടക്കക-
പ്പെട്ടു പൊട്ടുന്നതും കണ്ടു ഞെട്ടുന്നു ഞാൻ . 27

*യഥാ നദീനാം ബഹവോമ്ബുവേഗാഃ*
*സമുദ്രമേവാഭിമുഖാ ദ്രവന്തി*
*തഥാ തവാമി നരലോകവീരാ*
*വിശന്തി വക്ത്രാണ്യഭിവിജ്വലന്തി ൨൮*

നദിതന്റെ നീരൊക്കെയലമാലകൾക്കൊത്തു-
കടളിലേക്കൊഴുകിയങ്ങില്ലാതെയാകുന്ന-
പോലെയീ നരലോകവീരരിന്നങ്ങുതൻ
വക്ത്രത്തിലെത്തിജ്വലിച്ചടങ്ങുന്നിതും. 28

*യഥാ പ്രദീപ്തം ജ്വലനം പതങ്ഗാ*
*വിശന്തി നാശായ സമൃദ്ധവേഗാഃ*
*തഥൈവ നാശായ വിശന്തി ലോകാസ്-*
*തവാപി വക്ത്രാണി സമൃദ്ധവേഗാഃ ൨൯*

എപ്രകാരത്തിലീശലഭങ്ങൾ നാശത്തി-
നായിട്ടു വേഗേന പ്രാപിപ്പു ദീപത്തെ-
യപ്രകാരത്തിലീലോകരും ശീഘ്രമി-
ന്നങ്ങുതൻ വക്ത്രം പ്രവേശിച്ചിടുന്നിതും. 29

*ലേലിഹ്യസേ ഗ്രസമാനഃ സമന്താ-*
*ല്ലോകാൻസമഗ്രാന്വദനൈർജ്വലദ്ഭിഃ*
*തേജോഭിരാപൂര്യ ജഗത്സമഗ്രം*
*ഭാസസ്തവോഗ്രാഃ പ്രതപന്തി വിഷ്ണോ ൩൦*

കത്തുന്ന വദനങ്ങളാൽ സർവ്വലോകം
വിഴുങ്ങിയിട്ടീ നലുദിക്കും നിറഞ്ഞതാ-
മങ്ങുതന്നുഗ്ര പ്രഭാകിരണങ്ങളാൽ
സർവ്വലോകം തപിപ്പിച്ചു മേവുന്നിതും. 30

*ആഖ്യാഹി മേ കോ ഭവാനുഗ്രരൂപോ*
*നമോസ്തു തേ ദേവവര പ്രസീദ*
*വിജ്ഞാതുമിച്ഛാമി ഭവന്തമാദ്യം*
*ന ഹി പ്രജാനാമി തവ പ്രവൃത്തിം ൩൧*

ഉഗ്രരൂപംപൂണ്ടോരങ്ങിതാരെന്നതു-
ചൊല്ലൂ; നമസ്കാര-മെന്നിൽ പ്രസാദിച്ചി-
ടേണമേ-യാദിപുരുഷനങ്ങാരിതിന്ന-
ങ്ങുതൻ ദൌത്യമെന്തെന്നു ചൊല്ലേണമേ. 31

***ശ്രീഭഗവാനുവാച***

*കാലോസ്മി ലോകക്ഷയകൃത്പ്രവൃദ്ധോ*
*ലോകാൻസമാഹർതുമിഹ പ്രവൃത്തഃ*
*ഋതേപി ത്വാം ന ഭവിഷ്യന്തി സർവേ*
*യേവസ്ഥിതാഃ പ്രത്യനീകേഷു യോധാഃ ൩൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു.**

സർവ്വസംഹാരകൻ കാലമാകുന്നുഞാൻ;
സംഹാരകർമ്മത്തിനായിട്ടിരൂപം ധ-
രിചിരിക്കുന്നു; നീ സംഹരിചില്ലയെ-
ന്നാകിലും ജീവിപ്പതില്ലവരാരുമേ. 32

*തസ്മാത്ത്വമുത്തിഷ്ഠ യശോ ലഭസ്വ*
*ജിത്വാ ശത്രൂൻഭുംക്ഷ്വ രാജ്യം സമൃദ്ധം*
*മയൈവൈതേ നിഹതാഃ പൂർവമേവ*
*നിമിത്തമാത്രം ഭവ സവ്യസാചിൻ ൩൩*

ആയതുകൊണ്ടെഴുന്നേറ്റു നീ ശത്യവ്യ-
ന്ദത്തെ ജയിച്ചു രാജ്യം ഭരിച്ചീടുക.
എന്നാലെ മുന്നാലെ യില്ലായതാണവ-
രിപ്പോൾ നിമിത്തമാത്രം സവ്യസാചി നീ. 33

*ദ്രോണം ച ഭീഷ്മം ച ജയദ്രഥം ച*
*കർണം തഥാന്യാനപി യോധവീരാൻ*
*മയാ ഹതാംസ്ത്വം ജഹി മാവ്യഥിഷ്ഠാ*
*യുധ്യസ്വ ജേതാസി രണേ സപത്നാൻ ൩൪*

എന്നാൽ മരിച്ചോരീ ഭീഷ്മ-ദ്രോണൻ; ജയ-
ദ്രഥനുമീ കർണ്ണനേം; മറ്റുള്ള യോദ്ധരേം
നീ ഹനിക്കേണ-മസ്വസ്ഥനാകേണ്ടതി-
ല്ലീ-രണത്തിൽ ജയം നിന്റെയാകുന്നിതും. 34

*സഞ്ജയ ഉവാച*
*ഏതച്ഛ്രുത്വാ വചനം കേശവസ്യ*
*കൃതാഞ്ജലിർവേപമാനഃ കിരീതീ*
*നമസ്കൃത്വാ ഭൂയ ഏവാഹ കൃഷ്ണം*
*സഗദ്ഗദം ഭീതഭീതഃ പ്രണമ്യ ൩൫*

**സഞ്ജയൻ പറഞ്ഞു.**
കേശവൻ വാക്കുകേട്ടാപാദചൂഡം-
വിറയ്ക്കും കിരീടി കൈകൂപ്പിത്തൊഴുതങ്ങു-
പേർത്തും നമസ്ക്കരിച്ചെത്രയും ഭീതനായ്-
ഗദ്ഗദത്തോടെ കേഴുന്നു വീണ്ടും പ്രഭോ. 35

*അർജുന ഉവാച*
*സ്ഥാനേ ഹൃഷീകേശ തവ പ്രകീർത്യാ*
*ജഗത്പ്രഹൃഷ്യത്യനുരജ്യതേ ച*
*രക്ഷാംസി ഭീതാനി ദിശോ ദ്രവന്തി*
*സർവേ നമസ്യന്തി ച സിദ്ധസങ്ഘാഃ ൩൬*

**അർജ്ജുനൻ പറഞ്ഞു.**
ഹേ; ഹൃഷീകേശയീ ലോകരിന്നങ്ങുതൻ
നാമസങ്കീർത്തനാൽ സന്തുഷ്ടരാകുന്നി-
തോടിയൊളിക്കുന്നതുണ്ടതും രാക്ഷസർ;
സിദ്ധസംഘങ്ങൾ നമസ്ക്കരിക്കുന്നിതും. 36

*കസ്മാച്ച തേ ന നമേരന്മഹാത്മൻ*
*ഗരീയസേ ബ്രഹ്മണോപ്യാദികർത്രേ*
*അനന്ത ദേവേശ ജഗന്നിവാസ*
*ത്വമക്ഷരം സദസത്തത്പരം യത് ൩൭*

ബ്രഹ്മദേവന്റെയുമാദികർത്താവായൊ-
രങ്ങാണ് ശ്രേഷ്ഠന് നമസ്ക്കരിച്ചീടുവാൻ.
അന്തദേവേശാ; ജഗന്നിവാസാ ഭവാ-
നാകുന്നസത്തു-സത്തുക്കൾക്കു മേലെയും. 37

*ത്വമാദിദേവഃ പുരുഷഃ പുരാണസ്-*
*ത്വമസ്യ വിശ്വസ്യ പരം നിധാനം*
*വേത്താസി വേദ്യം ച പരം ച ധാമ*
*ത്വയാ തതം വിശ്വമനന്തരൂപ ൩൮*

പുരുഷൻ; പുരാണനാമാദിദേവൻ ഭവാ-
നാകുന്നു വിശ്വത്തിനാശ്രയ സ്ഥാനവും.

അറിവുള്ളവന്നുമി-ന്നറിയേണ്ടവന്നുമ-
നന്തമായ് വ്യാപിച്ചിരിപ്പതുമങ്ങു താൻ . 38

*വായുർയമോഗ്നിർവരുണഃ ശശാങ്കഃ*
*പ്രജാപതിസ്ത്വം പ്രപിതാമഹശ്ച*
*നമോ നമസ്തേസ്തു സഹസ്രകൃത്വഃ*
*പുനശ്ച ഭൂയോപി നമോ നമസ്തേ ന്ൻ*

വായുതന്നങ്ങെമനഗ്നിയും വെള്ളവും;
ചന്ദ്രൻ; പ്രജാപതി ബ്രഹ്മാവ്; ബ്രഹ്മന്റെ
സൃഷ്ടാവുമാകുമങ്ങയ്ക്കനേകായിരം
കൂപ്പുകൈ; ഞാൻ നമിച്ചീടുന്നു പിന്നെയും. 39

*നമഃ പുരുസ്താദഥ പൃഷ്ഠതസ്തേ*
*നമോസ്തു തേ സർവത ഏവ സർവ*
*അനന്തവീര്യാമിതവിക്രമസ്ത്വം*
*സർവം സമാപ്നോഷി തതോസി സർവഃ ർം*

അങ്ങയ്ക്കുമുൻപിൽ നമസ്ക്കരിയ്ക്കുന്നു ഞാൻ;
പിൻപിലും, സർവ്വദിക്കിങ്കൽ നിന്നുമേ.
അനന്തവീര്യൻ സർവ്വ വിക്രമൻ; സർവ്വവും
വ്യാപിക്കയാലങ്ങു സർവ്വമാകുന്നിതേ. 40

*സഖേതി മത്വാ പ്രസഭം യദുക്തം*
*ഹേ കൃഷ്ണ ഹേ യാദവ ഹേ സഖേതി*
*അജാനതാ മഹിമാനം തവേദം*
*മയാ പ്രമാദാത്പ്രണയേന വാപി ർ്ഥ*

*യച്ചാവഹാസാർഥമസത്കൃതോസി*
*വിഹാരശയ്യാസനഭോജനേഷു*
*ഏകോഥവാപ്യച്യുത തത്സമക്ഷം*
*തത്ക്ഷാമയേ ത്വാമഹമപ്രമേയം ർവ*

ശ്രദ്ധയില്ലാതുറ്റതോഴനെന്നോർത്തൊട്ടു-
മാഹാത്മ്യമറിയാതെയങ്ങയെ ഞാ-നെടോ-
കൃഷ്ണ നീ യാദവാ; ഹേ സഖേയെന്നൊക്കെ
യുക്തികൂടാതെ സംബോധനം ചെയ്തതും; 41

ഒറ്റയ്ക്കുനാമിരുന്നപ്പൊഴും; കൂട്ടരായ്-
കൂട്ടുകൂടിക്കളിച്ചപ്പൊഴും; കട്ടിലിൽ
തൊട്ടങ്ങിരുന്നപ്പൊഴും; കിടന്നപ്പൊഴു-
മൊന്നിച്ചു ഭോജനം ചെയ്തിരുന്നപ്പൊഴും-

പാഴായിട്ടന്നപമാനിച്ചുഞാനെങ്കി-
ലപ്രമേയൻ ഭാവാനൊക്കെപ്പൊറുക്കണേ! 42

*പിതാസി ലോകസ്യ ചരാചരസ്യ*
*ത്വമസ്യ പൂജ്യശ്ച ഗുരുർഗരീയാൻ*
*ന ത്വത്സമോസ്ത്യഭ്യധികഃ കുതോന്യോ*
*ലോകത്രയേ പ്യപ്രതിമപ്രഭാവ ൪൩*

ചരാചരമാകുമീ ലോകനാഥൻ ഭവാ-
നെത്രയുമുത്കൃഷ്ട സംപൂജ്യനാം ഗുരു!
അതുല്യ ശക്തൻ ഭവാ- നിത്രിലോകത്തിങ്ക-
ലില്ലതില്ലാരുമേ വെല്ലുവാനങ്ങയെ. 43

*തസ്മാത്പ്രണമ്യ പ്രണിധായ കായം*
*പ്രസാദയേ ത്വാമഹമീശമീഡ്യം*
*പിതേവ പുത്രസ്യ സഖേവ സഖ്യുഃ*
*പ്രിയഃ പ്രിയായാർഹസി ദേവ സോഢും ൪൪*

ആയതാമാരാദ്ധ്യനാകുമീശന്നെ സാ-
ഷ്ടാഗംനമിപ്പൂ; പ്രസാദിച്ചിടേണമേ.
പിതാവുപുത്രന്റെയും; മിത്രം സഖാവിന്റെ;
പ്രിയമുള്ളവൻ തന്റെ പ്രിയതന്റെയപരാധ-
മാകെ ക്ഷമിക്കുന്നപോലെ ഞാനറിയാതെ
പിഴ ചെയ്തതൊക്കെ ക്ഷമിക്കുമാറാകണേ! 44

*അദൃഷ്ടപൂർവം ഹൃഷിതോസ്മി ദൃഷ്ട്വാ*
*ഭയേന ച പ്രവ്യഥിതം മനോ മേ*
*തദേവ മേ ദർശയ ദേവ രൂപം*
*പ്രസീദ ദേവേശ ജഗന്നിവാസ ൪൫*

മുൻപുകാണാത്തൊരീ വിശ്വരൂപം കണ്ടു-
സന്തുഷ്ടനെങ്കിലും ഭയചിത്തനാകയാ-
ലല്ലയോ ദേവ നിജരൂപം ധരിച്ചങ്ങു
ദർശ്ശനം നൽകൂ ജഗന്നിവാസാ ഭവാൻ . 45

*കിരീടിനം ഗദിനം ചക്രഹസ്തമിച്ഛാമി*
*ത്വാം ദ്രഷ്ടുമഹം തഥൈവ*
*തേനൈവ രൂപേണ ചതുർഭുജേന*
*സഹസ്രബാഹോ ഭവ വിശ്വമൂർതേ ൪൬*

മുന്നേതുപോലെ കിരീടം ധരിച്ചു ഗദ-
ചക്രഹസ്തസ്ഥനായ് കാണുമാറാകണേ.

സഹസ്രബാഹോ; വിശ്വമൂർത്തേ; ചതുർഭുജ-
മായരൂപത്തിലായിഭവിക്കേണമേ. 46

***ശ്രീഭഗവാനുവാച***

*മയാ പ്രസന്നേന തവാർജുനേദം*
*രൂപം പരം ദർശിതമാത്മയോഗാത്*
*തേജോമയം വിശ്വമനന്തമാദ്യം*
*യന്മേ ത്വദന്യേന ന ദൃഷ്ടപൂർവം ൪൭*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**

അർജ്ജുനാ; നിന്നിൽ പ്രസന്നനായിട്ടുഞാ-
നെൻ യോഗശക്തിയാൽ വിശ്വരൂപത്തെയും
കാട്ടിഞാനിപ്പോൾ നിനക്കായിമാത്ര-മ-
നന്ത-മാദ്യന്തമില്ലാത്തതാം രൂപവും. 47

*ന വേദയജ്ഞാധ്യയനൈർന ദാനൈർ*
*ന ച ക്രിയാഭിർന തപോഭിരുഗ്രൈഃ*
*ഏവംരൂപഃ ശക്യ അഹം നൃലോകേ*
*ദ്രഷ്ടും ത്വദന്യേന കുരുപ്രവീര ൪൮*

ഹേ; കുരുവീരയീ പാരിടത്തിങ്കൽ നീ-
മാത്രമാണെൻ വിശ്വരൂപദർശ്ശകനുമേ.
വേദവിത്തെജ്ഞി ദാനപ്രിയൻ, താപസ-
നാരുമായ്ക്കൊള്ളട്ടദൃശ്യമീ രൂപവും. 48

*മാ തേ വ്യഥാ മാ ച വിമൂഢഭാവോ*
*ദൃഷ്ട്വാ രൂപം ഘോരമീദൃങ്മമേദം*
*വ്യപേതഭീഃ പ്രീതമനാഃ പുനസ്ത്വം*
*തദേവ മേ രൂപമിദം പ്രപശ്യ ൪൯*

എന്റെ ഭീഭത്സമാം വിശ്വരൂപം കണ്ടു-
ദുഃഖിച്ചിടേണ്ട; വേണ്ടൊട്ടു മോഹങ്ങളും.
നിർഭയനായ് പ്രീതമാനസത്തോടെ നീ-
യിച്ഛിച്ചിടുന്ന രൂപത്തിൽ ദർശ്ശിക്കുക. 49

***സഞ്ജയ ഉവാച***

*ഇത്യർജുനം വാസുദേവസ്തഥോക്ത്വാ*
*സ്വകം രൂപം ദർശയാമാസ ഭൂയഃ*
*ആശ്വാസയാമാസ ച ഭീതമേനം*
*ഭൂത്വാ പുനഃ സൗമ്യവപുർമഹാത്മാ ൫൦*

**സഞ്ജയൻ പറഞ്ഞു:**

ഇപ്രകാരം ചൊന്ന വാസുദവേൻ തൻ-

ചതുർഭുജരൂപവും കാട്ടിക്കൊടുത്തതിൻ-
ശേഷമാപാർത്ഥന്റെ പേടി പോക്കീടുവാൻ
കൃഷ്ണരൂപത്തിൽ പ്രശോഭിപ്പു ഭാരതാ! 50

***അർജുന ഉവാച***

*ദൃഷ്ട്വേദം മാനുഷം രൂപം തവ സൗമ്യം ജനാർദന*
*ഇദാനീമസ്മി സംവൃത്തഃ സചേതാഃ പ്രകൃതിം ഗതഃ ൫൧*

**അർജ്ജുനൻ പറഞ്ഞു:**

കേൾക്ക ജനാർദ്ദനായങ്ങുതൻ സൗമ്യമാം
മാനുഷ രൂപത്തെ ദർശ്ശിച്ചമാത്രയിൽ
സ്വസ്ഥമാമെൻചിത്തമെന്റെ ബോധത്തെയും
വീണ്ടെടുത്തിട്ടുമുൻമട്ടിലായ് ഞാനുമേ! 51

***ശ്രീഭഗവാനുവാച***

*സുദുർദർശമിദം രൂപം ദൃഷ്ടവാനസി യന്മമ*
*ദേവാ അപ്യസ്യ രൂപസ്യ നിത്യം ദർശനകാങ്ക്ഷിണഃ ൫൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**

ദർശിക്കുവാനൊട്ടുബുദ്ധിമുട്ടുള്ളതാ-
യീടുമീ നീ കണ്ട വിശ്വരൂപത്തെയും
ദർശ്ശിപ്പതിന്നുമേ കാംഷിപ്പതെപ്പൊഴും
ദേവദേവന്മാരതെന്നറിഞ്ഞീടുക. 52

*നാഹം വേദൈർന തപസാ ന ദാനേന ന ചേജ്യയാ*
*ശക്യ ഏവംവിധോ ദ്രഷ്ടും ദൃഷ്ടവാനസി മാം യഥാ ൫൩*

നീയിന്നുദർശ്ശിച്ചൊരെന്റെയീ രൂപങ്ങൾ
ദൃശ്യമാകില്ല വേദങ്ങളാ-ലാകില്ല
ദൃശ്യം തപസ്സിനാൽ ; ദാനകർമ്മങ്ങളാ-
ലെജ്ഞങ്ങളല്ലതിൻ മാർഗ്ഗങ്ങളായതും. 53

*ഭക്ത്യാ ത്വനന്യയാ ശക്യ അഹമേവംവിധോർജുന*
*ജ്ഞാതും ദ്രഷ്ടും ച തത്ത്വേന പ്രവേഷ്ടും ച പരന്തപ ൫൪*

കേൾക്ക നീയർജുനാ-യേകാഗ്രമായുള്ള
ഭക്തിതൻ മാർഗ്ഗമെൻ ദർശ്ശന മാർഗ്ഗവും.
ഭക്തിതൻമാർഗ്ഗെ ചരിപ്പവർ ദർശ്ശിപ്പ-
തുണ്ടെന്നെ-യായവരെത്തുന്നിതെന്നിലും. 54

*മത്കർമകൃന്മത്പരമോ മദ്ഭക്തഃ സങ്ഗവർജിതഃ*
*നിർവൈരഃ സർവഭൂതേഷു യഃ സ മാമേതി പാണ്ഡവ ൫൫*

ഹേ; പാണ്ഡുപുത്രയിന്നാരൊക്കെയെന്നെയും
പരമമാം പുരുഷനെന്നുള്ളിലുറപ്പിച്ച്;
ഭക്തിയോടൊന്നിലുമാസക്തനാകാതെ:
വൈരാഗ്യ മുക്തനായ് കാമ്യ കർമ്മങ്ങൾ
വെടിഞ്ഞിട്ടുതന്റെ കർമ്മങ്ങളിന്നാകായു-
മെന്നിലർപ്പിപ്പവൻ പ്രാപിപ്പതെന്നിലും. 55

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*വിശ്വരൂപദർശനയോഗോ നാമ ഏകാദശോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ 'വിശ്വരൂപദർശ്ശനയോഗം'
എന്നപേരിലുള്ള പതിനൊന്നാം അദ്ധ്യായം സമാപിക്കുന്നു.

x x x

**അദ്ധ്യായം – പന്ത്രണ്ട്**

# ഭക്തിയോഗം

***അർജുന ഉവാച***
*ഏവം സതതയുക്താ യേ ഭക്താസ്ത്വാം പര്യുപാസതേ*
*യേ ചാപ്യക്ഷരമവ്യക്തം തേഷാം കേ യോഗവിത്തമാഃ ൧*

**അർജുനൻ പറഞ്ഞു.**
അവ്യക്തമാകുന്നൊരക്ഷരബ്രഹ്മമു-
പാസിച്ചിടുന്നതാം യോഗിയാകു; ന്നതോ
ഭക്തിയോടെപ്പോഴുമങ്ങയെ സേവിച്ചി-
ടുന്നവരാകുന്നതോ ശ്രേഷ്ഠ യോഗികൾ ? 01

***ശ്രീഭഗവാനുവാച***
*മയ്യാവേശ്യ മനോ യേ മാം നിത്യയുക്താ ഉപാസതേ*
*ശ്രദ്ധയാ പരയോപേതാസ്തേ മേ യുക്തതമാ മതാഃ ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
എന്നിൽ മനസ്സങ്ങുറപ്പിച്ചിതെപ്പോഴു-
മെന്നിൽ മുഴുകുയഭൗതികമാം ദൃഢ-

വിശ്വാസമോടെന്നെയാരാധിച്ചീടുന്ന
യോഗിയായുള്ളവർ പൂർണ്ണരാകുന്നെടൊ. 02

*യേ ത്വക്ഷരമനിർദേശ്യമവ്യക്തം പര്യുപാസതേ*
*സർവത്രഗമചിന്ത്യം ച കൂടസ്ഥമചലം ധ്രുവം ൩*

*സന്നിയമ്യേന്ദ്രിയഗ്രാമം സർവത്ര സമബുദ്ധയഃ*
*തേ പ്രാപ്നുവന്തി മാമേവ സർവഭൂതഹിതേ രതാഃ ൪*

ആരിന്നിസർവ്വവും വ്യാപിച്ചിടുന്നൊ; ര-
ചിന്ത്യമായീടുന്ന: മാറ്റമില്ലാതൊട്ടി-
ളകാതുറച്ചതു-മെപ്രകാരത്തിലെ-
ന്നോതുവാനാവാത്തൊരവ്യക്തമായതും; 03

ഇന്ദ്രിയാതീതമായീടുന്ന തിന്നെയു-
പാസിച്ചിടുന്നതാം യോഗി തന്നിന്ദ്രിയം
സംയമിപ്പിച്ചു സമബുദ്ധിയായ് വർത്തിച്ചു-
പ്രാപിച്ചിടുന്നതുണ്ടെന്നിലുമർജ്ജുന. 04

*ക്ലേശോധികതരസ്തേഷാമവ്യക്താസക്തചേതസാം*
*അവ്യക്താ ഹി ഗതിർദുഃഖം ദേഹവദ്ഭിരവാപ്യതേ ൫*

അവ്യക്തമാകുമീ നിർഗുണബ്രഹ്മത്തി-
ലാസക്തചിത്തനായീടുന്നവൻ തന്റെ
മാർഗ്ഗേണയുള്ള മുന്നേറ്റമിന്നെത്രയും
ക്ലേശസംപൂർണ്ണമീ ദേഹികൾക്കാകയും. 05

*യേ തു സർവാണി കർമാണി മയി സന്ന്യസ്യ മത്പരാഃ*
*അനന്യേനൈവ യോഗേന മാം ധ്യായന്ത ഉപാസതേ ൬*

*തേഷാമഹം സമുദ്ധർതാ മൃത്യുസംസാരസാഗരാത്*
*ഭവാമി ന ചിരാത്പാർഥ മയ്യാവേശിതചേതസാം ൭*

ഏതേതു ദേഹിതൻ സർവ്വകർമ്മങ്ങളു-
മെന്നിൽ സമർപ്പിച്ചി-തെന്നിലാസക്തനാ-
യേകാഗ്രമായുള്ള ഭക്തിയോഗത്തോടെ-
യെന്നെയും ധ്യാനിച്ചുപാസിച്ചിടുന്നിതും; 06

ആയതായുള്ളൊരെൻ ഭക്തരാം ദേഹിയെ:
മൃത്യു-ജന്മങ്ങളായീടുന്ന സംസാര-
സാഗരത്തിന്റെ നീർചുറ്റിൽനിന്നിന്നുഞാ-
നെത്രയും ശീഘ്രം സമുദ്ധരിക്കുന്നിതും. 07

*മയ്യേവ മന ആധത്സ്വ മയി ബുദ്ധിം നിവേശയ*
*നിവസിഷ്യസി മയ്യേവ അത ഊർധ്വം ന സംശയഃ ൮*

നിന്റെ മനസ്സിനെയെന്നിലുറപ്പിച്ചു:
ബുദ്ധിയിന്നെന്നിലും വ്യാപരിപ്പിച്ചുനീ-
യെന്നെയും ധ്യാനിചിരിക്കുകിൽ നീ വസി-
ച്ചീടുന്നസംശയമെന്നുള്ളിലർജുന. 08

*അഥ ചിത്തം സമാധാതും ന ശക്നോഷി മയി സ്ഥിരം*
*അഭ്യാസയോഗേന തതോ മാമിച്ഛാപ്തും ധനഞ്ജയ ൯*

വിത്തത്തെ വെന്ന ധനഞ്ജയാനിൻ ചിത്ത-
മെന്നിലുറപ്പിപ്പതിന്നശക്തൻ നീ; യ-
തെങ്കിലിന്നഭ്യാസയോഗ നിബന്ധിത-
നാ-യെന്നിലെത്തുവാനിച്ഛയുണ്ടാക്കുക. 09

*അഭ്യാസേപ്യസമർഥോസി മത്കർമപരമോ ഭവ*
*മദർഥമപി കർമാണി കുർവൻസിദ്ധിമവാപ്സ്യസി ൧൦*

അഭ്യാസ മാർഗ്ഗാനുഷ്ഠാനവും നിന്നാല-
സാദ്ധ്യമാണങ്കിലിന്നെന്റെയായുള്ളതാം
കർമ്മത്തിനായിട്ടതിന്നെ സമർപ്പിക്കു-
കെങ്കിലും സിദ്ധിയെ പ്രാപിപ്പതുണ്ടുനീ. 10

*അഥൈതദപ്യശക്തോസി കർതും മദ്യോഗമാശ്രിതഃ*
*സർവകർമഫലത്യാഗം തതഃ കുരു യതാത്മവാൻ ൧൧*

ആയതാം കർമ്മ സമർപ്പണം തന്നെയും
സാദ്ധ്യമല്ലായെന്നതാകിലൊ; നീ നിന്റെ
സർവസ്വ കർമ്മഫലത്തെ ത്യജിച്ചാത്മ-
സംയമത്തോടെ വർത്തിക്കെന്റെയർജുന. 11

*ശ്രേയോ ഹി ജ്ഞാനമഭ്യാസാജ്ജ്ഞാനാദ്ധ്യാനം വിശിഷ്യതേ*
*ധ്യാനാത്കർമഫലത്യാഗസ്ത്യാഗാച്ഛാന്തിരനന്തരം ൧൨*

നിബന്ധിതമായുള്ളൊരദ്ധ്യാത്മ മാർഗ്ഗത്തെ-
ക്കാളുമേ ശ്രേഷ്ഠമീ ജ്ഞാനമാം മാർഗ്ഗവു-
മായതിന്നേക്കാളുമുത്തമം ധ്യാനമ-
ത്ത്യുത്തമം ശാന്തിക്കു കർമ്മഫല ത്യാഗം. 12

*അദ്വേഷ്ടാ സർവഭൂതാനാം മൈത്രഃ കരുണ ഏവ ച*
*നിർമമോ നിരഹങ്കാരഃ സമദുഃഖസുഖഃ ക്ഷമീ ൧൩*

*സന്തുഷ്ടഃ സതതം യോഗീ യതാത്മാ ദൃഢനിശ്ചയഃ*
*മയ്യർപിതമനോബുദ്ധിര്യോ മദ്ഭക്തഃ സ മേ പ്രിയഃ ൧൪*

സർവ്വഭൂതത്തിലും ദ്വേഷമില്ലാതുറ്റ-

തോഴനായ് കാരുണ്യമടെ നിസ്വാർത്ഥനായ്
മിഥ്യാഹങ്കാരരഹിതനായ്, സുഖ-ദുഃഖ-
സമചിത്തനായിട്ടു ക്ഷയോടെയെപ്പൊഴും- 13

സന്തുഷ്ടനായ് നല്ല ഭക്തനാം യോഗിയാ-
യാത്മനിയന്ത്രിതനായ് മനോ-ബുദ്ധിയെ-
യെന്നിലുറപ്പിച്ചു നിശ്ചയദാർഢ്യനായ്
മേവുന്ന ഭക്തനേറ്റം പ്രിയനാണുഞാൻ . 14

*യസ്മാന്നോദ്വിജതേ ലോകോ ലോകാന്നോദ്വിജതേ ച യഃ*
*ഹർഷാമർഷഭയോദ്വേഗൈർമുക്തോ യഃ സ ച മേ പ്രിയഃ ൧൫*

ലോകരിന്നാരിനാലസ്വസ്ഥരാകില്ല-
താരിന്നു ലോകരാലസ്വസ്ഥനാകില്ല-
താരിന്നു ഹർഷ-ഭയ ക്രോധ സംഭ്രമ-
മുക്തരായിടുമവരാകുമെൻ പ്രിയരുമെ. 15

*അനപേക്ഷഃ ശുചിർദക്ഷ ഉദാസീനോ ഗതവ്യഥഃ*
*സർവാരംഭപരിത്യാഗീ യോ മദ്ഭക്തഃ സ മേ പ്രിയഃ ൧൬*

ഒന്നുമേയാഗ്രഹിക്കാത്തതായിടും
സമർത്ഥനാകും നല്ല ശുദ്ധനും നഷ്ട-ലാ-
ഭത്തിലുദാസീന-ദുഃഖ മുക്തൻ പരി-
ത്യാഗിയാം ഭക്തരെൻ പ്രിയരായിടുന്നതും. 16

*യോ ന ഹൃഷ്യതി ന ദ്വേഷ്ടി ന ശോചതി ന കാങ്ക്ഷതി*
*ശുഭാശുഭപരിത്യാഗീ ഭക്തിമാന്യഃ സ മേ പ്രിയഃ ൧൭*

സന്തോഷ-സന്താപ മുക്തനായൊന്നിനേം
ദ്വേഷിച്ചിടാതൊട്ടു ദുഖമില്ലാതെയും:
ഒന്നിലും കാംഷയില്ലാതെ ശുഭാശുഭ-
മാകെ ത്യജിക്കുന്ന ഭക്തനാണെൻ പ്രിയൻ . 17

*സമഃ ശത്രൗ ച മിത്രേ ച തഥാ മാനാപമാനയോഃ*
*ശീതോഷ്ണസുഖദുഃഖേഷു സമഃ സങ്ഗവിവർജിതഃ ൧൮*

*തുല്യനിന്ദാസ്തുതിർമൗനീ സന്തുഷ്ടോ യേന കേനചിത്*
*അനികേതഃ സ്ഥിരമതിർഭക്തിമാന്മേ പ്രിയോ നരഃ ൧൯*

ശത്രു-മിത്രം സമം മാനാപമാനവും;
സുഖ-ദുഃഖ; ശീതോഷ്ണ സ്തുതി-നിന്ദ ഭേദമ-
റ്റെ-പ്പൊഴും മൌനിയായ് ലഭ്യമാകുന്നതിൽ
സന്തുഷ്ടനായ് ഭവിച്ചീടുന്ന ഭക്തൻ - 18

ഗൃഹസ്ഥാശ്രമം കൈവെടിഞ്ഞിട്ടുതൻസ്ഥിര-
ബുദ്ധിയോടോന്നിലുമാസക്തികൂടാതെ
ഭക്തിയോടെന്നെ സേവിച്ചിടും മർത്ത്യരാ-
ണെത്രയും പ്രിയരായിടുന്നതെനിക്കതും. 19

*യേ തു ധർമാമൃതമിദം യഥോക്തം പര്യുപാസതേ*
*ശ്രദ്ദധാനാ മത്പരമാ ഭക്താസ്തേതീവ മേ പ്രിയാഃ ൨൦*

എങ്കിലിന്നേതേതു ഭക്തരിന്നെയും
തന്റെ സർവ്വസ്വമെന്നുള്ളിലുറപ്പിച്ചി-
തെന്നെയും വിശ്വസിച്ചിന്നുഞാന് ചൊന്നൊരീ-
ധർമ്മാമൃതം ഭുജിച്ചെത്രയും പൂർണ്ണമാ-
യെന്നിലേക്കെത്തുന്ന ഭക്തരായുള്ളവ-
രാകുന്നതുണ്ടെനിക്കേറ്റം പ്രിയരെടൊ.

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ഭക്തിയോഗോ നാമ ദ്വാദശോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ഭക്തിയോഗം എന്ന
പേരിലുള്ള പന്ത്രണ്ടാം അദ്ധ്യായം സമാപിക്കുന്നു.

x x x

അദ്ധ്യായം - പതിമൂന്ന്

## ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം

***അർജുന ഉവാച***

*പ്രകൃതിം പുരുഷം ചൈവ ക്ഷേത്രം ക്ഷേത്രജ്ഞമേവ ച*
*ഏതദ്വേദിതുമിച്ഛാമി ജ്ഞാനം ജ്ഞേയം ച കേശവ ൧*

**അർജുനൻ പറഞ്ഞു:**

പ്രകൃതിയേതെന്നും പുരുഷനേയും പിന്നെ
ക്ഷേത്രമേതെന്നുമീ ക്ഷേത്രജ്ഞനെന്നതും:
അറിവെന്നതെന്തെന്നു-മറിയേണ്ടതെന്തെന്നു-
മറിയുവാനിച്ഛയുണ്ടാകുന്നു കേശവ. 01

***ശ്രീഭഗവാനുവാച***

*ഇദം ശരീരം കൗന്തേയ ക്ഷേത്രമിത്യഭിധീയതേ*
*ഏതദ്യോ വേത്തി തം പ്രാഹുഃ ക്ഷേത്രജ്ഞ ഇതി തദ്വിദഃ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ഹേ; കുന്തിപുത്ര നിൻ ദേഹത്തിനാണിന്നു-
ചൊല്ലുന്നു ക്ഷേത്രമെന്നായതാകുന്നൊരീ
ക്ഷേത്രമെന്തെന്നറിഞ്ഞീടുന്നവന്നുമേ
ക്ഷേത്രജ്ഞനെന്നു ചൊല്ലുന്നു ചൊല്ലുള്ളവർ. 02

*ക്ഷേത്രജ്ഞം ചാപി മാം വിദ്ധി സർവക്ഷേത്രേഷു ഭാരത*
*ക്ഷേത്രക്ഷേത്രജ്ഞയോർജ്ഞാനം യത്തജ്ജ്ഞാനം മതം മമ ൩*

ഭാരതശ്രേഷ്ഠനാമർജുനാ ക്ഷേത്രത്തി-
നുള്ളിലെ ഞാനായിടുന്നു ക്ഷേത്രജ്ഞനും.
ക്ഷേത്ര-ക്ഷേത്രജ്ഞരേതേതെന്നതറിയുന്ന
ജ്ഞാനമാകുന്നെടോ ജ്ഞാനമെന്നുള്ളതും. 03

*തത്ക്ഷേത്രം യച്ച യാദൃക്ച യദ്വികാരി യതശ്ച യത്*
*സ ച യോ യത്പ്രഭാവശ്ച തത്സമാസേന മേ ശൃണു ൪*

ക്ഷേത്രമേതെന്നു-മെന്തെന്നുമിന്നെപ്രകാ-
രത്തിലുണ്ടായിപ്പരിണമിച്ചീടുന്നി-
താരിതീ ക്ഷേത്രജ്ഞ-നെന്തതിൻ വൈഭവ-
മൊക്കെ ഞാൻ ചൊല്ലിടാം; കേൾക്ക നീ ഭാരതാ. 04

*ഋഷിഭിർബഹുധാ ഗീതം ഛന്ദോഭിർവിവിധൈഃ പൃഥക്*
*ബ്രഹ്മസൂത്രപദൈശ്ചൈവ ഹേതുമദ്ഭിർവിനിശ്ചിതൈഃ ൫*

ഋഷികളാൽ വിവിധമാം വേദമന്ത്രങ്ങളാൽ
ബഹുവിധം വിരചിതമായുള്ള സൂത്രത്തി-
ലെത്രയും ശ്രേഷ്ഠമാം ബ്രഹ്മസൂത്രത്താൽ
സമർത്ഥിതം കേൾക്ക: ചൊല്ലാം ഗ്രഹിച്ചീടുക. 05

*മഹാഭൂതാന്യഹങ്കാരോ ബുദ്ധിരവ്യക്തമേവ ച*
*ഇന്ദ്രിയാണി ദശൈകം ച പഞ്ച ചേന്ദ്രിയഗോചരാഃ ൬*

ഭൂതങ്ങളഞ്ചുമീ ബുദ്ധ്യഹങ്കാരങ്ങരമ-
വ്യക്തമാം മൂന്നതും; ജ്ഞാനകർമ്മങ്ങൾത- (അവ്യക്തം=മായ)
ന്നിന്ദ്രിയം പത്തു-മത്യന്തമുത്കൃഷ്ഠമാ-
മേകം മനസ്സു: വിഷയേന്ദ്രിയമഞ്ചതും; 06

*ഇച്ഛാ ദ്വേഷഃ സുഖം ദുഃഖം സങ്ഘാതശ്ചേതനാ ധൃതിഃ*
*ഏതത്ക്ഷേത്രം സമാസേന സവികാരമുദാഹൃതം ൭*

രാഗ-ദ്വേഷം; പിന്നെ സുഖ-ദുഃഖ സമദൃഷ്ടി;
ചൈതന്ന്യവും പിന്നെ വിശ്വാസമെന്നുള്ള-
തായിടും ക്ഷേത്രങ്ങളും പിന്നതിൻരൂപ-
ഭേദം സമർത്ഥിതം ബ്രഹ്മസൂത്രത്തിലും. 07

*അമാനിത്വമദംഭിത്വമഹിംസാ ക്ഷാന്തിരാർജവം*
*ആചാര്യോപാസനം ശൗചം സ്ഥൈര്യമാത്മവിനിഗ്രഹഃ ൮*

വിനയ-മഹിംസ-യഹംഭാവമില്ലായ്മ-
യാർജവ-മാചാര്യ-വന്ദനം ക്ഷമയതും;
ശുദ്ധിയും സ്ഥൈര്യവുമാത്മസംയമനവു-
മിന്ദ്രിയം തന്റെവിഷയത്തിൽ വിരക്തിയും: 08

*ഇന്ദ്രിയാർഥേഷു വൈരാഗ്യമനഹങ്കാര ഏവ ച*
*ജന്മമൃത്യുജരാവ്യാധിദുഃഖദോഷാനുദർശനം ൯*

മിഥ്യാഹങ്കാരമില്ലായ്മയും പിന്നെയീ
ജനനമരണം; ജ്വരാ-വ്യാധി ദുഃഖങ്ങൾ തൻ
ദോഷ-പരിണാമത്തിലുള്ളതാം ബോധവു-
മൊന്നിലുമാസക്തി കൂടാതിരിക്കലും: 09

*അസക്തിരനഭിഷ്വങ്ഗഃ പുത്രദാരഗൃഹാദിഷു*
*നിത്യം ച സമചിത്തത്വമിഷ്ടാനിഷ്ടോപപത്തിഷു ൧൦*

പുത്ര-കളത്രദാരാഗൃഹ മുക്തിയും:
ഇഷ്ടാനിഷ്ടത്തിലങ്ങുള്ള സമചിത്തവും:
തെല്ലും കലർപ്പറ്റുറച്ചങ്ങതെന്നില-
ങ്ങുള്ളതായീടുന്ന സേവതന്നിച്ഛയും: 10

*മയി ചാനന്യയോഗേന ഭക്തിരവ്യഭിചാരിണീ*
*വിവിക്തദേശസേവിത്വമരതിർജനസംസദി ൧൧*

വിജനത്തിലേകനായ് ജീവിപ്പതിന്നിച്ഛ-
യിച്ഛയില്ലായ്മ ജനമദ്ധ്യത്തിലാസനം:
അദ്ധ്യാത്മജ്ഞാനമായീടുന്നതിൽ നിഷ്ഠ:
ജ്ഞാനാർത്ഥദർശ്ശനമായുള്ളതാകയും: 11

*അധ്യാത്മജ്ഞാനനിത്യത്വം തത്ത്വജ്ഞാനാർഥദർശനം*

*ഏതജ്ജ്ഞാനമിതി പ്രോക്തമജ്ഞാനം യദതോന്യഥാ ൧൨*

ആകുന്നതിന്നു ഞാൻ ചൊല്ലുന്ന പേരതാ-
യീടുന്നു ജ്ഞാനമെന്നും; പിന്നെയായത-
ല്ലാതെയങ്ങുള്ളതായീടുന്നതിന്നു ഞാൻ
ചൊല്ലുന്ന പേരതായീടു'മജ്ഞാന'വും. 12

*ജ്ഞേയം യത്തത്പ്രവക്ഷ്യാമി യജ്ജ്ഞാത്വാമൃതമശ്നുതേ*
*അനാദിമത്പരം ബ്രഹ്മ ന സത്തന്നാസദുച്യതേ ൧൩*

യാതൊന്നിനെ നീയറിഞ്ഞിട്ടു പ്രാപിച്ചി-
ടുന്നിണ്ടമൃതമായീടുന്നവസ്ഥയെ:
ആയതെന്തെന്നു ഞാൻ ചൊല്ലാമതാകുന്ന-
നാദിയായീടുന്ന 'ഞാനെന്നബ്രഹ്മ'മി-
ന്നയതിന്നില്ലെടോ സത്തസത്തെന്നുള്ള
ഭേദങ്ങളൊന്നും; ധരിക്ക ധനഞ്ജയ. 13

*സർവതഃ പണിപാദം തത്സർവതോക്ഷിശിരോമുഖം*
*സർവതഃ ശ്രുതിമല്ലോകേ സർവമാവൃത്യ തിഷ്ഠതി ൧൪*

സർവ്വത്രയെൻ 'പാണിപാദ'ങ്ങളെത്തുന്ന-
തുണ്ടെൻ 'ശിരോമുഖനേത്രങ്ങ'ളും പിന്നെ
സർവ്വതും കേൾക്കുന്നതുണ്ടെന്റെ കർണ്ണങ്ങ-
ളാവൃതനാണുഞാൻ സർവ്വഭൂതത്തിലും. 14

*സർവേന്ദ്രിയഗുണാഭാസം സർവേന്ദ്രിയവിവർജിതം*
*അസക്തം സർവഭൃച്ചൈവ നിർഗുണം ഗുണഭോക്തൃ ച ൧൫*

സർവ്വേന്ദ്രിയത്തിന്റെയുത്ഭവം ഞാനാണ-
തില്ലെനിക്കിന്ദ്രിയമൊന്നുമേ-യില്ലെനി-
ക്കാസക്തിയൊന്നിലും; നിർഗ്ഗുണനാണുഞാ-
നെങ്കിലും സർവ്വഗുണഭോക്താവു ഞാനെടോ. 15

*ബഹിരന്തശ്ച ഭൂതാനാമചരം ചരമേവ ച*
*സൂക്ഷ്മത്വാത്തദവിജ്ഞേയം ദൂരസ്ഥം ചാന്തികേ ച തത് ൧൬*

സർവ്വചരാചരം തന്റെയങ്ങുള്ളിൽ:
പുറത്തു-ചാരത്തുമേ ദൂരത്തതായിട്ടു-
മായിക്കുടികൊണ്ടിരിക്കുമീ ഞാനതി-
സൂക്ഷ്മനായീടുന്നദൃശ്യനാണാകയാൽ. 16

*അവിഭക്തം ച ഭൂതേഷു വിഭക്തമിവ ച സ്ഥിതം*
*ഭൂതഭർതൃ ച തജ്ജ്ഞേയം ഗ്രസിഷ്ണു പ്രഭവിഷ്ണു ച* **൧൭**

അവിഭക്തനാനുഞാനെങ്കിലും വെവ്വേറെ-
യാണന്നുതോന്നുന്നതുണ്ടുഭൂതങ്ങളിൽ:
ആയാതാം ഞാൻതന്നെ ഭൂതജാലങ്ങൾതൻ-
സൃഷ്ടാവ്-രക്ഷകൻ; സർവ്വസംഹാരകൻ. 17

*ജ്യോതിഷാമപി തജ്ജ്യോതിസ്തമസഃ പരമുച്യതേ*
*ജ്ഞാനം ജ്ഞേയം ജ്ഞാനഗമ്യം ഹൃദി സർവസ്യ വിഷ്ഠിതം* **൧൮**

ആയതാം ഞാനാണു സർവ്വഭൂതങ്ങൾതൻ
ഹൃത്തിന്റെയുള്ളിലായ് മേവീട്ടവന്റെയ-
ജ്ഞാനമായീടും തമസ്സുമാറ്റീടുന്നൊ-
രറിവായു-മറിയേണ്ടതായുമിന്നറിവിനാൽ
നേടേണ്ടതൊക്കെയും കാട്ടിക്കൊടുക്കുന്ന
ജ്യോതിസ്സ-തിന്റെയുൽപ്പത്തിയാകുന്നതും. 18

*ഇതി ക്ഷേത്രം തഥാ ജ്ഞാനം ജ്ഞേയം ചോക്തം സമാസതഃ*
*മദ്ഭക്ത ഏതദ്വിജ്ഞായ മദ്ഭാവായോപപദ്യതേ* **൧൯**

ഇപ്രകാരം നിന്റെ ക്ഷേത്രമെന്തെന്നുമീ-
ക്ഷേത്രജ്ഞനാരെന്നൊരറിവു-മറിയേണ്ടതും:
ആയുള്ള ജ്ഞാനത്തെയുൾക്കൊണ്ടിതെന്റെഭാ-
വത്തിൽ വർത്തിപ്പവൻ പ്രാപിപ്പതെന്നെയും. 19

*പ്രകൃതിം പുരുഷം ചൈവ വിദ്ധ്യനാദീ ഉഭാവപി*
*വികാരാംശ്ച ഗുണാംശ്ചൈവ വിദ്ധി പ്രകൃതിസംഭവാൻ* **൨൦**

പുരുഷൻ: പ്രകൃതിയെന്നുള്ളൊരീരണ്ടുമേ-
യാദിയില്ലാത്തതായീടുന്നതാണെടൊ.
ആയതിൽനിന്നുത്ഭവിക്കുന്നതാണീ-
വികാരങ്ങളാദിയായീടും ഗുണത്രയം. 20

*കാര്യകാരണകർതൃത്വേ ഹേതുഃ പ്രകൃതിരുച്യതേ*
*പുരുഷഃ സുഖദുഃഖാനാം ഭോക്തൃത്വേ ഹേതുരുച്യതേ* **൨൧**

ആകുന്നു കാര്യമീ കാരണം-കർതൃത്വ-
മായതിൻ ഹേതുവോ ഭൌതിക പ്രകൃതിയും.
ആകുന്നു ലോകസുഖ-ദുഃഖങ്ങൾ തന്റെയും

ഹേതുവായീടുന്നു പൂരുഷൻ ഭാരത. 21

*പുരുഷഃ പ്രകൃതിസ്ഥോ ഹി ഭുങ്ക്തേ പ്രകൃതിജാൻഗുണാൻ*
*കാരണം ഗുണസങ്ഗോസ്യ സദസദ്യോനിജന്മസു ൨൨*

ഭൌതിക പ്രകൃതിതൻ ജീവന്റെയാത്മാ ഭു-
ജിക്കുന്നതുണ്ടിതും മൂന്നു ഗുണങ്ങളും.
ആയതുകൊണ്ടവനുത്തമ-നീചങ്ങ-
ളായതായീടുന്ന യോനിജനായിടും. 22

*ഉപദ്രഷ്ടാനുമന്താ ച ഭർതാ ഭോക്താ മഹേശ്വരഃ*
*പരമാത്മേതി ചാപ്യുക്തോ ദേഹേസ്മിൻപുരുഷഃ പരഃ ൨൩*

ദേഹത്തിനുള്ളിലായുള്ളതാം പൂരുഷ-
നാകുന്നു സാക്ഷി-യനുമാന്താവു-ഭർത്താവ്;
ഭോക്താവുമായതായീടും പരമമാ-
മാത്മാ-മഹേശ്വരനെന്നു ചൊല്ലുന്നതും. 23

*യ ഏവം വേത്തി പുരുഷം പ്രകൃതിം ച ഗുണൈഃ സഹ*
*സർവഥാ വർതമാനോപി ന സ ഭൂയോഭിജായതേ ൨൪*

ആരിന്നിതറിയുന്നിതെപ്രകാരത്തിലാ-
യീടുന്നു പൂരുഷൻ; പ്രകൃതിയെന്നുള്ളതും:
ആയവനെപ്രകാരത്തിൽ വർത്തിക്കിലും
ഉണ്ടാകയില്ലാ പുനർജ്ജന്മമെന്നതും. 24

*ധ്യാനേനാത്മനി പശ്യന്തി കേചിദാത്മാനമാത്മനാ*
*അന്യേ സാംഖ്യേന യോഗേന കർമയോഗേന ചാപരേ ൨൫*

ധ്യാനയോഗത്തിനാലറിയുന്നു ചിലരിന്നി-
താത്മാവിനെത്തന്റെ ബുദ്ധിയാ-ലപരനോ;
സാംഖ്യയോഗേനയും പിന്നെയോ കർമ്മയോ-
ഗത്തിനാൽ ദർശ്ശിപ്പവർ പിന്നെ വേറെയും. 25

*അന്യേ ത്വേവമജാനന്തഃ ശ്രുത്വാന്യേഭ്യ ഉപാസതേ*
*തേപി ചാതിതരന്ത്യേവ മൃത്യും ശ്രുതിപരായണാഃ ൨൬*

ആധ്യാത്മിക ജ്ഞാനമില്ലാത്ത മാനുഷ-
രന്ന്യർചൊല്ലുന്നതും കേട്ടുപാസിപ്പതും.
ആയവരാധ്യാത്മിക ശ്രവണതൽപ്പരായ്
മൃത്യുജന്മത്തിന്റെയക്കരക്കെത്തിടും. 26

*യാവത്സഞ്ജായതേ കിഞ്ചിത്സത്ത്വം സ്ഥാവരജങ്ഗമം*
*ക്ഷേത്രക്ഷേത്രജ്ഞസംയോഗാത്തദ്വിദ്ധി ഭരതർഷഭ* **൨൭**

ഭാരതശ്രേഷ്ഠനാമർജ്ജുനാ സ്ഥാവര-
ജംഗമമായ് ഭവിച്ചീടുന്നതൊക്കെയും
സംഭവിക്കുന്നതീ ക്ഷേത്ര-ക്ഷേത്രജ്ഞർതൻ
സമ്മേളനത്തിനാലാണെന്നറിയുക. 27

*സമം സർവേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വരം*
*വിനശ്യത്സ്വവിനശ്യന്തം യഃ പശ്യതി സ പശ്യതി* **൨൮**

ജീവികൾതന്റെ ജീവാത്മാവതൊത്തീശ-
രീരത്തിനുള്ളിൽ വസിക്കുന്നൊരീശ്വരം:
ആയപരമേശ്വരം ദർശ്ശിച്ചിടുന്നതാം
മർത്ത്യനിന്നെത്തുമീ പരമമാകും പദം. 28

*സമം പശ്യൻഹി സർവത്ര സമവസ്ഥിതമീശ്വരം*
*ന ഹിനസ്ത്യാത്മനാത്മാനം തതോ യാതി പരാം ഗതിം* **൨൯**

സർവ്വദിക്കിങ്കലും സമമാമവസ്ഥയിൽ
സ്ഥിതനായിടുന്ന പരമാത്മനെക്കാണ്മവൻ
ആയവൻചിത്തത്തിനില്ലധഃപ്പത്തനങ്ങ-
ളണയുന്നവൻ പരമമാകും പദത്തിലും. 29

*പ്രകൃത്യൈവ ച കർമാണി ക്രിയമാണാനി സർവശഃ*
*യഃ പശ്യതി തഥാത്മാനമകർതാരം സ പശ്യതി* **൩൦**

സർവ്വകർമ്മങ്ങങ്ങൾതൻ കർത്താവു പ്രകൃതിയാ-
ലുണ്ടായിടുന്നതാം ക്ഷേത്രമാണെന്നുമീ
ക്ഷേത്രജ്ഞനൊന്നുമേ വർത്തിച്ചിടുന്നില്ല-
തെന്നുമറിയുന്നവർക്കുണ്ടെന്റെ ദർശ്ശനം. 30

*യദാ ഭൂതപൃഥഗ്ഭാവമേകസ്ഥമനുപശ്യതി*
*തത ഏവ ച വിസ്താരം ബ്രഹ്മ സംപദ്യതേ തദാ* **൩൧**

വൈവിധ്യമാർന്നിടും ജീവജാലങ്ങളീ-
യേകമാമായതിലുൾക്കൊണ്ടിടുന്നെന്നു-
മായതാമൊന്നിൽനിന്നാകയുമുണ്ടായി-
ടുന്നതെന്നറിയുന്നവൻതന്നെ ബ്രഹ്മവും. 31

*അനാദിത്വാന്നിർഗുണത്വാത്പരമാത്മായമവ്യയഃ*

*ശരീരസ്ഥോഽപി കൗന്തേയ ന കരോതി ന ലിപ്യതേ ൩൧*

ജനനമരണാദിയില്ലാത്തൊരീനിർഗ്ഗുണ-
നാകു-മവ്യയനായഭൌതികനാകുമീ-
യാത്മാവ് ദേഹത്തിനുള്ളിൽ വസിക്കിലു-
മില്ലചെയ്യുന്നില്ലസക്തനാകുന്നെടൊ. 32

*യഥാ സർവഗതം സൗക്ഷ്മ്യാദാകാശം നോപലിപ്യതേ*
*സർവത്രാവസ്ഥിതോ ദേഹേ തഥാത്മാ നോപലിപ്യതേ ൩൨*

എപ്രകാരത്തിലീ സർവ്വത്രവ്യാപിക്കു-
മാകാശമായതിൻ സൂക്ഷ്മഭാവത്തിനാൽ
വേറിട്ടുനിൽക്കുന്നിതായപോലാത്മാവു-
ദേഹത്തിലുണ്ടെന്നിരിക്കിലും വേറെതാൻ. 33

*യഥാ പ്രകാശയത്യേകഃ കൃത്സ്നം ലോകമിമം രവിഃ*
*ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത ൩൩*

കേൾക്കനീ ഭാരതായെപ്രകാരത്തിലാ-
ദിത്യനാൽ ലോകം പ്രകാശിച്ചിടുന്നതു-
ണ്ടപ്രകാരത്തിലീ ക്ഷേത്രത്തിലാകെ
പ്രകാശം പരത്തുന്നു ക്ഷേത്രജ്ഞനും സഖേ! 34

*ക്ഷേത്രക്ഷേത്രജ്ഞയോരേവമന്തരം ജ്ഞാനചക്ഷുഷാ*
*ഭൂതപ്രകൃതിമോക്ഷം ച യേ വിദുര്യാന്തി തേ പരം ൩൪*

ഇപ്രകാരം 'ഭൂത-പ്രകൃതി-മോക്ഷങ്ങ'ളും;
ക്ഷേത്ര-ക്ഷേത്രജ്ഞഭേദങ്ങളും തന്നക-
ക്കണ്ണിനാൽ കണ്ടറിഞ്ഞീടുന്ന ജ്ഞാനികൾ
പ്രാപിച്ചിടുന്നതുണ്ടെൻപദം ഭാരത. 35

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗോ നാമ ത്രയോദശോഽധ്യായഃ*
*സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ 'ക്ഷേത്രക്ഷേത്രജ്ഞവിഭാഗയോഗം' എന്ന പതിമൂന്നാം അദ്ധ്യായം സമാപിക്കുന്നു.

x x x

അദ്ധ്യായം - പതിനാല്

# ഗുണത്രയവിഭാഗയോഗം

*ശ്രീഭഗവാനുവാച*
*പരം ഭൂയഃ പ്രവക്ഷ്യാമി ജ്ഞാനാനാം ജ്ഞാനമുത്തമം*
*യജ്ജ്ഞാത്വാ മുനയഃ സർവേ പരാം സിദ്ധിമിതോ ഗതാഃ ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു.**
ജ്ഞാനത്തിലേറ്റമുത്കൃഷ്ടമയീടുന്ന
തേതൊക്കെയാകുന്നതെന്നതറിഞ്ഞിട്ടു-
സംസാരം വെടിഞ്ഞങ്ങു സിദ്ധരായീടുവോർ
സിദ്ധിച്ച ജ്ഞാനങ്ങൾ ചൊല്ലിത്തരാമെടോ. 01

*ഇദം ജ്ഞാനമുപാശ്രിത്യ മമ സാധർമ്യമാഗതാഃ*
*സർഗേപി നോപജായന്തേ പ്രലയേ ന വ്യഥന്തി ച ൨*

ആയതാം ജ്ഞാനങ്ങൾ കൈവരിച്ചെന്റെ സമ-
ഭാവത്തെയാർജ്ജിച്ചിടുന്നവർക്കില്ല ജ-
ന്മങ്ങളീസൃഷ്ടികാലത്തിങ്കലില്ലവർ-
ക്കില്ലാധിതെല്ലുമീ പ്രളയകാലത്തിലും. 02

*മമ യോനിർമഹദ്ബ്രഹ്മ തസ്മിൻഗർഭം ദധാമ്യഹം*
*സംഭവഃ സർവഭൂതാനാം തതോ ഭവതി ഭാരത ൩*

ഞാനായിടും മഹത് ബ്രഹ്മമാം യോനിയി-
ലെന്നാലെ നിക്ഷിപ്തമായിടും ബീജത്തിനാ-
ലെഞാൻ ഗർഭംധരിച്ചെന്നിൽനിന്നുൽ-
ഭവിക്കുന്നിതീ സർവ്വ ഭൂതങ്ങൾ ഭാരത. 03

*സർവയോനിഷു കൗന്തേയ മൂർതയഃ സംഭവന്തി യാഃ*

*താസാം ബ്രഹ്മ മഹദ്യോനിരഹം ബീജപ്രദഃ പിതാ ൩*

സർവ്വ ഗർഭങ്ങളിൽ നിന്നുത്ഭവിക്കുന്ന
നാനാവിധത്തിലങ്ങുള്ളതാം ജീവികൾ-
ക്കാധാരമായിടും ബീജപ്രദായക-
നാക്കും പിതാവായിടുന്നതും ഞാനെടോ. 04

*സത്ത്വം രജസ്തമ ഇതി ഗുണാഃ പ്രകൃതിസംഭവാഃ*
*നിബധ്നന്തി മഹാബാഹോ ദേഹേ ദേഹിനമവ്യയം ൫*

ദേഹങ്ങൾ കൈക്കൊണ്ടിടുന്നതാം ദേഹിയോ
ബദ്ധനായീടുന്നതുണ്ടിന്നു പ്രകൃതിതൻ
മൂന്നുഗുണങ്ങളായീടുന്ന സത്വ-
രജസ്സ്-തമസ്സായവയാലെന്നറിയുക. 05

*തത്ര സത്ത്വം നിർമലത്വാത്പ്രകാശകമനാമയം*
*സുഖസങ്ഗേന ബധ്നാതി ജ്ഞാനസങ്ഗേന ചാനഘ ൬*

പാപിയല്ലാത്തതാം പാർത്ഥ കേട്ടീടുനീ-
യായതിൽ നിർമ്മല പ്രഭ ചൊരിഞ്ഞീടുമീ
സത്വമാനായ ഗുണബന്ധനാസക്ത-
നാകുന്നു ജ്ഞാനഗുണസംഗത്തിപ്പൊഴും 06

*രജോ രാഗാത്മകം വിദ്ധി തൃഷ്ണാസങ്ഗസമുദ്ഭവം*
*തന്നിബധ്നാതി കൗന്തേയ കർമസങ്ഗേന ദേഹിനം ൭*

കുന്തിതൻ നന്ദനാ രാഗാത്മതൃഷ്ണാസ-
മുത്ഭവമാകും രജോഗുണം ദേഹസ്ഥ-
നായിടും ദേഹിയെ ബന്ധിച്ചിടുന്നൂ
ഫലോദ്ദിഷ്ട കർമ്മങ്ങളാലെന്നറിയുക. 07

*തമസ്ത്വജ്ഞാനജം വിദ്ധി മോഹനം സർവദേഹിനാം*
*പ്രമാദാലസ്യനിദ്രാഭിസ്തന്നിബധ്നാതി ഭാരത ൮*

അജ്ഞാനത്താലുദിച്ചീടും തമോഗുണം
ബദ്ധനാക്കീടുന്നു ദേഹിയെ വ്യാമോഹ-
മാലസ്യ, നിദ്രാ-പ്രമാദങ്ങളാദിയാ-
യീടും ഗുണങ്ങളാലാകയും ഭാരത. 08

*സത്ത്വം സുഖേ സഞ്ജയതി രജഃ കർമണി ഭാരത*

*ജ്ഞാനമാവൃത്യ തു തമഃ പ്രമാദേ സഞ്ജയത്യുത* **൯**

സത്ത്വം സുഖത്തെയാസക്തമാക്കീടുന്നു:
കാമ്യകർമ്മത്തിലാസക്തം രജോഗുണം.
മൂടും തമസ്സുജ്ഞാനത്തെ-യുന്മാദത്തി-
നാലെയും ബന്ധിപ്പതുണ്ടു ഹേ ഭാരത. 09

*രജസ്തമശ്ചാഭിഭൂയ സത്ത്വം ഭവതി ഭാരത*
*രജഃ സത്ത്വം തമശ്ചൈവ തമഃ സത്ത്വം രജസ്തഥാ* **൧൦**

സത്ത്വം ചിലപ്പോൾ ജയിക്കുന്നതുണ്ടു-
തോൽക്കുന്നൂ തമസ്സു-സത്വം, രജത്തിങ്കലും.
തോൽക്കും രജോഗുണം സത്വം, തമസ്സിലും:
മുന്നിട്ടുനിൽപ്പവന്നധിപനാകുന്നിതും. 10

*സർവദ്വാരേഷു ദേഹേസ്മിൻപ്രകാശ ഉപജായതേ*
*ജ്ഞാനം യദാ തദാ വിദ്യാദ്വിവൃദ്ധം സത്ത്വമിത്യുത* **൧൧**

ദേഹത്തിലുള്ളതാം ദ്വാരങ്ങളൊമ്പതും
ജ്ഞാനപ്രകാശത്തിനാലെ തെളിഞ്ഞിടും-
കാലത്തുവർദ്ധിച്ചിടുന്നതീ സത്ത്വ-
ഗുണങ്ങളായീടുന്നതെന്നറിഞ്ഞീടുക. 11

*ലോഭഃ പ്രവൃത്തിരാരംഭഃ കർമണാമശമഃ സ്പൃഹാ*
*രജസ്യേതാനി ജായന്തേ വിവൃദ്ധേ ഭരതർഷഭ* **൧൨**

രജോഗുണം മുന്നിട്ടുനിൽക്കുന്ന കാലത്തു-
ലോഭമൊട്ടധികമാ-മാസക്തി പിന്നെ
ഫലോദ്ദിഷ്ട കർമ്മമാരംഭ-മശാന്തി-
യൊട്ടാഗ്രഹമേറെയുണ്ടാകുന്നതുണ്ടെടോ. 12

*അപ്രകാശോപ്രവൃത്തിശ്ച പ്രമാദോ മോഹ ഏവ ച*
*തമസ്യേതാനി ജായന്തേ വിവൃദ്ധേ കുരുനന്ദന* **൧൩**

തമസ്സുവർദ്ധിച്ചിടുംകാലത്തു വർദ്ധിച്ചി-
ടുന്നതുണ്ടജ്ഞാന-മാലസ്യവും പിന്നെ
വർദ്ധിച്ചിടുന്നുണ്ടശ്രദ്ധ; സംമോഹങ്ങ-
ളെന്നറിഞ്ഞീടുനീ ഹേ കുരുനന്ദന. 13

*യദാ സത്ത്വേ പ്രവൃദ്ധേ തു പ്രലയം യാതി ദേഹഭൃത്*
*തദോത്തമവിദാം ലോകാനമലാൻപ്രതിപദ്യതേ* **൧൪**

സത്ത്വമായീടും ഗുണത്തിങ്കലുള്ളനാൾ
ദേഹം വെടിഞ്ഞിടും ദേഹി പ്രാപിപ്പതു-
ണ്ടുത്തമവിത്തുക്കളാകുന്ന ജ്ഞാനിത-
ന്നുത്കൃഷ്ടലോകത്തെയെന്നറിഞ്ഞീടുക. 14

*രജസി പ്രലയം ഗത്വാ കർമസങ്ഗിഷു ജായതേ*
*തഥാ പ്രലീനസ്തമസി മൂഢയോനിഷു ജായതേ* **൧൫**

രജോഗുണത്തിങ്കൽദേഹംവിടും ദേഹി-
വീണ്ടും ജനിച്ചീടുമാസക്തർതൻ കൂട്ടത്തി-
ലുല്പതിച്ചീടും തമസ്സിൽ ദേഹം വെടി-
ഞ്ഞീടുന്ന ദേഹി ഗർഭത്തിലീ മൂഢർതൻ. 15

*കർമണഃ സുകൃതസ്യാഹുഃ സാത്ത്വികം നിർമലം ഫലം*
*രജസസ്തു ഫലം ദുഃഖമജ്ഞാനം തമസഃ ഫലം* **൧൬**

തത്ത്വത്തെ ദർശ്ശിപ്പവർ ചൊല്ലിടുന്നതീ
സത്-വൃത്തി ഫലസിദ്ധി നിർമ്മലം സാത്ത്വികം.
ദുഃഖമായീടും രജസ്സിന്റെ സിദ്ധി-യ-
ജ്ഞാനമാകും ഫലം തമസ്സിന്റെ തന്നെയും. 16

*സത്ത്വാത്സഞ്ജായതേ ജ്ഞാനം രജസോ ലോഭ ഏവ ച*
*പ്രമാദമോഹൗ തമസോ ഭവതോജ്ഞാനമേവ ച* **൧൭**

സത്ത്വത്തിൽനിന്നുത്ഭവിപ്പതീ ജ്ഞാനങ്ങ-
ളുണ്ടായിടുന്നു ലോഭം രജസ്സിങ്കൽനി-
ന്നുത്ഭവിച്ചീടും തമസ്സിങ്കൽനിന്നു നിൻ
മോഹം; പ്രമാദ-മജ്ഞാനങ്ങളാകയും. 17

*ഊർധ്വം ഗച്ഛന്തി സത്ത്വസ്ഥാ മധ്യേ തിഷ്ഠന്തി രാജസാഃ*
*ജഘന്യഗുണവൃത്തിസ്ഥാ അധോ ഗച്ഛന്തി താമസാഃ* **൧൮**

സത്ത്വസ്ഥരുത്ക്രുഷ്ടമൂർദ്ധ്വലോകം ഗമി-
ച്ചീടുന്നു; രാജസർ മദ്ധ്യലോകത്തി-ലുൽ-
പ്പതിക്കുന്നൂ നിക്രുഷ്ടരാം താമസന്മാ-
രധോലോകമാം നരകത്തിലും സഖേ. 18

*നാന്യം ഗുണേഭ്യഃ കർതാരം യദാ ദ്രഷ്ടാനുപശ്യതി*
*ഗുണേഭ്യശ്ച പരം വേത്തി മദ്ഭാവം സോധിഗച്ഛതി* **൧൯**

എപ്പൊഴീ കർമ്മത്തിനാകയും വേറിട്ട
കർത്താവതില്ലതീ ത്രിഗുണങ്ങളാണന്നു-
മായ ഗുണത്തിന്നതീതനാണാത്മനെ-
ന്നറിയുമ്പൊളെത്തുന്നിതെന്റെ ഭാവത്തെയും. 19

*ഗുണാനേതാനതീത്യ ത്രീന്ദേഹീ ദേഹസമുദ്ഭവാൻ*
*ജന്മമൃത്യുജരാദുഃഖൈർവിമുക്തോമൃതമശ്നുതേ ൨൦*

ദേഹത്തിനുള്ളിലായുള്ളതാം ദേഹി ദേ-
ഹത്തിന്റെ സ്വന്തമായീടും ഗുണത്രയം
ഭേദിച്ച് ജന്മ-ജരാ-മൃത്യു മുക്തരാ-
യമൃതത്തെ സേവിപ്പതുണ്ടിന്നു ഭൂമിയിൽ. 20

***അർജുന ഉവാച***

*കൈർലിങ്ഗൈസ്ത്രീൻഗുണാനേതാനതീതോ ഭവതി പ്രഭോ*
*കിമാചാരഃ കഥം ചൈതാംസ്ത്രീൻഗുണാനതിവർതതേ ൨൧*

**അർജുനൻ പറഞ്ഞു**:
ഹേ പ്രഭോ ചൊല്ലതും ലക്ഷണം മൂന്നു-
ഗുണത്തിന്നതീതനായീടുന്നവൻ തന്റെ
ആചാരമെപ്രകാരത്തിലായീടുന്നി-
തെപ്രകാരത്തിലതിക്രമിക്കുന്നിതും. 21

***ശ്രീഭഗവാനുവാച***

*പ്രകാശം ച പ്രവൃത്തിം ച മോഹമേവ ച പാണ്ഡവ*
*ന ദ്വേഷ്ടി സമ്പ്രവൃത്താനി ന നിവൃത്താനി കാങ്ക്ഷതി ൨൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു.**
കേൾക്ക ഗുണാതീതനാകുന്നവൻ തന്റെ
ലക്ഷണം പാണ്ഡവ: വൃത്തി;സമ്മോഹം;
പ്രകാശമിത്യാദിയുണ്ടെങ്കിൽ ദ്വേഷിക്കയി-
ല്ലൊട്ടുകാംക്ഷിക്കയില്ലില്ലാതിരിക്കിലും. 22

*ഉദാസീനവദാസീനോ ഗുണൈർയോ ന വിചാല്യതേ*
*ഗുണാ വർതന്ത ഇത്യേവം യോവതിഷ്ഠതി നേങ്ഗതേ ൨൩*

ആയവൻ പ്രക്ഷുബ്ധനായിടുന്നില്ലിന്നു
പ്രകൃതിതൻ മൂന്നുഗുണങ്ങളാലുള്ളതി-
ലായതായീടും ഗുണം തന്നെ വർത്തിപ്പ-
തെന്നറിഞ്ഞങ്ങുദാസീനനായ് മേവിടും. 23

*സമദുഃഖസുഖഃ സ്വസ്ഥഃ സമലോഷ്ടാശ്മകാഞ്ചനഃ*
*തുല്യപ്രിയാപ്രിയോ ധീരസ്തുല്യനിന്ദാത്മസംസ്തുതിഃ ൨൪*

ആയവൻ സമചിത്തനെപ്പൊഴും സുഖ-ദുഃഖ-
ഭേദമില്ലവനു തങ്കം-കല്ലു-മണ്ണതും.
തുല്യനാണവനപ്രിയ-പ്രിയ ഭേദങ്ങ-
ളില്ലൊന്നുപോലവൻ നിന്ദാ-സ്തുതിയിലും. 24

*മാനാപമാനയോസ്തുല്യസ്തുല്യോ മിത്രാരിപക്ഷയോഃ*
*സർവാരംഭപരിത്യാഗി ഗുണാതീതഃ സ ഉച്യതേ ൨൫*

മാനാപമാനങ്ങൾ രണ്ടതും തുല്യമായ്-
ക്കണ്ടിട്ടു ശത്രു-മിത്രം ഭേദമില്ലാതെ-
യുദ്യമത്യക്തനായ് വർത്തിപ്പവന്നുനാം
ചൊല്ലുന്നതുണ്ടു ഗുണാതീതനെന്നുപേർ. 25

*മാം ച യോവ്യഭിചാരേണ ഭക്തിയോഗേന സേവതേ*
*സ ഗുണാൻസമതീത്യൈതാൻബ്രഹ്മഭൂയായ കല്പതേ ൨൬*

വ്യതിചലിക്കാത്ത ചിത്തത്തിനാലെന്നെയും
സേവിച്ചിടുന്നതാം മർത്യരീ പ്രകൃതിതൻ
മൂന്നു ഗുണങ്ങളതിക്രമിച്ചായവർ
പ്രാപ്തരായീടുന്നു ബ്രഹ്മത്തിലെത്തുവാൻ. 26

*ബ്രഹ്മണോ ഹി പ്രതിഷ്ഠാഹമമൃതസ്യാവ്യയസ്യ ച*
*ശാശ്വതസ്യ ച ധർമസ്യ സുഖസ്യൈകാന്തികസ്യ ച ൨൭*

അമൃത-മനശ്വരം നാശമില്ലാത്തതാം
ബ്രഹ്മമാകുന്ന ഞാനാകുന്നു ശാശ്വതം.
പരമമായീടും സുഖത്തിന്റെമൂലമാ-
യീടുന്നിരുപ്പിടം സുഖ-ധർമ്മമായതിൻ. 27

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ഗുണത്രയവിഭാഗയോഗോ നാമ ചതുർദശോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ഗുണത്രയവിഭാഗയോഗം എന്ന
പതിനാലാം അദ്ധ്യായം സമാപിക്കുന്നു.

x x x

**അദ്ധ്യായം - പതിനഞ്ച്**

# പുരുഷോത്തമയോഗം

*ശ്രീഭഗവാനുവാച*
*ഊർധ്വമൂലമധഃശാഖമശ്വത്ഥം പ്രാഹുരവ്യയം*
*ഛന്ദാംസി യസ്യ പർണാനി യസ്തം വേദ സ വേദവിത് ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
മൂലമാം വേരുമേൽപ്പോട്ടു-കീഴ്പ്പോട്ടതിൻ
ശാഖയായ് മേവും സനാതനമാം
അശ്വത്ഥമായതിൻ പത്രമോ വേദമ-
ന്ത്രങ്ങളെന്നറിവവൻ വേദജ്ഞനും. 01

*അധശ്ചോർധ്വം പ്രസൃതാസ്തസ്യ*
*ശാഖാ ഗുണപ്രവൃദ്ധാ വിഷയപ്രവാലാഃ*
*അധശ്ച മൂലാന്യനുസന്തതാനി*
*കർമാനുബന്ധീനി മനുഷ്യലോകേ ൨*

പ്രകൃതിഗുണങ്ങളാൽ വർദ്ധിച്ച ശാഖകൾ
പൊങ്ങിയും താന്നും പടർന്നു നിൽപ്പൂ.
മർത്ത്യന്റെ കർമ്മബന്ധങ്ങളായീടുന്ന-
ത്തിന്റെ കീഴ്തൂങ്ങുന്ന വേരുകളും. 02

*ന രൂപമസ്യേഹ തഥോപലഭ്യതേ*

*നാന്തോ ന ചാദിർന ച സമ്പ്രതിഷ്ഠാ*
*അശ്വത്ഥമേനം സുവിരൂഢമൂല-*
*മസങ്ഗശസ്ത്രേണ ദൃഢേന ഛിത്ത്വാ*
*തതഃ പദം തത്പരിമാർഗിതവ്യം*
*യസ്മിൻഗതാ ന നിവർതന്തി ഭൂയഃ*
*തമേവ ചാദ്യം പുരുഷം പ്രപദ്യേ*
*യതഃ പ്രവൃത്തിഃ പ്രസൃതാ പുരാണീ*

ഈ യിഹലോകത്തിലായതാം രൂപമോ
ലഭ്യമല്ലായ പ്രകാരത്തിലും.
അറിവില്ലതിന്നധിഷ്ഠാനങ്ങളൊന്നുമേ-
യാദ്യന്തമൊന്നുമറിവതില്ല.
വേരുറച്ചുള്ളൊരീയാലുവൃക്ഷത്തെയും
ഛേദിക്കവേണ്ടതുണ്ടിന്നുനീ നിൻ -
ആസക്തമാല്ലാത്ത ചിത്തായുധത്തിനാ-
ലായതിൻ ശേഷം ഗമിക്ക നീയും:
ആയ മേൽപ്പോട്ടായ് ഗമിക്കുന്ന മൂലത്തി-
നൊപ്പം ഗമിച്ചാൽ തിരിച്ചതില്ലാ-
തായതായീടും പരമം പുരാതന-
മാകും പുരുഷനെ പ്രാപിപ്പു നീ. 03/04

*നിർമാനമോഹാ ജിതസങ്ഗദോഷാ*
*അധ്യാത്മനിത്യാ വിനിവൃത്തകാമാഃ*
*ദ്വന്ദ്വൈർവിമുക്താഃ സുഖദുഃഖസംജ്ഞൈർ-*
*ഗച്ഛന്ത്യമൂഢാഃ പദമവ്യയം തത്*

മാനമോഹം വിട്ടു സംഗദോഷം ജയി-
ച്ചദ്ധ്യാത്മചിത്തനായാഗ്രഹംവിട്ടു സുഖ-
ദുഃഖ ദ്വന്ദ്വങ്ങളിൽ മുക്തനായ് മൂഢത്വ-
മറ്റവൻ ചേരുന്നിതവ്യയമാം പദം. 05

*ന തദ്ഭാസയതേ സൂര്യോ ന ശശാങ്കോ ന പാവകഃ*
*യദ്ഗത്വാ ന നിവർതന്തേ തദ്ധാമ പരമം മമ*

ആയതായീടുന്നിടത്തെ പ്രകാശിപ്പ-
തില്ലർക്ക-ചന്ദ്രനും: അഗ്നിദേവൻ.
ആയതായീടുമെൻ പരമമാം ധാമത്തി-
ലെത്തുന്നവന്നില്ല പിന്നെ ജന്മം. 06

*മമൈവാംശോ ജീവലോകേ ജീവഭൂതഃ സനാതനഃ*

*മനഃഷഷ്ഠാനീന്ദ്രിയാണി പ്രകൃതിസ്ഥാനി കർഷതി ൭*

സനാതനമാകുമെന്നംശമാകുന്നൊരീ
ഭൌതികാത്മാക്കളീ പ്രകൃതിതൻ സൃഷ്ടിയാം.
പഞ്ചേന്ദ്രിയത്തിനൊത്താറാമനാകുന്ന
ചിത്തത്തിനൊത്തവരൊട്ടുബന്ധപ്പെടും. 07

*ശരീരം യദവാപ്നോതി യച്ചാപ്യുത്ക്രാമതീശ്വരഃ*
*ഗൃഹീത്വൈതാനി സംയാതി വായുർഗന്ധാനിവാശയാത് ൮*

യാതൊരു ദേഹത്തെ പ്രാപിപ്പിതാതമാവ്:
യാതൊന്നിനെ വിട്ടുപോകുന്നു ജീവനും:
ആയ ജീവാത്മാവ്; വായു, പുഷ്പം തന്റെ
ഗന്ധത്തെയെന്നപോൽ, വേറൊന്നിലാക്കിടും. 08

*ശ്രോത്രം ചക്ഷുഃ സ്പർശനം ച രസനം ഘ്രാണമേവ ച*
*അധിഷ്ഠായ മനശ്ചായം വിഷയാനുപസേവതേ ൯*

ഇപ്രകാരം പരദേഹം ഗമിക്കുന്ന
ജീവൻ; മനസ്സുതന്റിഷ്ടത്തിനൊത്ത ഗ-
ന്ധം; രുചി; കാഴ്ച്ചകൾ; കേൾക്കാൻ കൊതിച്ചതും:
സ്പർശ്ശസൗഖ്യങ്ങളിന്നാകെ നേടുന്നിതും. 09

*ഉത്ക്രാമന്തം സ്ഥിതം വാപി ഭുഞ്ജാനം വാ ഗുണാന്വിതം*
*വിമൂഢാ നാനുപശ്യന്തി പശ്യന്തി ജ്ഞാനചക്ഷുഷഃ ൧൦*

ദേഹം ത്യജിക്കുന്ന; ദേഹത്തിലേറുന്ന;
ഭോഗങ്ങളൊക്കെ ഭുജിച്ചീ ഗുണത്രയ-
ത്തോടൊത്തിരിക്കുമീ ജീവന്റെയാത്മാ-
വദൃശ്യമീ മൂഢർക്കു: ജ്ഞാനിക്കു ദൃശ്യവും. 10

*യതന്തോ യോഗിനശ്ചൈനം പശ്യന്ത്യാത്മന്യവസ്ഥിതം*
*യതന്തോപ്യകൃതാത്മാനോ നൈനം പശ്യന്ത്യചേതസഃ ൧൧*

ആയതിൻ ദർശനത്തിന്നു യത്നിച്ചിടും
യോഗി തന്നുള്ളിലു'ള്ളാത്മ'നെക്കണ്ടിടും.
ഇല്ല കാണുന്നില്ല കൃതകൃത്യരല്ലാത്ത
മൂഢരത്നിക്കിലു-മാത്മാവതിന്നെയും. 11

*യദാദിത്യഗതം തേജോ ജഗദ്ഭാസയതേഖിലം*
*യച്ചന്ദ്രമസി യച്ചാഗ്നൗ തത്തേജോ വിദ്ധി മാമകം ൧൨*

അഖിലലോകത്തെ തെളിക്കുമാദിത്യന്റെ
തേജസ്സേതാണതേതാണു ചന്ദ്രന്റേയും:
അഗ്നിതന്നുള്ളിലങ്ങുള്ളതാം തേജസ്സു-
മെന്റേതുതന്നെയാണെന്നു ധരിക്കുക. 12

*ഗാമാവിശ്യ ച ഭൂതാനി ധാരയാമ്യഹമോജസാ*
*പുഷ്ണാമി ചൗഷധീഃ സർവാഃ സോമോ ഭൂത്വാ രസാത്മകഃ ൧൩*

ഞാൻ തന്നെയാണീ ഗ്രഹത്തിലാവേശി-
ച്ചതിന്റെയോജസ്സിനാൽ ജീവനായ് വർത്തിപ്പ-
താണുഞാൻ ചന്ദ്രരസമായി വർത്തിച്ചു
പോഷിപ്പിച്ചീടുന്നു സസ്യജാലങ്ങളെ. 13

*അഹം വൈശ്വാനരോ ഭൂത്വാ പ്രാണിനാം ദേഹമാശ്രിതഃ*
*പ്രാണാപാനസമായുക്തഃ പചാമ്യന്നം ചതുർവിധം ൧൪*

ഞാനതാകും ജഢരാഗ്നിയായ് പ്രാണിതൻ
ദേഹത്തിനുള്ളിലുള്ളുദരത്തിൽ വർത്തിച്ചു
പ്രാണാപമാനനൊത്തീ നാലുവിധമുള്ള
യാഹാര-ദഹനനായീടുന്നൊരഗ്നിയും. 14

*സർവസ്യ ചാഹം ഹൃദി സന്നിവിഷ്ടോ*
*മത്തഃ സ്മൃതിർജ്ഞാനമപോഹനം ച*
*വേദൈശ്ച സർവൈരഹമേവ വേദ്യോ*
*വേദാന്തകൃദ്വേദവിദേവ ചാഹം ൧൫*

അധിവസിക്കുന്നു ഞാൻ ജീവിതൻ ഹൃത്തിങ്ക-
ലെന്നിൽനിന്നുണ്ടായിടുന്നു ജ്ഞാനം പിന്നെ;
ഓർമ്മയീ-യോർമ്മയില്ലായ്മയാകുന്നു ഞാൻ:
ആകുന്നു വേദവിത്താണുഞാനായതിൻ
കർത്താവതായതുമാണുഞാനായതാ-
ലറിയപ്പെടേണ്ടവൻ തന്നെയും ഞാനെടോ. 15

*ദ്വാവിമൗ പുരുഷൗ ലോകേ ക്ഷരശ്ചാക്ഷര ഏവ ച*
*ക്ഷരഃ സർവാണി ഭൂതാനി കൂടസ്ഥോക്ഷര ഉച്യതേ ൧൬*

നശിക്കുന്ന പുരുഷനും; നാശമില്ലാത്തവൻ:
എന്നുള്ള രണ്ടതുണ്ടിന്നുഭൂലോകത്തി-
ലായ ലോകത്തിലെ സർവ്വ ഭൂതത്തിനും

തെറ്റുപറ്റീടുമതില്ലയദ്ധ്യാത്മനും. 16

*ഉത്തമഃ പുരുഷസ്ത്വന്യഃ പരമാത്മേത്യുദാഹൃതഃ*
*യോ ലോകത്രയമാവിശ്യ ബിഭർത്യവ്യയ ഈശ്വരഃ ൧൭*

ഈ രണ്ടു പുരുഷർക്കുമപ്പുറത്തുള്ളതാം
പരമമാമാത്മാവതാണ് പുരുഷോത്തമൻ.
ആയതാമവ്യയനാകുന്നൊരീശ്വര-
നാകുന്നു നാഥനീ മൂന്നുലോകത്തിനും. 17

*യസ്മാത്ക്ഷരമതീതോഹമക്ഷരാദപി ചോത്തമഃ*
*അതോസ്മി ലോകേ വേദേ ച പ്രഥിതഃ പുരുഷോത്തമഃ ൧൮*

ആയതുകൊണ്ടങ്ങതീതനാകുന്നു ഞാൻ
നശ്വരമാകുമീ ജീവന്റെയാത്മനും.
ഉത്തമനാണുഞാ'നക്ഷര'ന്മാരിലും
വേദമുദ്ഘോഷിച്ചിടും പുരുഷോത്തമൻ. 18

*യോ മാമേവമസമ്മൂഢോ ജാനാതി പുരുഷോത്തമം*
*സ സർവവിദ്ഭജതി മാം സർവഭാവേന ഭാരത ൧൯*

ഇപ്രകാരം തെല്ലുസംശയം കൂടാതെ
ഞാനായിടുന്നു 'പുരുഷോത്തമ'നെന്നുള്ള-
തറിയുന്ന പുരുഷരിന്നറിയുന്നു സർവ്വവും;
സർവ്വഭാവത്തിൽ ഭജിക്കുന്നിതെന്നെയും. 19

*ഇതി ഗുഹ്യതമം ശാസ്ത്രമിദമുക്തം മയാനഘ*
*ഏതദ്ബുദ്ധ്വാ ബുദ്ധിമാൻസ്യാത്കൃതകൃത്യശ്ച ഭാരത ൨൦*

വേദശാസ്ത്രത്തിലത്ത്യന്തം രഹസ്യമാ-
യീടുമീ ജ്ഞാനത്തെയാകയും കേട്ടു നീ
ബുദ്ധിയോടുൾക്കൊണ്ടു വർത്തിക്കുകെങ്കിലൊ;
കൃതകൃത്യനായ് നീ ഭവിക്കുന്നു ഭാരത. 20

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*പുരുഷോത്തമയോഗോ നാമ പഞ്ചദശോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാലഗീതയിലെ പുരുഷോത്തമയോഗം
എന്ന പതിനഞ്ചാം അദ്ധ്യായം സമാപിക്കുന്നു.

x x x

അദ്ധ്യായം - പതിനാറ്

# ദൈവാസുരവിഭാഗയോഗം

*ശ്രീഭഗവാനുവാച*
*അഭയം സത്വസംശുദ്ധിർജ്ഞാനയോഗവ്യവസ്ഥിതിഃ*
*ദാനം ദമശ്ച യജ്ഞശ്ച സ്വാധ്യായസ്തപ ആർജവം ൧*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
സത്ത്വസംശുദ്ധി; ഭയരാഹിത്യവും നിഷ്ഠ-
യോഗത്തിൽ; ദാനമീയിന്ദ്രിയ ബന്ധനം:
യജ്ഞങ്ങളും ശാസ്ത്രപാരായണങ്ങളൊ-
ത്താർജ്ജവം; പിന്നെത്തപസ്സനുഷ്ഠിക്കലും: 01
*അഹിംസാ സത്യമക്രോധസ്ത്യാഗഃ ശാന്തിരപൈശുനം*
*ദയാ ഭൂതേഷ്വലോലുപ്ത്വം മാർദവം ഹ്രീരചാപലം ൨*

സത്യ-മഹിംസയും; ക്രോധരാഹിത്യവും;
ത്യാഗശീലം-ശാന്തി; വർജ്ജനം ദൂഷണം:
ലോഭമില്ലായ്മയും; ലോകരിൽ കരുണയും;
മാർദ്ദവം; ലജ്ജയും; ചാപല്ല്യമില്ലായ്മ: 02
*തേജഃ ക്ഷമാ ധൃതിഃ ശൗചമദ്രോഹോ നാതിമാനിതാ*
*ഭവന്തി സമ്പദം ദൈവീമഭിജാതസ്യ ഭാരത ൩*

തേജസ്സു-ക്ഷയുമീ ധൈര്യവും; ശുദ്ധിയും;
അന്യരെ ദ്രോഹിച്ചിടയ്കയുമന്ന്യരാൽ
മാനിച്ചിടേണമെന്നുള്ളതില്ലയ്കയാ-
യീടും ഗുണം ദൈവജാതർക്കതൊക്കെയും. 03
*ദംഭോ ദർപോഽഭിമാനശ്ച ക്രോധഃ പാരുഷ്യമേവ ച*
*അജ്ഞാനം ചാഭിജാതസ്യ പാർഥ സമ്പദമാസുരീം ൪*

ഗർവ്വഹങ്കാരമഭിമാനവും ക്രോധ-
മജ്ഞാനവും; പരുഷമായീടുന്ന പ്രകൃതങ്ങൾ:

ആയതാമൊക്കെയായീടുന്നതുണ്ടസുര-
ജാതർക്കതെന്നും ധരിക്ക ധനഞ്ജയ. 04

*ദൈവീ സമ്പദ്വിമോക്ഷായ നിബന്ധായാസുരീ മതാ*
*മാ ശുചഃ സമ്പദം ദൈവീമഭിജാതോസി പാണ്ഡവ ൫*

ദൈവീകസമ്പത്തു മോക്ഷത്തിൻ ഹേതു-
വാണാസുരീസമ്പത്തു ബന്ധനത്തിന്റേതും:
ഉത്ഭവിച്ചിന്നുനീ ദൈവസമ്പത്തിനാ-
ലാകയാൽ ദുഃഖം വെടിഞ്ഞീടു പാണ്ഡവ. 05

*ദ്വൗ ഭൂതസർഗൗ ലോകേസ്മിന്ദൈവ ആസുര ഏവ ച*
*ദൈവോ വിസ്തരശഃ പ്രോക്ത ആസുരം പാർഥ മേ ശൃണു ൬*

ഭൂലോക സൃഷ്ടികള് രണ്ടുണ്ടുദൈവീക-
മാസുരീകംതന്നെയായതാം സൃഷ്ടിയിൽ
ദൈവീകമെന്തെന്നു ചൊല്ലി ഞാൻ; കേൾക്കു നീ-
യാസുരീകങ്ങളായീടും ഗുണങ്ങളെ. 06

*പ്രവൃത്തിം ച നിവൃത്തിം ച ജനാ ന വിദുരാസുരാഃ*
*ന ശൗചം നാപി ചാചാരോ ന സത്യം തേഷു വിദ്യതേ ൭*

അറിവില്ലവർക്കെന്തു ചെയ്യേണ്ടതെന്തെന്നു-
മരുതാത്തതെന്തെന്നുമുള്ളതറിവില്ലവർ-
ക്കില്ല തെല്ലും ശുദ്ധി-യാചാരമറിവില്ല;
തൊട്ടുതീണ്ടിട്ടില്ല സത്യമെന്തെന്നതും. 07

*അസത്യമപ്രതിഷ്ഠം തേ ജഗദാഹുരനീശ്വരം*
*അപരസ്പരസംഭൂതം കിമന്യത്കാമഹൈതുകം ൮*

ആയവർ ചൊല്ലും ജഗത്തിലില്ലീശ്വരൻ:
ഇല്ലടിസ്ഥാനമസത്യമാണാകയും.
സംയോഗമാണീ ജഗത്തിന്റെ കാരണം;
കാമമാണായതിൻ കാരണമെന്നുമേ. 08

*ഏതാം ദൃഷ്ടിമവഷ്ടഭ്യ നഷ്ടാത്മാനോൽപബുദ്ധയഃ*
*പ്രഭവന്ത്യുഗ്രകർമാണഃ ക്ഷയായ ജഗതോഹിതാഃ ൯*

ഇപ്രകാരം ധരിക്കുന്ന ദുഷ്ടാത്മാക്ക-
ളാകുന്ന ബുദ്ധിയില്ലാത്തതാം മാനുഷർ
ഈ ജഗത്തിന്റെ നാശത്തിന്നു വേണ്ടുന്ന

ക്രൂരമാം കർമ്മങ്ങളാചരിക്കുന്നിതും.   09

*കാമമാശ്രിത്യ ദുഷ്പൂരം ദംഭമാനമദാന്വിതാഃ*
*മോഹദ്ഗൃഹീത്വാസദ്ഗ്രാഹാൻപ്രവർതന്തേശുചിവ്രതാഃ* **൧൦**

അടക്കിടാനാവാത്ത കാമാർത്തി കൈക്കൊണ്ടു-
നശ്വരംതന്നിലങ്ങാകൃഷ്ടരായിട്ടു
'ഡംഭാ'ദിമിഥ്യാഭിമാനത്തെയാശ്രയി-
ച്ചാസുരര് ശുദ്ധിയില്ലാതെ വർത്തിപ്പതും.   10

*ചിന്താമപരിമേയാം ച പ്രലയാന്താമുപാശ്രിതാഃ*
*കാമോപഭോഗപരമാ ഏതാവദിതി നിശ്ചിതാഃ* **൧൧**

കാമഭോഗങ്ങളെപ്പരമമായ്ക്കണ്ടിട്ടി-
താകുന്നു തൻ ജന്മലക്ഷ്യങ്ങളെന്നങ്ങ-
തുള്ളിലുറപ്പിച്ച ചിത്തത്തൊടൊത്തുതൻ
ജീവിതാന്ത്യത്തോളമായതിന്നായിട്ടു-   11

*ആശാപാശശതൈർബദ്ധാഃ കാമക്രോധപരായണാഃ*
*ഈഹന്തേ കാമഭോഗാർഥമന്യായേനാർഥസഞ്ചയാൻ* **൧൨**

ബദ്ധരായ് ക്രോധകാമങ്ങളിൽ മുങ്ങിനി-
ന്നിന്ദ്രിയംതന്റെ സംതൃപ്തിക്കതായുള്ള
മാർഗ്ഗത്തിലൂടെ ചരിക്കുവാൻ വേണ്ടുന്ന
വിത്തത്തെയന്ന്യായമായി നേടുന്നിതും.   12

*ഇദമദ്യ മയാ ലബ്ധമിമം പ്രാപ്സ്യേ മനോരഥം*
*ഇദമസ്തീദമപി മേ ഭവിഷ്യതി പുനർധനം* **൧൩**

താന്മൂലമാകയും ലഭ്യമായീടുന്നു;
സാധിപ്പതുണ്ടുതന്നാഗ്രഹമാകയും:
ഉണ്ടുതൻകൈയ്യിലീ വിത്തങ്ങളൊക്കെയു-
ണ്ടായിടും മേലിലിന്നായ ധനങ്ങളും.   13

*അസൗ മയാ ഹതഃ ശത്രുർഹനിഷ്യേ ചാപരാനപി*
*ഈശ്വരോഹമഹം ഭോഗീ സിദ്ധോഹം ബലവാൻസുഖീ* **൧൪**

ഈ ശത്രുവിന്നെ ഹനിച്ചതും താൻതന്നെ-
യന്യരാം ശത്രുക്കളെക്കൊൽവതുണ്ടുതാൻ:
ബലമുള്ളവൻതന്നെയാണുതാൻ; ഭോഗങ്ങ-
ളാൽസുഖിച്ചീടുന്ന സിദ്ധനാമീശ്വരൻ.   14

*ആഢ്യോഽഭിജനവാനസ്മി കോന്യോഽസ്തി സദൃശോ മയാ*
*യക്ഷ്യേ ദാസ്യാമി മോദിഷ്യ ഇത്യജ്ഞാനവിമോഹിതാഃ ഫര*

ആഢ്യനാകുന്നൂ-കുലീനനും താൻതന്നെ;
യോഗിതാൻ; ദാനശീലൻ പിന്നെ സന്തോഷ-
ചിത്തനെന്നൊക്കെയജ്ഞാനത്തിനാലവർ;
ആസുരചിത്തരോ മോഹിതരായിടും. 15

*അനേകചിത്തവിഭ്രാന്താ മോഹജാലസമാവൃതാഃ*
*പ്രസക്താഃ കാമഭോഗേഷു പതന്തി നരകേശുചൗ ഫന്ന*

ഇപ്രകാരം മൂഢസ്വപ്നവിഭ്രാന്തരോ
മോഹമാകും വലയ്ക്കുള്ളിൽ ബന്ധസ്ഥരായ്
കാമഭോഹത്തിലങ്ങാസക്തരായിപ്പ-
വിത്രമല്ലാത്തതാം നരകത്തിലെത്തിടും. 16

*ആത്മസംഭാവിതാഃ സ്തബ്ധാ ധനമാനമദാന്വിതാഃ*
*യജന്തേ നാമയജ്ഞൈസ്തേ ദംഭേനാവിധിപൂർവകം ഫ൦*

ആയവരൊക്കെ സ്വയം തൃപ്തരായിമി-
ഥ്യാഭിമാനം-വിത്തമെന്നിവറ്റാലഹ-
ങ്കാരിയായ് ഗർവ്വോടെ വിധിപൂർവ്വമല്ലാതെ
പേരിനായെജ്ഞകർമ്മങ്ങളെ ചെയ്തിടും. 17

*അഹങ്കാരം ബലം ദർപം കാമം ക്രോധം ച സംശ്രിതാഃ*
*മാമാത്മപരദേഹേഷു പ്രദ്വിഷന്തോഭ്യസൂയകാഃ ഫവ്വ*

ആയതാമസുരചിത്തൻ തന്റെ മിഥ്യാഭി-
മാനം; ബലം; ക്രോധ-കാമത്തെയാശ്രയി-
ച്ചപരന്റെയും; പിന്നവന്റെതന്നുള്ളിലും
മേവുന്നൊരെന്നെയും ദ്വേഷിച്ചിടുന്നിതും. 18

*താനഹം ദ്വിഷതഃ ക്രൂരാൻസംസാരേഷു നരാധമാൻ*
*ക്ഷിപാമ്യജസ്രമശുഭാനാസുരീഷ്വേവ യോനിഷു ഫൻ*

ആയതാമശുഭരാം ദ്വേഷികൾ പിന്നെദുർ-
ബുദ്ധികളാകും നരാധമന്മാരെ ഞാൻ
പിന്നെയും, പിന്നെയുമാസുരയോനിയി-
ലൂടെ സൃഷ്ടിച്ചിടുന്നുണ്ടെടോ ഭൂമിയിൽ. 19

*ആസുരീം യോനിമാപന്നാ മൂഢാ ജന്മനിജന്മനി*

*മാമപ്രാപ്യൈവ കൗന്തേയ തതോ യാന്ത്യധമാം ഗതിം* ൨൦

ഇപ്രകാരത്തിലീയാസുര യോനിയെ
പ്രാപിപ്പവർ മൂഢ-മൂഢജന്മങ്ങളിൽ-
ക്കൂടിയീ നീച-നീചങ്ങളാകുന്നിട-
ത്തെത്തുന്നതുണ്ടവരെത്തുകില്ലെന്നിലും. 20

*ത്രിവിധം നരകസ്യേദം ദ്വാരം നാശനമാത്മനഃ*
*കാമഃ ക്രോധസ്തഥാ ലോഭസ്തസ്മാദേതത്ത്രയം ത്യജേത്* ൨൧

ആത്മനാശത്തിന്നു കാരണമാകുമീ
കാമ-ക്രോധം-ലോഭമെന്നുള്ള മൂന്നും
നരകത്തിലേക്കുള്ളതാകും കവാടങ്ങ-
ളാണവ മൂന്നും ത്യജിക്കേണ്ടതുണ്ടെടോ. 21

*ഏതൈർവിമുക്തഃ കൗന്തേയ തമോദ്വാരൈസ്ത്രിഭിർനരഃ*
*ആചരത്യാത്മനഃ ശ്രേയസ്തതോ യാതി പരാം ഗതിം* ൨൨

ആയതാകും തമോദ്വാരങ്ങൾ മൂന്നിലും
നിന്നു നീ മുക്തനായിട്ടാത്മസാക്ഷാത്-
ക്കാരത്തിനായനുഷ്ഠിക്കേണ്ട കർമ്മങ്ങ-
ളാലെനീ പ്രാപിച്ചിടുന്നുണ്ടതെന്നെയും. 22

*യഃ ശാസ്ത്രവിധിമുത്സൃജ്യ വർതതേ കാമകാരതഃ*
*ന സ സിദ്ധിമവാപ്നോതി ന സുഖം ന പരാം ഗതിം* ൨൩

ഈവിധം തത്ത്വം ഗ്രഹിക്കാതെ കാമാദി-
വാസനക്കൊത്തു വർത്തിച്ചിടും മാനുഷർ-
ക്കില്ലെടോ സിദ്ധി-സൌഖ്യം; പിന്നെയായവർ
പ്രാപിപ്പതില്ലെടോ പരമമാകും പദം. 23

*തസ്മാച്ഛാസ്ത്രം പ്രമാണം തേ കാര്യാകാര്യവ്യവസ്ഥിതൗ*
*ജ്ഞാത്വാ ശാസ്ത്രവിധാനോക്തം കർമ കർതുമിഹാർഹസി* ൨൪

ആയതുകൊണ്ടുശാസ്ത്രം ഗ്രഹിച്ചിട്ടു ത-
ള്ളേണ്ടവ തള്ളീട്ടു കൊള്ളേണ്ട കൊണ്ടുനീ
വിധിപോലെ കർമ്മങ്ങളാചരിക്കേണ്ടുന്ന-
തുണ്ടുനിന്നുന്നതിക്കായിട്ടു ഭാരത. 24

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു*
*ബ്രഹ്മവിദ്യായാംയോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന*
*സംവാദേദൈവാസുരസന്പദ്വിഭാഗയോഗോ നാമ ഷോഡശോദ്ധ്യായഃ*
*സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ദൈവാസുരസമ്പദ്വിഭാഗയോഗം എന്ന പതിനാറാം അദ്ധ്യായം സമാപിക്കുന്നു.

x x x

**അദ്ധ്യായം - പതിനേഴ്**

## ശ്രദ്ധാത്രയവിഭാഗയോഗം

***അർജുന ഉവാച***
*യേ ശാസ്ത്രവിധിമുത്സൃജ്യ യജന്തേ ശ്രദ്ധയാന്വിതാഃ*
*തേഷാം നിഷ്ഠാ തു കാ കൃഷ്ണ സത്ത്വമാഹോ രജസ്തമഃ ൧*

**അർജുനൻ പറഞ്ഞു:**
ഹേ കൃഷ്ണ ചൊല്ലുകീ വിധിയൊന്നുമറിയാതെ
വിശ്വസഭക്തിയോടെ ഭജിച്ചീടുന്ന
പുരുഷനീ സത്ത്വ-രജസ്സ്-തസ്സെന്നതി-
ലേതു ഗുണത്തിലായി ഭവിപ്പിപ്പതും? 01

*ശ്രീഭഗവാനുവാച*
*ത്രിവിധാ ഭവതി ശ്രദ്ധാ ദേഹിനാം സാ സ്വഭാവജാ*
*സാത്ത്വികീ രാജസീ ചൈവ താമസീ ചേതി താം ശൃണു ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു:**
ദേഹികൾതൻസ്വഭാവങ്ങൾക്കതൊത്തപോ-
ലായിടുന്നുണ്ടവരേതു ഗുണത്തിലെ-
ന്നായിടാം സാത്ത്വികം, രാജസം, താമസ-
മെപ്രകാരത്തിലാണെന്നു നീ കേൾക്കുക. 02

*സത്ത്വാനുരൂപാ സർവസ്യ ശ്രദ്ധാ ഭവതി ഭാരത*
*ശ്രദ്ധാമയോയം പുരുഷോ യോ യച്ഛ്രദ്ധഃ സ ഏവ സഃ ൩*

മാനുഷർ തന്നുടെ സത്ത്വത്തിനൊത്തപോ-

ലായിടുന്നുണ്ടവൻതന്റെ വിശ്വാസവും.
ആയതാം വിശ്വാസമെപ്രകാരത്തിലാ-
ണായതിന്നൊത്തപോലാകും ഗുണങ്ങളും. 03

*യജന്തേ സാത്ത്വികാ ദേവാന്യക്ഷരക്ഷാംസി രാജസാഃ*
*പ്രേതാൻഭൂതഗണാംശ്ചാന്യേ യജന്തേ താമസാ ജനാഃ ൪*

സാത്ത്വികന്മാർ ഭജിച്ചീടുന്നു വിണ്ണോരെ;
യക്ഷ-രക്ഷോവർഗ്ഗ ഭക്തിയോ രാജസം.
പിന്നെത്തമോഗുണത്തിൽപ്പെടും മാനുഷർ
പൂജിപ്പതുണ്ടെടോ ഭൂത-പ്രേതങ്ങളെ. 04

*അശാസ്ത്രവിഹിതം ഘോരം തപ്യന്തേ യേ തപോ ജനാഃ*
*ദംഭാഹങ്കാരസമ്യുക്താഃ കാമരാഗബലാന്വിതാഃ ൫*

കാമരാഗങ്ങൾതന്നാകർഷണങ്ങളാൽ
'ഡംഭ-ഹങ്കാര'ത്തൊടൊത്തു ദേഹത്തിലെ
പഞ്ചഭൂതങ്ങളേം പിന്നതിന്നുള്ളിലായ്
മേവുന്നൊരാത്മാവതാകുമീയെന്നെയും: 05

*കർഷയന്തഃ ശരീരസ്ഥം ഭൂതഗ്രാമമചേതസഃ*
*മാം ചൈവാന്തഃ ശരീരസ്ഥം താന്വിദ്ധ്യാസുരനിശ്ചയാൻ ൬*

വിധികളൊത്തല്ലാത്ത ഘോരമാകും തപ-
സ്സായതാൽ ക്രൂരമായ് പീഡനംചെയ്യുന്ന
മൂഢരായീടുന്ന പകമ്വമല്ലാത്തൊരീ
ബുദ്ധികളാസുരനിശ്ചയം ചെയ്തവർ. 06

*ആഹാരസ്ത്വപി സർവസ്യ ത്രിവിധോ ഭവതി പ്രിയഃ*
*യജ്ഞസ്തപസ്തഥാ ദാനം തേഷാം ഭേദമിമം ശൃണു ൭*

പ്രകൃതിതൻ മൂന്നുഗുണത്തിനൊത്താകുന്നു
മർത്ത്യന്റെയിഷ്ടമാം ഭോജനത്തിൻ രുചി.
ആയതുപോലെ യജ്ഞം; തപസ്സ്; ദാനമീ
മൂന്നതും മൂന്നുവിധം ശ്രവിച്ചീടുനീ. 07

*ആയുഃസത്ത്വബലാരോഗ്യസുഖപ്രീതിവിവർധനാഃ*
*രസ്യാഃ സ്നിഗ്ധാഃ സ്ഥിരാ ഹൃദ്യാ ആഹാരാഃ*
*സാത്ത്വികപ്രിയാഃ ൮*

ആസുഃസ്സന്തർശക്തിയാരോഗ്യമീ ബലം;

സന്തുഷ്ടി, സൌഖ്യസംപോഷകമായുള്ള
രസയുക്തമാം കൊഴുപ്പൊട്ടുചേർന്നുള്ളൊരീ
ഹൃദ്യമാം ഭോജനം സാത്ത്വികം തന്നെയും. 08

*കട്വമ്ലലവണാത്യുഷ്ണതീക്ഷ്ണരൂക്ഷവിദാഹിനഃ*
*ആഹാരാ രാജസസ്യേഷ്ഠാ ദുഃഖശോകാമയപ്രദാഃ ൯*

രോഗ-ശോകാദിക്കുമൂലമാകുന്നൊരീ
കട്വമ്ലലവണമത്യുഷ്ണതീഷ്ണങ്ങളും;
രൂക്ഷവും; ദാഹമുണ്ടാക്കുന്നതായിടും
ഭോജനം രാജസമെന്നറിഞ്ഞീടുക. 09

*യാതയാമം ഗതരസം പൂതി പര്യുഷിതം ച യത്*
*ഉച്ഛിഷ്ടമപി ചാമേധ്യം ഭോജനം താമസപ്രിയം ൧൦*

പാചകം ചെയ്തിട്ടുയാമം കഴിഞ്ഞതും;
സ്വാദറ്റുചീത്തയായ് ദുർഗ്ഗന്ധമുള്ളതും;
ഉച്ഛിഷ്ടമായതും മേധ്യമല്ലാത്തതും;
ഇഷ്ടമാം ഭക്ഷണം താമസന്മാർക്കെടോ. 10

*അഫലാകാങ്ക്ഷിഭിര്യജ്ഞോ വിധിദൃഷ്ടോ യ ഇജ്യതേ*
*യഷ്ടവ്യമേവേതി മനഃ സമാധായ സ സാത്ത്വികഃ ൧൧*

ഫലത്തിലുള്ളിച്ഛയില്ലാതെ ഞാനിന്നെജി-
ക്കേണ്ടതാണെജ്ഞങ്ങളെന്നഭാവത്തിനാൽ
ശ്രദ്ധയോടെ മനസ്സേകീകരിച്ചുവിധി-
പോലെചെയ്യുന്നതാമെജ്ഞമോ സാത്ത്വികം. 11

*അഭിസന്ധായ തു ഫലം ദംഭാർഥമപി ചൈവ യത്*
*ഇജ്യതേ ഭരതശ്രേഷ്ഠ തം യജ്ഞം വിദ്ധി രാജസം ൧൨*

ഭൌതികമാം ഫലം നേടുവാനിച്ഛിച്ചു-
മല്ലയെങ്കിൽ ഗർവ്വുകാട്ടുവാനായി-
ട്ടനുഷ്ഠിച്ചിടുന്നതായുള്ളതാമെജ്ഞങ്ങ-
ളാണെടോ രാജസമെന്നറിഞ്ഞീടുക. 12

*വിധിഹീനമസൃഷ്ടാന്നം മന്ത്രഹീനമദക്ഷിണം*
*ശ്രദ്ധാവിരഹിതം യജ്ഞം താമസം പരിചക്ഷതേ ൧൩*

വിധിപോലെയല്ലാതെ; മന്ത്രങ്ങളില്ലാത-
ശ്രദ്ധയോടൊട്ടുമേ ദക്ഷിണ കൂടാത-

വിശ്വാസമോടിന്നനുഷ്ഠിച്ചിടുന്നതാ-
മെജ്ഞങ്ങളാണെടോ; താമസമെന്നതും. 13

*ദേവദ്വിജഗുരുപ്രാജ്ഞപൂജനം ശൗചമാർജവം*
*ബ്രഹ്മചര്യമഹിംസാ ച ശാരീരം തപ ഉച്യതേ ൧൪*

ബ്രഹ്മചര്യം; ശുദ്ധി-യാർജ്ജവം പിന്നെയീ
ദേവ-ദ്വിജപ്പൂജ; ഗുരുവന്ദനങ്ങളും;
ഹിംസയില്ലായ്മയും; ജ്ഞാനിയെപ്പൂജയും;
ആയതാകും തപസ്സ് ശാരീരികം തന്നെ. 14

*അനുദ്വേഗകരം വാക്യം സത്യം പ്രിയഹിതം ച യത്*
*സ്വാധ്യായാഭ്യസനം ചൈവ വാങ്മയം തപ ഉച്യതേ ൧൫*

നിത്യേന വേദപാരായണം പിന്നെയീ
ഹിതമായ വാക്കുകള്; പ്രിയമുള്ള ഭാഷണം;
അന്ന്യന്നുപീഡയുണ്ടാക്കാത്ത ചൊല്ലുകൾ
സത്യസംഭാഷണം തപസു-വാക്കിന്റെയും. 15

*മനഃപ്രസാദഃ സൗമ്യത്വം മൗനമാത്മവിനിഗ്രഹഃ*
*ഭാവസംശുദ്ധിരിത്യേതത്തപോ മാനസമുച്യതേ ൧൬*

മൌനമാകുംവ്യത-മാത്മസംയമനമീ
ഭാവസംശുദ്ധി; സംതൃപ്തിയും; സൌമ്യത;
ആയതായീടും ഗുണങ്ങളാകും മന-
സ്സിൻതപസ്സെന്നെടോ ചൊല്ലപ്പെടുന്നതും. 16

*ശ്രദ്ധയാ പരയാ തപ്തം തപസ്തത്ത്രിവിധം നരൈഃ*
*അഫലാകാങ്ക്ഷിഭിര്യുക്തൈഃ സാത്ത്വികം പരിചക്ഷതേ ൧൭*

ഫലേച്ഛയില്ലാതെയേകാഗ്രചിത്തത്തിനാൽ
അദ്ധ്യാത്മനിഷ്ഠനായ് ഇപ്രകാരം മൂന്നു-
വിധമായിടും തപസ്സാചരിച്ചീടുന്ന
താണെടോ സാത്ത്വികമാം തപസ്സായതും. 17

*സത്കാരമാനപൂജാർഥം തപോ ദംഭേന ചൈവ യത്*
*ക്രിയതേ തദിഹ പ്രോക്തം രാജസം ചലമധ്രുവം ൧൮*

അന്ന്യരാൽ പൂജ്യനായീടുവാൻ മാന്യനായ്
സത്ക്കാരമാകയും ലഭ്യമായീടുവാ-
നായഹങ്കാരിയായ്; ചഞ്ചലചിത്തനായ്

ചെയ്യും തപസ്സതായീടുന്നു 'രാജസം'. 18

*മൂഢഗ്രാഹേണാത്മനോ യത്പീഡയാ ക്രിയതേ തപഃ*
*പരസ്യോത്സാദനാർഥം വാ തത്താമസമുദാഹൃതം* **൧൯**

മൂഢനായ് പീഡനത്തോടങ്ങുകൂടിയ-
ങ്ങല്ലങ്കിലന്ന്യന്നനിഷ്ടം ഭവിപ്പതി-
ന്നായിട്ടനുഷ്ഠിച്ചിടും തപസ്സാണെടോ
'താമസ'മെന്നുചൊല്ലുന്നൂ ധരിക്ക നീ. 19

*ദാതവ്യമിതി യദ്ദാനം ദീയതേനുപകാരിണേ*
*ദേശേ കാലേ ച പാത്രേ ച തദ്ദാനം സാത്ത്വികം സ്മൃതം* **൨൦**

കർത്തവ്യമെന്നബോധത്തിനാലൊട്ടും
ഫലത്തിലുള്ളിച്ഛയൊട്ടില്ലാതെ വേണ്ടുന്ന-
കാലത്തു വേണ്ടുന്നിടത്തുവച്ചർഹിപ്പ-
വന്നുള്ള ദാനമോ സാത്ത്വികം തന്നെയും. 20

*യത്തു പ്രത്യുപകാരാർഥം ഫലമുദ്ദിശ്യ വാ പുനഃ*
*ദീയതേ ച പരിക്ലിഷ്ടം തദ്ദാനം രാജസം സ്മൃതം* **൨൧**

പ്രത്യുപകാരത്തെയർത്ഥിച്ചു വീണ്ടും
ഫലത്തിലങ്ങുള്ളതാമിച്ഛയുണ്ടായിട്ടു;
പൂർണ്ണമാം തൃപ്തിയൊട്ടില്ലാതെ ചെയ്യുന്ന
ദാനത്തെയാണുചൊല്ലുന്നതും രാജസം. 21

*അദേശകാലേ യദ്ദാനമപാത്രേഭ്യശ്ച ദീയതേ*
*അസത്കൃതമവജ്ഞാതം തത്താമസമുദാഹൃതം* **൨൨**

തെല്ലുമേ യോഗ്യമല്ലാത്തതാം വേദിയിൽ
വേണ്ടാത്തനേരത്തനർഹന്നു നൽകുന്ന
ദാനവും; പിന്നൊട്ടവജ്ഞയാൽ സത്ക്കരി-
ക്കാതെചെയ്യുന്നതാം ദാനമോ താമസം. 22

*ഓം തത്സദിതി നിർദേശോ ബ്രഹ്മണസ്ത്രിവിധഃ സ്മൃതഃ*
*ബ്രാഹ്മണാസ്തേന വേദാശ്ച യജ്ഞാശ്ച വിഹിതാഃ പുരാ* **൨൩**

പരമമായീടുന്ന തത്ത്വമുദ്ഘോഷി-
ച്ചിടുന്നതീ 'ഓം-തത്-സത്' എന്നതാം വാക്ക്ത്രയം.
ഉരുവിടുന്നീ വാക്ക്ത്രയം ബ്രഹ്മജ്ഞാനികൾ
യജ്ഞകർമ്മത്തിലും, വേദമന്ത്രത്തിലും. 23

*തസ്മാദ് ഓം ഇത്യുദാഹൃത്യ യജ്ഞദാനതപഃക്രിയാഃ*
*പ്രവർതന്തേ വിധാനോക്താഃ സതതം ബ്രഹ്മവാദിനാം ൨൪*

ആകയാൽ പരമമാം പുരുഷനെ പ്രാപിപ്പ-
തിന്നങ്ങു നിഷ്ഠയാൽ ബ്രഹ്മവിശ്വാസികൾ
ആചരിച്ചീടുന്ന യജ്ഞ-ദാനം തപ-
സ്സായവയ്ക്കാകെയാരംഭം 'ഓം'കാരവും. 24

*തദിത്യനഭിസന്ധായ ഫലം യജ്ഞതപഃക്രിയാഃ*
*ദാനക്രിയാശ്ച വിവിധാഃ ക്രിയന്തേ മോക്ഷകാങ്ക്ഷിഭിഃ ൨൫*

ഫലത്തിലുള്ളിച്ഛയില്ലാതെ 'തത്' ശബ്ദത്തെ-
യുച്ചരിച്ചാണുയജ്ഞം; തപസ്സ്; ദാനങ്ങ-
ളാചരിക്കുന്നതീ മോക്ഷേച്ഛുവായവ-
രായതിൻ ലക്ഷ്യമാത്ത്യന്തിക മുക്തിയും. 25

*സദ്ഭാവേ സാധുഭാവേ ച സദിത്യേതത്പ്രയുജ്യതേ*
*പ്രശസ്തേ കർമണി തഥാ സച്ഛബ്ദഃ പാർഥ യുജ്യതേ ൨൬*

'സത്താ'ണു പുരുഷോത്തമൻതന്റെ ഭാവമീ
'സത്താ'യിടുന്നു സാധുക്കൾതൻ ഭാവങ്ങ-
ളാകുന്നു ശ്രേഷ്ഠമാം കർമ്മങ്ങളും 'സത്ത'-
താകയാൽ 'സത്' സത്തതായിഭവിപ്പതും. 26

*യജ്ഞേ തപസി ദാനേ ച സ്ഥിതിഃ സദിതി ചോച്യതേ*
*കർമ ചൈവ തദർഥീയം സദിത്യേവാഭിധീയതേ ൨൭*

സ്ഥിതനായിടുന്നു സത്തെജ്ഞ-ദാനം; തപ-
സ്സെന്നുള്ള മൂന്നു കർമ്മത്തിലങ്ങായതി-
ന്നായുള്ളൊരെജ്ഞങ്ങളും സത്തതാകുന്നി-
താകുന്നു 'സത്' അതോ പരമമാം പുരുഷനും. 27

*അശ്രദ്ധയാ ഹുതം ദത്തം തപസ്തപ്തം കൃതം ച യത്*
*അസദിത്യുച്യതേ പാർഥ ന ച തത്പ്രേത്യ നോ ഇഹ ൨൮*

ശ്രദ്ധയില്ലാതെ ചെയ്യുന്നതാമെജ്ഞ-ദാ-
നാദിയാം കർമ്മവും; തപ്തമാകും തപ-
സ്സായതായീടുമസത്തുക്കളോ വ്യർത്ഥ-
മാകുന്നതുണ്ടു ലോകങ്ങളിൽ രണ്ടിലും. 28

*ഇതി ശ്രീമദ്ഭഗവദ്ഗീതാസുപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*ശ്രദ്ധാത്രയവിഭാഗയോഗോ നാമ സപ്തദശോദ്ധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയിലെ ശ്രദ്ധാത്രയവിഭാഗയോഗം എന്ന പതിനേഴാം അദ്ധ്യായം സമാപിക്കുന്നു.

x x x

**അദ്ധ്യായം - പതിനെട്ട്**

# മോക്ഷസംന്യാസയോഗം.

***അർജുന ഉവാച***

*സന്ന്യാസസ്യ മഹാബാഹോ തത്ത്വമിച്ഛാമി വേദിതും*
*ത്യാഗസ്യ ച ഹൃഷീകേശ പൃഥക്കേശിനിഷൂദന ൧*

**അർജുനൻ പറഞ്ഞു**

ഹേ; ഹൃഷികേശ യീ കേശി നിഷൂദനാ-
യെന്താണു 'ത്യാഗ'-മീ 'സന്ന്യാസ'വും?
ആയതിൽ തത്ത്വമൊന്നൊന്നായ് ഗ്രഹിക്കുവാ-
നാഗ്രഹം തോന്നുന്നതുണ്ടു നാഥാ! 01

**ശ്രീഭഗവാനുവാച**

*കാമ്യാനാം കർമണാം ന്യാസം സന്ന്യാസം കവയോ വിദുഃ*
*സർവകർമഫലത്യാഗം പ്രാഹുസ്ത്യാഗം വിചക്ഷണാഃ ൨*

**ഭഗവാൻ കൃഷ്ണൻ പറഞ്ഞു**

കാമ്യകർമ്മങ്ങൾതൻ ത്യാഗമാകുന്നു സ-
ന്യാസമെന്നും കവി ചൊല്ലുന്നിതേ!
സർവ്വ കർമ്മത്തിൻ ഫലത്തെ ത്യജിപ്പതോ
'ത്യാഗ'മെന്നല്ലോ; വിചക്ഷണന്മാര് . 02

*ത്യാജ്യം ദോഷവദിത്യേകേ കർമ പ്രാഹുർമനീഷിണഃ*
*യജ്ഞദാനതപഃകർമ ന ത്യാജ്യമിതി ചാപരേ ൩*

കാമ്യമായീടുന്ന കർമ്മങ്ങൾ ദോഷങ്ങ-
ളാണെന്നുചൊല്ലി ത്യജിപ്പൂ ചിലർ.
യജ്ഞ-ദാനം; തപസ്സെന്നിവയ്ക്കായുള്ള
കർമ്മം പവിത്രമതെന്നും ചിലർ. 03

*നിശ്ചയം ശൃണു മേ തത്ര ത്യാഗേ ഭരതസത്തമ*
*ത്യാഗോ ഹി പുരുഷവ്യാഘ്ര ത്രിവിധഃ സമ്പ്രകീർതിതഃ ർ*

കേൾക്ക നീയെന്മതം ഭാരതാ; ത്യാഗവും
മൂന്നു പ്രകാരത്തിലുണ്ടതുമേ. 04

*യജ്ഞദാനതപഃകർമ ന ത്യാജ്യം കാര്യമേവ തത്*
*യജ്ഞോ ദാനം തപശ്ചൈവ പാവനാനി മനീഷിണാം ൫*

\യജ്ഞ-ദാനം, തപസ്സെന്നിവയ്ക്കായിട്ട-
നുഷ്ഠിച്ചിടേണ്ടതായുള്ള കർമ്മം
വർത്തിക്ക വേണം; ത്യജിക്കവേണ്ടായതോ-
പാവനം തന്നെയീ മാനുഷർക്കും. 05

*എതാന്യപി തു കർമാണി സങ്ഗം ത്യക്ത്വാ ഫലാനി ച*
*കർതവ്യാനീതി മേ പാർഥ നിശ്ചിതം മതമുത്തമം ൬*

എങ്കിലോ പാർത്ഥയിന്നാസക്തനാകാത-
നുഷ്ഠിക്ക കർമ്മം; ത്യജിക്ക ഫലം.
ആയതാം കർമ്മങ്ങളൊക്കെ നിൻ കർത്തവ്യ-
മായിടുന്നെന്നതാണെന്റെ മതം. 06

*നിയതസ്യ തു സന്ന്യാസഃ കർമണോ നോപപദ്യതേ*
*മോഹാത്തസ്യ പരിത്യാഗസ്താമസഃ പരികീർതിതഃ ൭*

നിയതമാം കർമ്മങ്ങൾ താജ്യമല്ലായവ
വർത്തിച്ചിടേണ്ടതുമുണ്ടെടൊ നീ.
യുക്തമല്ലാത്ത മോഹങ്ങളാൽ കർമ്മം ത്യ-
ജിക്കുന്ന ത്യാഗം തമോഗുണമേ. 07

*ദുഃഖമിത്യേവ യത്കർമ കായക്ലേശഭയാത്ത്യജേത്*
*സ കൃത്വാ രാജസം ത്യാഗം നൈവ ത്യാഗഫലം ലഭേത് ൮*

നിയതമാം കർമ്മങ്ങളാചരിച്ചീടുകിൽ
ക്ലേശമുണ്ടായിടുമായതിന്നീ-
ദുഃഖത്തിൻ ഹേതുവാമെന്നു ധരിച്ചിട്ടു-

കർമ്മം ത്യജിക്കുകിൽ രാജസവും, 08

*കാര്യമിത്യേവ യത്കർമ നിയതം ക്രിയതേർജുന*
*സങ്ഗം ത്യക്ത്വാ ഫലം ചൈവ സ ത്യാഗഃ സാത്ത്വികോ മതഃ ൯*

നിയതമാം കർമ്മങ്ങ-ളാസക്തനാകാതെ
വിധിപോലെ വർത്തിച്ചതിന്റെ ശേഷം
ആയ കർമ്മത്തിൻ ഫലം ത്യജിച്ചീടുകി-
ലായതോ സാത്വിക ത്യാഗമെടോ. 09

*ന ദ്വേഷ്ട്യകുശലം കർമ കുശലേ നാനുഷജ്ജതേ*
*ത്യാഗീ സത്ത്വസമാവിഷ്ടോ മേധാവി ഛിന്നസംശയഃ ൧൦*

അസുഖ കർമ്മത്തൊടൊട്ടില്ലാ വെറുപ്പു-മാ-
സക്തനല്ലൊട്ടു സുഖമുള്ളതിൽ:
ആയതാം സംശയം കൂടാത്ത ബുദ്ധിമാ-
നാണെടൊ സത്വഗുണ ത്യാഗിയും. 10

*ന ഹി ദേഹഭൃതാ ശക്യം ത്യക്തും കർമാണ്യശേഷതഃ*
*യസ്തു കർമഫലത്യാഗീ സ ത്യാഗീത്യഭിധീയതേ ൧൧*

ദേഹം ധരിച്ചതാം ദേഹിക്കു കർമ്മങ്ങ-
ളാകെ ത്യജിക്കലസാദ്ധ്യമത്രേ!
ആകയാൽ കർമ്മ ഫലത്തെ ത്യജിക്കുന്ന
ദേഹിയെ ചൊല്ലുന്നു ത്യാഗിയെന്നും. 11

*അനിഷ്ടമിഷ്ടം മിശ്രം ച ത്രിവിധം കർമണഃ ഫലം*
*ഭവത്യത്യാഗിനാം പ്രേത്യ ന തു സന്ന്യാസിനാം ക്വചിത് ൧൨*

സ്വർഗ്ഗ-നരകമീ-രണ്ടതിൻ മദ്ധ്യമെ-
ന്നുള്ള മൂന്നാകുന്നു കർമ്മഫലം.
ആയ ഫലങ്ങളീ ത്യാഗിക്കതില്ലങ്ങ-
തുണ്ടു മറ്റുള്ളോർക്കതെന്നു കേൾപ്പൂ. 12

*പഞ്ചൈതാനി മഹാബാഹോ കാരണാനി നിബോധ മേ*
*സാംഖ്യേ കൃതാന്തേ പ്രോക്താനി സിദ്ധയേ സർവകർമണാം ൧൩*

ഹേ; മഹാബാഹു-കേളഞ്ചുണ്ടു കാരണം
സർവ്വ കർമ്മത്തിന്റെ സിദ്ധിക്കതും.
സാഖ്യമാം വേദാന്ത സിദ്ധാന്തമായതി-
ലിപ്രകാരം കേട്ടുകൊള്ളുക നീ. 13

*അധിഷ്ഠാനം തഥാ കർതാ കരണം ച പൃഥഗ്വിധം*
*വിവിധാശ്ച പൃഥക്ചേഷ്ടാ ദൈവം ചൈവാത്ര പഞ്ചമം ൧൪*

സ്ഥാനമാം 'ദേഹ'മീ 'കർത്താവു' പിന്നെയീ-
'കരണ'ങ്ങളാകുന്നൊരിന്ദ്രിയങ്ങൾ;
നനാവിധത്തിലങ്ങുള്ളതാ'മുദ്യമ'-
മഞ്ചാമനാകുന്ന'തീശ്വരനും' 14

*ശരീരവാങ്മനോഭിര്യത്കർമ പ്രാരഭതേ നരഃ*
*ന്യായ്യം വാ വിപരീതം വാ പഞ്ചൈതേ തസ്യ ഹേതവഃ ൧൫*

ന്യായമായ്ക്കൊള്ളട്ടതന്യായമാകട്ടെ:
ദേഹം, മനസ്സു-നിൻ വാക്കതിനാൽ
വർത്തിച്ചിടും നിന്റെ വൃത്തിക്കു കാരണ-
മാകുന്നതഞ്ചിതും തന്നെയെടൊ! 15

*തത്രൈവം സതി കർതാരമാത്മാനം കേവലം തു യഃ*
*പശ്യത്യകൃതബുദ്ധിത്വാന്ന സ പശ്യതി ദുർമതിഃ ൧൬*

ആയതാമഞ്ചതും കാണാത്ത വിഢി-'താൻ-
തന്നെയായീടുന്നു കർത്താവതും'
എന്നങ്ങു കണ്ടിട്ടും മൂഢാത്മാവായതാം
ദുർമ്മതി കാണ്മതൊട്ടില്ല സത്യം. 16

*യസ്യ നാഹംകൃതോ ഭാവോ ബുദ്ധിര്യസ്യ ന ലിപ്യതേ*
*ഹത്വാപി സ ഇമാംല്ലോകാന്ന ഹന്തി ന നിബധ്യതേ ൧൭*

മിദ്ധ്യാഹങ്കാരമൊട്ടില്ലാതെയൊന്നിലു-
മാസക്തചിത്തനല്ലാത്ത പുമാൻ:
ഇക്കണ്ട മാനുഷജാലത്തെ ക്കൊൽകിലും
ഹിംസകനല്ലവൻ ബദ്ധനല്ല. 17

*ജ്ഞാനം ജ്ഞേയം പരിജ്ഞാതാ ത്രിവിധാ കർമചോദനാ*
*കരണം കർമ കർതേതി ത്രിവിധഃ കർമസങ്ഗ്രഹഃ ൧൮*

ജ്ഞാനി; ജ്ഞാനം; ജ്ഞേയമെന്നുള്ള മൂന്നതാ-
യീടുന്നു കർമ്മത്തിൻ പ്രേരകങ്ങൾ.
കർമ്മം; കരണമീ കർത്താവതെന്നുള്ള
മൂന്നതിന്നായതിൻ സംഗ്രഹമേ. 18

*ജ്ഞാനം കർമ ച കർതാ ച ത്രിധൈവ ഗുണഭേദതഃ*
*പ്രോച്യതേ ഗുണസംഖ്യാനേ യഥാവച്ഛൃണു താന്യപി ൧൯*

കർത്താവ്; കർമ്മമീ ജ്ഞാനമെന്നുള്ളതാം
മൂന്നതും മുമ്മൂന്നു കേട്ടുകൊൾക.
സത്ത്വ-രജസ്സ്-തമസ്സെന്നുള്ള മൂന്നതി-
ന്നൊത്തു പെരുത്തങ്ങതൊമ്പതുമേ. 19

*സർവഭൂതേഷു യേനൈകം ഭാവമവ്യയമീക്ഷതേ*
*അവിഭക്തം വിഭക്തേഷു തജ്ജ്ഞാനം വിദ്ധി സാത്ത്വികം ൨൦*

സർവ്വ ഭൂതങ്ങളിലൊന്നുപോൽ നാശമി-
ല്ലാത്തതായുള്ളതാം ഭാവത്തെയും
ഭിന്നമായുള്ളതിന്നൊന്നായിക്കാണുന്ന
ജ്ഞാനമാകുന്നിതേ സാത്ത്വികവും. 20

*പൃഥക്ത്വേന തു യജ്ജ്ഞാനം നാനാഭാവാൻപൃഥഗ്വിധാൻ*
*വേത്തി സർവേഷു ഭൂതേഷു തജ്ജ്ഞാനം വിദ്ധി രാജസം ൨൧*

സർവ്വ ഭൂതങ്ങളും വെവ്വേറെയാണന്നു-
മായതിൻ ഭാവങ്ങളാകയുമേ
നാനാവിധത്തിലങ്ങുള്ളതെന്നുള്ളതാം
ജ്ഞാനമാകുന്നിതേ രാജസവും. 21

*യത്തു കൃത്സ്നവദേകസ്മിൻകാര്യേ സക്തമഹൈതുകം*
*അതത്ത്വാർഥവദൽപം ച തത്താമസമുദാഹൃതം ൨൨*

കാര്യമാം ദേഹമതാണു സമ്പൂർണ്ണമെ-
ന്നുള്ളതാം തത്ത്വാർത്ഥഹീനമായ;
കാരണം കൂടാത്ത, സത്യവും കാണാത്തൊ-
രല്പമാം ജ്ഞാനമോ താമസവും. 22

*നിയതം സങ്ഗരഹിതമരാഗദ്വേഷതഃ കൃതം*
*അഫലപ്രേപ്സുനാ കർമ യത്തത്സാത്ത്വികമുച്യതേ ൨൩*

ഇച്ഛ ഫലത്തിലൊട്ടില്ലാതെ സംഗവി-
ഹീനനായിട്ടു നിയതമായി
ദ്വേഷ-രാഗങ്ങളെ തീണ്ടാതനാസക്ത
മായിടും കർമ്മമോ സാത്ത്വികവും. 23

*യത്തു കാമേപ്സുനാ കർമ സാഹങ്കാരേണ വാ പുനഃ*
*ക്രിയതേ ബഹുലായാസം തദ്രാജസമുദാഹൃതം ൨൪*

കർമ്മഫലത്തിലൊട്ടിച്ഛയാലാസക്ത-
നായിട്ടഹങ്കാര ബുദ്ധിയോടെ
ഏറെപ്പണിപ്പെട്ടു വർത്തിച്ചിടും കർമ്മ-
മാകുന്നതുണ്ടെടൊ; രാജസവും. 24

*അനുബന്ധം ക്ഷയം ഹിംസാമനപേക്ഷ്യ ച പൗരുഷം*
*മോഹാദാരഭ്യതേ കർമ യത്തത്താമസമുച്യതേ ൨൫*

ഭാവിതൻ നാശവും കാണാതെയന്ന്യരെ
പീഡിപ്പിച്ചൊട്ടു മോഹത്തിനാലെ
തൻ കഴിവൊത്തങ്ങതല്ലാതെ നഷ്ടമായ്
ചെയ്തിട്ടും കർമ്മമോ താമസവും. 25

*മുക്തസങ്ഗോനഹംവാദീ ധൃത്യുത്സാഹസമന്വിതഃ*
*സിദ്ധ്യസിദ്ധ്യോർനിർവികാരഃ കർതാ സാത്ത്വിക ഉച്യതേ ൨൬*

സംഗവിമുക്തനായ് മിഥ്യാഹങ്കാരമൊ-
ട്ടില്ലാതെയുത്സാഹ ധൈര്യമോടെ
സിദ്ധിയസിദ്ധികൾ രണ്ടല്ലതൊന്നായി
ക്കണ്ടിടും കർത്താവു സാത്ത്വികനും. 26

*രാഗീ കർമഫലപ്രേപ്സുർലുബ്ധോ ഹിംസാത്മകോശുചിഃ*
*ഹർഷശോകാന്വിതഃ കർതാ രാജസഃ പരികീർതിതഃ ൨൭*

രാഗവാനായ് കർമ്മസിദ്ധിയിലിച്ഛനായ്
ലുബ്ധനായ് ഹിംസതൻ ചിത്തനായി
ശുദ്ധിയെത്തീണ്ടാതെ ദുഃഖ-സുഖത്തോടെ
വർത്തിക്കും കർത്താവു രാജസനും. 27

*അയുക്തഃ പ്രാകൃതഃ സ്തബ്ധഃ ശഠോ നൈഷ്കൃതികോലസഃ*
*വിഷാദീ ദീർഘസൂത്രീ ച കർതാ താമസ ഉച്യതേ ൨൮*

യുക്തിയെത്തീണ്ടാത്ത പ്രാകൃതൻ; നീചനു-
പദ്രവി; പിന്നെയലസനായും;
ദുഃഖിതനായിന്നിൻ കർമ്മത്തെ നാളേക്കായ്
നീട്ടിടും കർത്താവു താമസനും. 28

*ബുദ്ധേർഭേദം ധൃതേശ്ചൈവ ഗുണതസ്ത്രിവിധം ശൃണു*
*പ്രോച്യമാനമശേഷേണ പൃഥക്ത്വേന ധനഞ്ജയ ൨൯*

കേൾക്ക ധനഞ്ജയ; 'ബുദ്ധി'യും, നിശ്ചയ-
ദാർഢ്യമാകും 'ധൃതി' മൂന്നു വിധം.
ആയതും പ്രകൃതിതൻ മൂന്നു ഗുണത്തിനൊ-
ത്താണതിൻ ഭേദങ്ങൾ കേട്ടുകൊള്ളൂ. 29

*പ്രവൃത്തിം ച നിവൃത്തിം ച കാര്യാകര്യേ ഭയാഭയേ*
*ബന്ധം മോക്ഷം ച യാ വേത്തി ബുദ്ധിഃ സാ പാർഥ സാത്ത്വികീ ൩൦*

വൃത്തി-നിവൃത്തിയും; കാര്യവും കാര്യമ-
ല്ലാത്തതും പിന്നെ ഭയമഭയം:
ബന്ധമെന്തെന്നതും; മോക്ഷമെന്തെന്നതും;
തേറുന്ന ബുദ്ധിയോ സാത്ത്വികവും. 30

*യയാ ധർമമധർമം ച കാര്യം ചാകാര്യമേവ ച*
*അയഥാവത്പ്രജാനാതി ബുദ്ധിഃ സാ പാർഥ രാജസീ ൩൧*

ചെയ്യേണ്ടതെന്തതരുതാത്തതെന്താണ-
ധർമ്മമെന്താണതീ ധർമ്മമെന്നും;
വേർതിരിച്ചുള്ളൊരറിവതില്ലാത്തതാം
ബുദ്ധിയാകുന്നെടൊ രാജസവും. 31

*അധർമം ധർമമിതി യാ മന്യതേ തമസാവൃതാ*
*സർവാർഥാന്വിപരീതാംശ്ച ബുദ്ധിഃ സാ പാർഥ താമസി ൩൨*

അജ്ഞാനമാകും തമസ്സിനാലാവൃത-
മാകയാലിന്നീയധർമ്മമാകെ
ധർമ്മമായ്ക്കണ്ടിട്ടു സർവ്വം വിപരീത-
മായതാം ബുദ്ധിതാൻ താമസവും. 32

*ധൃത്യാ യയാ ധാരയതേ മനഃപ്രാണേന്ദ്രിയക്രിയാഃ*
*യോഗേനാവ്യഭിചാരിണ്യാ ധൃതിഃ സാ പാർഥ സാത്ത്വികീ ൩൩*

തെല്ലും വ്യതിചലിക്കാത്തതാം യോഗത്തൊ-
ടൊത്തു നിന്റെ മനഃപ്രാണേന്ദ്രിയം;
തന്നുടെ വൃത്തികൾ നേർവഴിക്കാക്കുമീ
നിന്റെ ധൃതിയതു സാത്ത്വികവും. 33

*യയാ തു ധർമകാമാർഥാന്ധൃത്യാ ധാരയതേർജുനാ*
*പ്രസങ്ഗേന ഫലാകാങ്ക്ഷീ ധൃതിഃ സാ പാർഥ രാജസീ ൩൪*

ഹേ; പാർത്ഥയേതു ധൃതിയാലിന്നീ ധർമ്മ-
കാർത്ഥമാകെ ധരിപ്പതുണ്ടേ;
ആയതിലാസക്തനായ് ഫലകാംക്ഷിയാ-
യീടുന്ന നിശ്ചയം രാജസമേ. 34

*യയാ സ്വപ്നം ഭയം ശോകം വിഷാദം മദമേവ ച*
*ന വിമുഞ്ചതി ദുർമേധാ ധൃതിഃ സാ പാർഥ താമസീ ൩൫*

യാതൊന്നിനാലിന്നുപേക്ഷിപ്പതില്ല നിൻ
സ്വപ്ന-ശോകം; മദമീ വിഷാദം;
പിന്നെ ഭയമതും; മായയായീടുമീ-
ദുർമ്മേധമാം ധൃതി താമസവും. 35

*സുഖം ത്വിദാനീം ത്രിവിധം ശൃണു മേ ഭരതർഷഭ*
*അഭ്യാസാദ്രമതേ യത്ര ദുഃഖാന്തം ച നിഗച്ഛതി ൩൬*

അഭ്യാസത്താലിന്നിതേതുസുഖത്താല് ര-
മിച്ചു ദുഃഖാന്താവും പ്രാപിപ്പതും;
ആയതായീടും 'സുഖ'മതും മൂന്നുവി-
ധത്തിലങ്ങുണ്ടതും കേട്ടുകൊള്ളു. 36

*യത്തദഗ്രേ വിഷമിവ പരിണാമേമൃതോപമം*
*തത്സുഖം സാത്ത്വികം പ്രോക്തമാത്മബുദ്ധിപ്രസാദജം ൩൭*

ആദ്യം വിഷമതായ് തോന്നും പരിണമി-
ച്ചന്ത്യമമൃതമായ് മാറുന്നിതേ
ആയതാമാത്മസാക്ഷാത്കാരമായിടും
സൌഖ്യമതാകുന്നു സാത്വികവും. 37

*വിഷയേന്ദ്രിയസമ്യോഗാദ്യത്തദഗ്രേമൃതോപമം*
*പരിണാമേ വിഷമിവ തത്സുഖം രാജസം സ്മൃതം ൩൮*

ആദ്യമമൃതമായ് തോന്നും പരിണമി-
ച്ചന്ത്യം വിഷമതായ് മാറുന്നിതേ:
ആയതാകും വിഷയേന്ദ്രിയസൌഖ്യമ-
താകുന്നതുണ്ടെടൊ രാജസവും. 38

*യദഗ്രേ ചാനുബന്ധേ ച സുഖം മോഹനമാത്മനഃ*
*നിദ്രാലസ്യപ്രമാദോത്ഥം തത്താമസമുദാഹൃതം ൩൯*

കേൾക്ക നീയർജ്ജുനായാദ്യന്തമാകയും
മോഹനമായിടും സൌഖ്യമതും;
പിന്നെ പ്രമാദ-മാലസ്യ-നിദ്രാദിയാ-
ലുണ്ടായിടും സുഖം താമസവും. 39

*ന തദസ്തി പൃഥിവ്യാം വാ ദിവി ദേവേഷു വാ പുനഃ*
*സത്ത്വം പ്രകൃതിജൈർമുക്തം യദേഭിഃ സ്യാത്ത്രിഭിർഗുണൈഃ ർം*

ഇപ്രകാരത്തിലങ്ങുള്ളതായീടുമീ-
പ്രകൃതിതൻ മൂന്നു ഗുണത്തിൽ നിന്നും
മുക്തനായുള്ളവനുണ്ടാകയില്ല യീ
ഭൂമിയിലും; സ്വർഗ്ഗലോകത്തുമേ. 40

*ബ്രാഹ്മണക്ഷത്രിയവിശാം ശൂദ്രാണാം ച പരന്തപ*
*കർമാണി പ്രവിഭക്താനി സ്വഭാവപ്രഭവൈർഗുണൈഃ ർ൧*

ബ്രാഹ്മണ-ക്ഷത്രിയ-വൈശ്യ-ശൂദ്രർതന്റെ
കർമ്മങ്ങൾ നാലതും ഭിന്നമത്രെ!
ആയ; വിഭിന്നങ്ങളായി വർത്തിപ്പതിൻ
ഹേതു ഗുണത്രയം മറ്റൊന്നല്ല. 41

*ശമോ ദമസ്തപഃ ശൗചം ക്ഷാന്തിരാർജവമേവ ച*
*ജ്ഞാനം വിജ്ഞാനമാസ്തിക്യം ബ്രഹ്മകർമ സ്വഭാവജം ർ൨*

ശാന്തചിത്തം;പിന്നെയാത്മസംയമനവും
പിന്നെത്തപസ്സു; ശുചിത്ത്വം ക്ഷമ:
ജ്ഞാനവിജ്ഞാനങ്ങളാർജ്ജവമാസ്തിക്യ-
മായ സ്വഭാവമോ ബ്രാഹ്മണവും. 42

*ശൗര്യം തേജോ ധൃതിർദാക്ഷ്യം യുദ്ധേ ചാപ്യപലായനം*
*ദാനമീശ്വരഭാവശ്ച ക്ഷാത്രം കർമ സ്വഭാവജം ർ൩*

ശൌര്യ-തേജസ്സ്; ദൃഢമുള്ളതാം നിശ്ചയം
പിന്തിരിഞ്ഞോടാത്ത യുദ്ധവീര്യം;
ദാനങ്ങളീശ്വരഭാവം പ്രഭുത്വങ്ങ-
ളായവ ക്ഷാത്രമാം കർമ്മഭാവം. 43

*കൃഷിഗോരക്ഷ്യവാണിജ്യം വൈശ്യകർമ സ്വഭാവജം*
*പരിചര്യാത്മകം കർമ ശൂദ്രസ്യാപി സ്വഭാവജം ർർ*

കാർഷികവൃത്തിയീഗോരക്ഷ; വാണിജ്യ-

മായതാകും ഭാവം വൈശ്യകർമ്മം.
നിത്യം പരിചരിപ്പന്യരെയെന്നതാ-
യീടുന്നു ശൂദ്രന്റെകർമ്മഭാവം. 44

*സ്വേ സ്വേ കർമണ്യഭിരതഃ സംസിദ്ധിം ലഭതേ നരഃ*
*സ്വകർമനിരതഃ സിദ്ധിം യഥാ വിന്ദതി തച്ഛൃണു ർ൫*

തന്റെ ഭാവത്തിനൊത്തുള്ളതാം കർമ്മങ്ങൾ
നിഷ്ഠയായ് ചെയ് വവൻ സിദ്ധനത്രെ.
നിയതമാം കർമ്മനിരതനിന്നെങ്ങിനെ
സിദ്ധിയെ സിദ്ധിപ്പു: കേട്ടുകൊൾക. 45

*യതഃ പ്രവൃത്തിർഭൂതാനാം യേന സർവമിദം തതം*
*സ്വകർമണാ തമഭ്യർച്ച്യ സിദ്ധിം വിന്ദതി മാനവഃ ർ൬*

യാതൊന്നിൽനിന്നും പ്രവൃത്തിയുണ്ടാകുന്നി-
തെന്തതു സർവത്ര വ്യാപിപ്പതും:
ആയതാം വിശ്വേശ്വരനിലർപ്പിപ്പുനിൻ
കർമ്മത്തെ; ലഭ്യമാം സിദ്ധിയുമേ. 46

*ശ്രേയാൻസ്വധർമോ വിഗുണഃ പരധർമാത്സ്വനുഷ്ഠിതാത്*
*സ്വഭാവനിയതം കർമ കുർവന്നാപ്നോതി കിൽബിഷം ർ൭*

നിന്റെഭാവത്തിനൊത്തുള്ള നിൻ കർമ്മത്താ-
ലുണ്ടായിടും ദോഷമെന്നാകിലും;
ആയതു ശ്രേഷ്ഠമായിടും പരന്റെ കർ-
മ്മങ്ങൾ നീ വൃത്തിയായ് ചെയ് വതിലും. 47

*സഹജം കർമ കൗന്തേയ സദോഷമപി ന ത്യജേത്*
*സർവാരംഭാ ഹി ദോഷേണ ധൂമേനാഗ്നിരിവാവൃതാഃ ർ൮*

ഹേ; കുന്തിനന്ദനാ നിന്റെ സഹജമാം
കർമ്മത്താൽ ദോഷം ഭവിക്കുകിലും;
ആയ നിൻ കർമ്മം ത്യജിക്കൊല്ലെ-യഗ്നിയും
ആവൃതമല്ലയോ ധൂമത്തിനാൽ. 48

*അസക്തബുദ്ധിഃ സർവത്ര ജിതാത്മാ വിഗതസ്പൃഹഃ*
*നൈഷ്കർമ്യസിദ്ധിം പരമാം സന്ന്യാസേനാധിഗച്ഛതി ർ൯*

ആസക്തമുക്തനായ് ചിത്തം ജയിച്ചിട്ടു-
ഭൌതിക സൌഖ്യം ത്യജിക്കുന്നൊരീ

സന്യാസി പ്രാപിപ്പതുണ്ടുതാനൊന്നുമേ
ചെയ്യുന്നതില്ലെന്ന ഭാവത്തെയും. 49

*സിദ്ധിം പ്രാപ്തോ യഥാ ബ്രഹ്മ തഥാപ്നോതി നിബോധ മേ*
*സമാസേനൈവ കൗന്തേയ നിഷ്ഠാ ജ്ഞാനസ്യ യാ പരാ ൫൦*

ഇപ്രകാരത്തിൽ 'നൈഷ്ക്കർമ്മ്യ'മായിടുന്ന
സിദ്ധിയെ സിദ്ധിച്ചതിന്റെ ശേഷം
ബ്രഹ്മത്തെ പ്രാപിപ്പതെപ്രകാരത്തിലെ-
ന്നുള്ളതാം ജ്ഞാനത്തെ കേട്ടുകൊൾക. 50

*ബുദ്ധ്യാ വിശുദ്ധയാ യുക്തോ ധൃത്യാത്മാനം നിയമ്യ ച*
*ശബ്ദാദീന്വിഷയാംസ്ത്യക്ത്വാ രാഗദ്വേഷൗ വ്യുദസ്യ ച ൫൧*

*വിവിക്തസേവീ ലഘ്വാശീ യതവാക്കായമാനസഃ*
*ധ്യാനയോഗപരോ നിത്യം വൈരാഗ്യം സമുപാശ്രിതഃ ൫൨*
*അഹങ്കാരം ബലം ദർപം കാമം ക്രോധം പരിഗ്രഹം*
*വിമുച്യ നിർമമഃ ശാന്തോ ബ്രഹ്മഭൂയായ കൽപതേ ൫൩*

ശുദ്ധമാം ബുദ്ധിയാൽ നിശ്ചയദാർഢ്യനാ-
യാത്മനിയന്ത്രിതനായിട്ടു നീ
ശബ്ദാദിയിന്ദ്രിയ ഭോഗം ത്യജിച്ചിട്ടു-
ദ്വേഷ-രാഗങ്ങളെ തീണ്ടാതെയും; 51

വിജനത്തിലേകനായ് മിതഭോജിയായി നീ
വാക്മനോകായത്തെ കീഴടക്കി;
വൈരാഗ്യത്തോടെ നീ സർവ്വദാ ധ്യാനയോ-
ഗാദി സമാധിയിലേറിക്കൊണ്ടും; 52

മിഥ്യാഹങ്കാരം; ബലം പിന്നെ ഗർവ്വതും
കാമമീ ക്രോധം; പരിഗ്രഹത്തെ;
വർജ്ജിച്ചു നിർമ്മമനായിട്ടു ശാന്തനാ-
യീടുകിൽ പ്രാപിപ്പൂ ബ്രഹ്മപദം. 53

*ബ്രഹ്മഭൂതഃ പ്രസന്നാത്മാ ന ശോചതി ന കാങ്ക്ഷതി*
*സമഃ സർവേഷു ഭൂതേഷു മദ്ഭക്തിം ലഭതേ പരാം ൫൪*

ആയവൻ ബ്രഹ്മഭൂതൻ പ്രസന്നാത്മാവ-
തില്ല ശോകം തെല്ലുകാംക്ഷയുമേ.

സർവ്വഭൂതങ്ങൾ സമാസമം ദർശ്ശനം:
പ്രാപിപ്പു; ഭക്തിയിന്നെന്റെയുമേ. 54

*ഭക്ത്യാ മാമഭിജാനാതി യാവാന്യശ്ചാസ്മി തത്ത്വതഃ*
*തതോ മാം തത്ത്വതോ ജ്ഞാത്വാ വിശതേ തദനന്തരം ൫൫*

ഭക്തിയാൽ; ഞാനിതാരെന്നുമിതെപ്രകാ-
രത്തിലെന്നുള്ളതാം തത്ത്വത്തെയും;
നേരോടറിഞ്ഞിട്ടനന്തരമായവ-
രെന്നിലേക്കന്തർഗമിച്ചിടുന്നു. 55

*സർവകർമാണ്യപി സദാ കുർവാണോ മദ്വ്യപാശ്രയഃ*
*മത്പ്രസാദാദവാപ്നോതി ശാശ്വതം പദമവ്യയം ൫൬*

എന്നെശ്ശരണമായ് പ്രാപിച്ചു സർവ്വദാ
സർവ്വകർമ്മങ്ങളുമാചരിക്കും
മർത്ത്യനതെങ്കിലിന്നെൻപ്രസാദത്തിനാൽ
പ്രാപിപ്പതവ്യയമെന്റെ പദം. 56

*ചേതസാ സർവകർമാണി മയി സന്ന്യസ്യ മത്പരഃ*
*ബുദ്ധിയോഗമുപാശ്രിത്യ മച്ചിത്തഃ സതതം ഭവ ൫൭*

പൂർണ്ണമായെന്നിലാസക്തനായ് സർവ്വകർ-
മ്മങ്ങളിന്നെന്നിലേക്കാക്കിയിട്ട്
ബുദ്ധിയോഗത്തിലുറച്ചുനിൻ ചിത്തത്തെ-
യെന്നിലുറപ്പിച്ചു നീ ഭവിക്ക. 57

*മച്ചിത്തഃ സർവദുർഗാണി മത്പ്രസാദാത്തരിഷ്യസി*
*അഥ ചേത്ത്വമഹങ്കാരാന്ന ശ്രോഷ്യസി വിനങ്ക്ഷ്യസി ൫൮*

നിൻ മനസ്സെന്നിലേക്കാക്കി നീ വർത്തിക്കി-
ലെൻ പ്രസാദത്തിനാൽ സർവ്വ വിഘ്നം:
നീ കടന്നീടുമതല്ലഹങ്കാരിയാ-
യെന്നെ വർജ്ജിക്കിലോ സർവ്വ നാശം. 58

*യദഹങ്കാരമാശ്രിത്യ ന യോത്സ്യ ഇതി മന്യസേ*
*മിഥ്യൈഷ വ്യവസായസ്തേ പ്രകൃതിസ്ത്വാം നിയോക്ഷ്യതി ൫൯*

'ഇല്ല; ഞാൻ യുദ്ധത്തിനില്ലെ'ന്നഹങ്കാര-
ചിത്തനായിന്നു നീ ചിന്തിക്കുകിൽ;
ആയതോ മിഥ്യ; നിൻ പ്രകൃതിതൻ ഭാവത്തി-

നൊത്തവണ്ണം രണം ചെയ്തിടും നീ. 59

*സ്വഭാവജേന കൗന്തേയ നിബദ്ധഃ സ്വേന കർമണാ*
*കർതും നേച്ഛസി യന്മോഹാത്കരിഷ്യസ്യവശോപി തത് ന്നം*

യാതൊന്നു; മോഹത്തിനാലെ വർത്തിപ്പതി-
ല്ലെന്നു നീയിച്ഛിപ്പതുണ്ടതുമേ;
വർത്തിച്ചിടും ബദ്ധനായിട്ടതാണുനിൻ
ജന്മഭാവത്തിനൊത്തുള്ള കർമ്മം. 60

*ഈശ്വരഃ സർവഭൂതാനാം ഹൃദ്ദേശേർജുന തിഷ്ഠതി*
*ഭ്രാമയൻസർവഭൂതാനി യന്ത്രാരൂഢാനി മായയാ ന്ന൧*

സർവ്വഭൂതങ്ങൾതൻ ഹൃത്തിൽ വസിച്ചിട്ടി-
തെന്ത്രങ്ങള് പാവയെയെന്നപോലെ;
മായകൊണ്ടീജീവജാലത്തെയാകെ ഭ്ര-
മിപ്പിപ്പതീശ്വരൻ തന്നെയെടോ. 61

*തമേവ ശരണം ഗച്ഛ സർവഭാവേന ഭാരത*
*തത്പ്രസാദാത്പരാം ശാന്തിം സ്ഥാനം പ്രാപ്സ്യസി ശാശ്വതം ന്നവ*

ആയതാമീശനെ ശരണമായ് പ്രാപിച്ചി-
താത്മാർപ്പണം ചെയ്യുമെങ്കിലിന്നീ
ഈശ്വരൻ തൻപ്രസാദത്തിനാലിന്നുനീ
ശാശ്വതശാന്തിയെ പ്രാപിച്ചിടും. 62

*ഇതി തേ ജ്ഞാനമാഖ്യാതം ഗുഹ്യാദ്ഗുഹ്യതരം മയാ*
*വിമൃശ്യൈതദശേഷേണ യഥേച്ഛസി തഥാ കുരു ന്നന*

ഇപ്രകാരം ഗുഹ്യമായതിൽ ഗുഹ്യമാം
ജ്ഞാനത്തെ ഞാനുപദേശിച്ചതും
ആയതിന്നെ വേണ്ടപോലെ ചിന്തിച്ചതിൻ-
ശേഷം ഹിതംപോലെ ചെയ്ക നീയും. 63

*സർവഗുഹ്യതമം ഭൂയഃ ശൃണു മേ പരമം വചഃ*
*ഇഷ്ടോസി മേ ദൃഢമിതി തതോ വക്ഷ്യാമി തേ ഹിതം ന്നർ*

കേൾക്ക വീണ്ടും പാർത്ഥയെത്രയും ഗുഹ്യമാ-
മെന്റെ യീ പരമമാം വാക്കുകളെ
ചൊല്ലിത്തരുന്നു നിൻ മേന്മാക്കതായിട്ട-
തെന്റെ സഖാവുനീതന്നെയെടോ. 64

*മന്മനാ ഭവ മദ്ഭക്തോ മദ്യാജീ മാം നമസ്കുരു*
*മാമേവൈഷ്യസി സത്യം തേ പ്രതിജാനേ പ്രിയോസി മേ ൬൫*

എന്നിൽ മനസ്സുറച്ചെന്നുടെ ഭക്തനാ-
യെന്നെ നമിച്ചെജ്ഞം ചെയ്യെനിക്കായ്..
ഇപ്രകാരത്തിൽ നീ വർത്തിക്കിൽ നിശ്ചയം
പ്രാപിപ്പതെന്നിൽ നീയെന്റെ പ്രിയൻ. 65

*സർവധർമാൻപരിത്യജ്യ മാമേകം ശരണം വ്രജ*
*അഹം ത്വാം സർവപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുചഃ ൬൬*

ഹേ പാർത്ഥ; സർവ്വകർമ്മങ്ങൾ വർത്തിച്ചുനീ-
യെന്നെശ്ശരണമായ് പ്രാപിക്കുക.
സർവ്വപാപങ്ങളിൽനിന്നുഞാൻ മോചനം
നൽകിടാം ദുഃഖം വെടിഞ്ഞുകൊൾക. 66

*ഇദം തേ നാതപസ്കായ നാഭക്തായ കദാചന*
*ന ചാശുശ്രൂഷവേ വാച്യം ന ച മാം യോഭ്യസൂയതി ൬൭*

ചൊല്ലരുതീ രഹസ്യം തപസ്സില്ലാത്ത
ഭക്തനല്ലാത്തതാം മർത്ത്യന്നു നീ!
കേൾക്കുവാനിച്ഛയില്ലാത്തവന്നും പിന്നെ
നിന്ദിപ്പവന്നുമായ് ചൊല്ലിടൊല്ലേ. 67

*യ ഇദം പരമം ഗുഹ്യം മദ്ഭക്തേഷ്വഭിധാസ്യതി*
*ഭക്തിം മയി പരാം കൃത്വാ മാമേവൈഷ്യത്യസംശയഃ ൬൮*

പരമമായീടുമീ ജ്ഞാനത്തെയെൻഭക്ത-
ദാസർക്കു ചൊല്ലി ക്കൊടുത്തിടുന്ന
ശുദ്ധരാം ഭക്തരോ പ്രാപിച്ചിടുന്നുണ്ട-
തെന്നിലും സംശയം വേണ്ടയല്ലോ. 68

*ന ച തസ്മാന്മനുഷ്യേഷു കശ്ചിന്മേ പ്രിയകൃത്തമഃ*
*ഭവിതാ ന ച മേ തസ്മാദന്യഃ പ്രിയതരോ ഭുവി ൬൯*

ആയതാം ഭക്തരീ മർത്ത്യരിൽ വച്ചെനി-
ക്കെത്രയുമിഷ്ടരായീടുന്നെടൊ.
ആയവരെക്കാളുമിഷ്ടരായുള്ളോരി-
ന്നുണ്ടാകയില്ലിഹലോകത്തിലും. 69

*അധ്യേഷ്യതേ ച യ ഇമം ധർമ്യം സംവാദമാവയോഃ*
*ജ്ഞാനയജ്ഞേന തേനാഹമിഷ്ടഃ സ്യാമിതി മേ മതിഃ ൭൦*

നാം തമ്മിലുള്ളൊരീ ധർമ്മ സംഭാഷണ-
മഭ്യസിച്ചീടുന്ന മർത്ത്യരതും;
ആരാധിച്ചീടുകയാണവരെന്നെയും
ജ്ഞാനമെന്നുള്ളതാമെജ്ഞത്തിനാൽ. 70

*ശ്രദ്ധാവാനനസൂയശ്ച ശൃണുയാദപി യോ നരഃ*
*സോപി മുക്തഃ ശുഭാംല്ലോകാൻപ്രാപ്നുയാത്പുണ്യകർമണാം ൭൧*

വിശ്വാസത്തോടിന്നസൂയയെതീണ്ടാതീ
ഭാഷണം കേൾക്കുന്ന മാനുഷരും
ശ്രവണമെന്നുള്ളതാം യോഗത്തിലൂടവ-
രെത്തുന്നതെന്നിലേക്കാണുപാർത്ഥ. 71

*കച്ചിദേതച്ഛ്രുതം പാർഥ ത്വയൈകാഗ്രേണ ചേതസാ*
*കച്ചിദജ്ഞാനസമ്മോഹഃ പ്രണഷ്ടസ്തേ ധനഞ്ജയ ൭൨*

പാർത്ഥനാമർജുനായെൻ 'ശ്രുതി'യാകയു-
മേകാഗ്രചിത്തനായ് കേട്ടുവോ നീ?
അജ്ഞാനത്താലിന്നുദിച്ച സമ്മോഹങ്ങ-
ളാകയും നീങ്ങിയതില്ലെ! പാർത്ഥ? 72

**അർജുന ഉവാച**

*നഷ്ടോ മോഹഃ സ്മൃതിർലബ്ധാ ത്വത്പ്രസാദാന്മയാച്യുത*
*സ്ഥിതോസ്മി ഗതസന്ദേഹഃ കരിഷ്യേ വചനം തവ ൭൩*

**അർജുനൻ പറഞ്ഞു**

അച്യുതായങ്ങുതൻ പ്രാസാദമേറ്റൊരെൻ
മോഹം നശിച്ചു; 'സ്മൃതി'ലഭിച്ചു.
എന്റെ സന്ദേഹങ്ങളാകയും നീങ്ങിഞാ-
നങ്ങുതൻ വാക്കിനെ പാലിപ്പതും. 73

**സഞ്ജയ ഉവാച**

*ഇത്യഹം വാസുദേവസ്യ പാർഥസ്യ ച മഹാത്മനഃ*
*സംവാദമിമമശ്രൗഷമദ്ഭുതം രോമഹർഷണം ൭൪*

**സഞ്ജയൻ പറഞ്ഞു**

ഇപ്രകാരം വാസുദേവനും പാർത്ഥനാ-

മർജുനൻതന്റെയും ഭാഷണങ്ങൾ
അത്ഭുത-രോമഹർഷങ്ങളോടൊത്താമ-
ഹാത്മാക്കൾ തൻ മൊഴി കേട്ടു ഞാനും. 74

*വ്യാസപ്രസാദാച്ഛ്രുതവാനേതദ്ഗുഹ്യമഹം പരം*
*യോഗം യോഗേശ്വരാത്കൃഷ്ണാത്സാക്ഷാത്കഥയതഃ സ്വയം ൭൫*

വ്യാസദേവൻ പ്രസാദത്തിനാലെത്രയും
ഗുഹ്യമായീടുമീ യോഗത്തിനെ
യോഗയോഗേശനാമീശനാം കൃഷ്ണന്റെ
വാക്കിനാൽ കേൾക്കാനുമായി യോഗം. 75

*രാജൻസംസ്മൃത്യ സംസ്മൃത്യ സംവാദമിമമദ്ഭുതം*
*കേശവാർജുനയോഃ പുണ്യം ഹൃഷ്യാമി ച മുഹുർമുഹുഃ ൭൬*

ഹേ രാജ; കൃഷ്ണാർജുനന്മാർ തന്നത്ഭുത-
സംവാദമാകുമീ കർണ്ണാമൃതം;
പേർത്തുപേർത്തോർത്തോർത്താനന്ദപുളകിത-
നാകുന്നതുണ്ടുഞാൻ രാജരാജ. 76

*തച്ച സംസ്മൃത്യ സംസ്മൃത്യ രൂപമത്യദ്ഭുതം ഹരേഃ*
*വിസ്മയോ മേ മഹാൻരാജൻഹൃഷ്യാമി ച പുനഃ പുനഃ ൭൭*

ഹേ രാജ; വിഷ്ണുതന്നത്ഭുത വിശ്വമാ-
യീടുന്ന രൂപത്തെയോർത്തുവീണ്ടും
എത്രയും വിസ്മയത്തോടൊത്തിതാനന്ദ-
മാകും ലഹരിയിൽ മുങ്ങിടുന്നു. 77

*യത്ര യോഗേശ്വരഃ കൃഷ്ണോ യത്ര പാർഥോ ധനുർധരഃ*
*തത്ര ശ്രീർവിജയോ ഭൂതിർധ്രുവാ നീതിർമതിർമമ ൭൮*

യാതൊരിടത്തു യോഗേശനാം കൃഷ്ണനോ-
ടൊപ്പമീ വില്ലാളി പാർത്ഥനുണ്ടോ!
ആയിടത്താ'ണഭിവൃദ്ധി-വിജയമൈ-
ശ്വര്യമീ 'നീതി'യെന്നെന്റെ മതം. 78

*ഇതി ശ്രീമദ്ഭഗവദ്ഗീതാസൂപനിഷത്സു ബ്രഹ്മവിദ്യായാം*
*യോഗശാസ്ത്രേ ശ്രീകൃഷ്ണാർജുന സംവാദേ*
*മോക്ഷസംന്യാസയോഗോ നാമ അഷ്ടാദശോഽധ്യായഃ സമാപ്തഃ*

ഇപ്രകാരം മലയാളഗീതയുടെ മോക്ഷസംന്യാസയോഗം എന്ന പേരിലുള്ള പതിനെട്ടാമദ്ധ്യായം സമാപ്തം.

**ശ്രീകൃഷ്ണാർപ്പണമസ്തു.**

x x x